ലക്ഷ്മീഭായിരജതജൂബിലിപുസ്തകശാലവക

മലയാളത്തിലെ

# മഹതികൾ

പ്രസാധകൻ

വെള്ളാശ്ശൂർ നാരായണമേനോൻ

ഒന്നാംപതിപ്പ് ൧൦൦൦ പ്രതികൾ

തൃശ്ശിവപേരൂർ

'ഭാരതവിലാസം' അച്ചുക്കൂടത്തിൽ

അച്ചടിച്ചത്



വില തപാൽക്കൂലി ഉൾപ്പെടെ ൧ക/൪ണ.

൧൧൨൩.

# സംഗതിവിവരം

# പ്രസ്താവന

'മലയാളത്തിലെ മഹതികൾ' എന്ന ഈ ഗ്രന്ഥത്തിലെ 'കടത്തനാട്ടു ലക്ഷ്മിറാണി' എന്ന ഒന്നൊഴികെ ബാക്കി പത്തും വാൎത്തിട്ടു് ഇരുപതു വൎഷത്തിലധികമായിരിക്കുന്നു. ഇന്നു് ആ ഉരുപ്പടികൾ എടുത്തു നോക്കിയപ്പോൾ ചിലതു് ഉടച്ചുവാൎക്കേണ്ടതായും മററു ചിലതു ഇളിക്കേണ്ടതായും വേറെ ചിലതു രാവി വളരെ കനം കുറയ്ക്കേണ്ടതായും കാണപ്പെട്ടതിനാൽ കൎമ്മകൌശല്യമുള്ള ചിലരെ പണിക്കു ചേൎത്തും ചരിത്രജ്ഞാനവൈദഗ്ദ്ധ്യമുള്ള ചിലരുടെ ഉപദേശം കാത്തും പിന്നെയും കാലതാമസം വേണ്ടി വന്നതുകൊണ്ടോ നാങ്ക് വൎണ്ണക്കാരുടെ ദീൎഘസൂത്രത്വം പ്രസാധകനേയും ബാധിച്ചുപോയി എന്നല്ലാതെ മററൊന്നും പറവാൻ കാണുന്നില്ല. 'ഇന്ത്യയിലെ മഹതികൾ' എന്ന പുസ്തകത്തിന്റെ ജ്യേഷ്ഠസഹോദരിസ്ഥാനം ഇതിന്നാണെന്ന പരമാൎത്ഥം മറച്ചുവെക്കത്തക്കതല്ല. എങ്കിലും തായമ്പക കൊട്ടുന്നതിൽ വമ്പന്മാരുടെ പ്രവേശം മുമ്പിലല്ലെന്ന സംഗതി മലയാളികൾ ഓൎക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

'ലക്ഷ്മീഭായി'മാസികയുടെ ആവിൎഭാവമാണു് ഈ ഗ്രന്ഥത്തിന്റെ സൽഭാവമെന്നു പ്രായേണ എല്ലാവൎക്കും അറിയാവുന്നതാണല്ലോ. മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു് എറണാകുളത്തു 'രസികരഞ്ജിനി' ആപ്പീസ്സിൽവെച്ചു് ഒരു ദിവസം രാത്രി പതിനൊന്നുമണിക്കു പറഞ്ഞു തന്നതു പകൎത്തിയെടുത്ത

താണ് ഇതിലെ മനോരമത്തമ്പുരാട്ടിയുടെ ജീവചരിത്രം. അതിന്നു യാതൊരു കോട്ടവും തട്ടാതെ ചെറിയൊരു കുട്ടിക്കെട്ടുണ്ടാക്കിയതു പട്ടുനൂലിൽ വാഴനാരു ചേർത്തതുപോലെയായിരിക്കയില്ലെന്നാണ് തോന്നുന്നത്. ഒരു ചരിത്രഭണ്ഡാഗാരമായിരുന്ന ആ 'സരസദ്രുതകവികിരീടമണി'യുടെ അകാലനിര്യ്യാണം എല്ലാംകൊണ്ടും മലയാളഭാഷക്കു—വിശേഷിച്ചു ലക്ഷ്മീഭായിക്കു— ദുഃഖശേഷമായിക്കലാശിച്ചിരിക്കുന്നു.

റാണി ലക്ഷ്മീഭായി സി. ഐ., ദേവ്യംബത്തമ്പുരാട്ടി, കുട്ടികുഞ്ഞുതങ്കച്ചി, തോട്ടെക്കാട്ട് ഇക്കാവമ്മ, മംഗലാഭായിത്തമ്പുരാട്ടി എന്നീ വിദുഷികളുടെ ചരിത്രനിർമ്മാണത്തിൽ പ്രസാധകന്റെ അപേക്ഷാനുസരണം യഥാക്രമം സദയം സഹായിച്ചിട്ടുള്ള മാവേലിക്കര ഉദയവർമ്മത്തമ്പുരാൻ ബി. ഏ. തിരുമനസ്സുകൊണ്ട്, അനന്തപുരത്തു കാർത്തികതിരുനാൾ അംബാദേവിത്തമ്പുരാട്ടി തിരുമനസ്സുകൊണ്ടു, ചിത്രമെഴുത്തു പത്മനാഭൻതമ്പി അവർകൾ, വി. കെ. രാമന്മേനോൻ ബി. ഏ., എൽ. ടി. അവർകൾ, ചിത്രമെഴുത്തു കിളിമാനൂർ ആർ. രവിവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് എന്നിവരോടും സുഭദ്രയെന്ന ഇക്കുത്തമ്മത്തമ്പുരാൻ തിരുമനസ്സിലെ ചരിത്രം ആകെ ഉടച്ചുവാർത്തു വലുതാക്കിത്തീർത്തുതന്ന സൌഭാഗ്യവതി തച്ചാട്ട ദേവകിനേത്യാരമ്മ അവർകളോടും കടത്തനാട്ട ലക്ഷ്മീറാണി തിരുമനസ്സിലെ ജീവചരിത്രം വിസ്തരിച്ചെഴുതിത്തന്ന കടത്തനാട്ട് ഏ. കെ. ശങ്കരവർമ്മത്തമ്പുരാൻ തിരുമനസ്സിലോടും സർവ്വോപരി ഭാരതകഥയിലെ ശ്രീകൃഷ്ണഭഗവാൻ പാണ്ഡ

വന്മാരെ എങ്ങിനെ സഹായിച്ചു രക്ഷിച്ചു പോന്നിരുന്നുവോ അതുപോലെ 'ലക്ഷ്മീഭായി'യോടു പ്രവൎത്തിച്ചുപോരുന്ന കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി അവൎകളുടെ ഉത്സാഹമില്ലായിരുന്നുവെങ്കിൽ ഇങ്ങിനെയൊരു പുസ്തകം പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കയില്ലെന്നു മാത്രമല്ല ആ വന്ദ്യകവി 'പത്തിനൊരഞ്ചു വാരിയിതിലെഞ്ചും ഭൃത്യസ്ഥാനാകയാൽ വിശിഷ്യ ആ മഹാത്മാവിനോടും പ്രസാധകനുള്ള കൃതജ്ഞത ഇത്രയെന്നു തീൎത്തുപറയുന്നകാൎയ്യം ദുസ്സാധ്യംതന്നെ.

മലയാളികളുടെ വിലയേറിയ സഹായമുണ്ടാകുന്ന പക്ഷം ആണ്ടൊടുങ്ങുന്നതിനു മുമ്പുതന്നെ ഇതിന്റെ രണ്ടാം ഭാഗം പ്രസിദ്ധപ്പെടുത്തുവാൻ പ്രസാധകനു സാധിക്കുമെന്ന വിവരം ഭാഷാപോഷണാഭിലാഷികളെ അഭിമാനപൂൎവ്വം അറിയിച്ചുകൊണ്ടു തൽകാലം ഈ പ്രസ്താവന ഇവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

ലക്ഷ്മീഭായി ആപ്പീസ,
തൃശ്ശിവപേരൂർ,
൧൦൮൩ തുലാം ൨൮-ാംനു-

വെള്ളാട്ട് നാരായണമേനോൻ,
പ്രസാധകൻ.



മലയാളത്തിലെ

# മഹതികൾ

## ശ്രീ. റാണി ലക്ഷ്മിഭായി സി. ഐ.

ധർമ്മരാജ്യമായ തിരുവിതാംകൂർ ഭരിച്ചുപോരുന്ന മഹാരാജകുടുംബത്തിന്റെ തായ വളരെക്കാലമായി മാവേലിക്കരരാജസ്വരൂപമാകുന്നു. ഈ രാജസ്വരൂപം കൊല്ലവർഷം ൯൬൦-മതു മുമ്പുതന്നെ തിരുവിതാംകൂർ മഹാരാജാവിന്റെ സംരക്ഷണയിൽ വേണാട്ടുകരയിൽ താമസിച്ചു തുടങ്ങിയിരിക്കുന്നു. ചിറക്കൽ ചെങ്ങൽക്കോവിലകത്തുള്ള സ്ത്രീപുരുഷന്മാരെല്ലാവരും ഈ നാട്ടിൽ വന്നുചേർന്നതു ഹൈദരാലി മലബാറിനെ ആക്രമിച്ച കാലത്താണ്. അവരിൽ ചിലർ വടക്കോട്ടു തിരിച്ചുപോവുകയും ചെയ്തു. ശിഷ്ടമുള്ളവർ മാവേലിക്കരയിലും എണ്ണയ്ക്കാട്ടും പ്രായിക്കരയിലുമായി പാർത്തുവന്നു. വടക്കു താമസിച്ചിരുന്നവർ കഥാവശേഷരായിഭവിച്ചു. ചെങ്ങൽക്കോവിലകത്തെ രാജാക്കന്മാർ ഇപ്പോൾ വടക്കേ മലയാളത്തിലില്ല. മാവേലിക്കര രാജകുടുംബത്തിലുള്ളവർ തെക്കേക്കൊട്ടാരമെന്നും വടക്കേക്കൊട്ടാരമെന്നും രണ്ടു സ്ഥലങ്ങളിൽ പിരിഞ്ഞു പാർത്തു. തെക്കേക്കൊട്ടാരം ശാഖയിൽ ഇപ്പോൾ ആ

ങ്ങിപ്പു. വടക്കെക്കൊട്ടാരം ശാഖ മൂന്നു് ഉപശാഖകളായി പിരിഞ്ഞു വടക്കേക്കൊട്ടാരത്തിലും പുത്തൻകൊട്ടാരത്തിലും മണ്ണൂർമഠം കൊട്ടാരത്തിലും പാൎത്തുതുടങ്ങി. ഇങ്ങിനെ പാൎപ്പു തുടങ്ങിയതു് ൧൦൪൬-ലാണു്. പുത്തൻകൊട്ടാരം ശാഖയിൽ ആളുകളില്ലാതായിപ്പോയതിനാൽ ബാക്കി രണ്ടു കൊട്ടാരങ്ങളെ ഇപ്പോളുള്ളു എന്നു പറയേണ്ടതില്ലല്ലൊ. ഇങ്ങിനെയാണു് മഹാറാണി തിരുമനസ്സിലെ കുടുംബചരിത്രം.

ലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു കൊല്ലം ൧൦൭൧-ാമാണ്ടു കൎക്കടകമാസം ൧൦-ാംനു ഭരണി നക്ഷത്രത്തിൽ മാവേലിക്കര വടക്കേക്കൊട്ടാരത്തിൽ തിരുവവതാരം ചെയ്തു. അവിടുത്തെ മാതാവു ഭരണിതിരുനാൾ അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടും പിതാവു പള്ളത്തു കൊട്ടാരത്തിലെ ശ്രീ രവിവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടുമായിരുന്നു. പുണ്യവതിയായ അമ്മതമ്പുരാൻ തിരുമനസ്സിലെക്കു രണ്ടു പുരുഷസന്താനങ്ങളും നാലു സ്ത്രീസന്താനങ്ങളും കൂടി ആറു സന്താനങ്ങളുണ്ടായവരിൽ രണ്ടാമത്തേതാണു് ചരിത്രനായികയായ മഹാറാണി തിരുമനസ്സുകൊണ്ടു്. അവിടുന്നു വിദേഹരാജധാനിയിൽ ജാനകിയെന്നപോലെ

“ഏറും പുഞ്ചിരിക്കൊഞ്ചലുമപി ലസദംഗസൌന്ദൎയ്യധാമം ദേഹവും ന-
ല്ലാനന്ദം നല്കിടും മാതിരി മധുരതരാവ്യക്തകം ഭക്തിവാത്സല്യം”

കൊണ്ടു മാതാപിതാക്കന്മാരുടേയും മറ്റുള്ളവരുടേയും ചിത്തപത്മങ്ങളെ വികസിപ്പിച്ചുകൊണ്ടു് “ഓരോരോ കലയാൽ ദിനംപ്രതി മുഴുത്തീടും മുഴുത്തിങ്കൾ” പോലെ വളൎന്നുവന്നു.

മഹാറാണി തിരുമനസ്സുകൊണ്ടു തന്റെ ജന്മഗൃഹമായ മാവേലിക്കരക്കൊട്ടാരത്തിൽ താമസിച്ചിരുന്ന കാലത്തു തന്നെ യഥാക്രമം വിദ്യാഭ്യാസം ചെയ്യിക്കപ്പെട്ടിരുന്നു. അവിടത്തെ ആദ്യഗുരു മാവേലിക്കര ശങ്കരൻപണിക്കരായിരുന്നു. അദ്ദേഹത്തിൽനിന്ന് ആദ്യപാഠങ്ങളും മറ്റും പഠിച്ച് എട്ടൊമ്പതു തിരുവയസ്സായപ്പോഴേക്കും മലയാളത്തിലും സംസ്കൃതത്തിലും ഒരുവിധം വ്യുൽപത്തി സമ്പാദിച്ചു. വൈദുഷ്യമുള്ള തമ്പുരാക്കന്മാരുടേയും തമ്പുരാട്ടിമാരുടേയും സാഹചര്യം ചരിത്രനായികയുടെ വിദ്യാഭ്യാസവൃദ്ധിക്കൊരു കാരണമായിത്തീർന്നു.

തിരുവിതാംകൂർ രാജകുടുംബത്തിൽ സന്തതിയില്ലാതെ വരികയും വീണ്ടും വീണ്ടും ദത്തെടുക്കുകയും ചെയ്വാൻ തുടങ്ങീട്ടു വളരെക്കാലമായല്ലൊ. ദത്തിന്നാവശ്യം വരുമ്പോളെല്ലാം ആ മഹത്തായ സ്ഥാനത്തിന്നനുരൂപകളായിത്തീരുവാൻ ഏതാണ്ടു പൂർണ്ണലക്ഷണങ്ങളോടുകൂടിയ രാജകന്യകമാർ ബന്ധുകുടുംബങ്ങളിലുണ്ടായിരിക്കുന്നതു പതിവാണ്. രാജകുടുംബത്തിൽ വംശവർദ്ധിനികളായ സന്താനവല്ലികളില്ലാതെ വന്നതിനാൽ ൧൦൩൫-ൽ നാടുനീങ്ങിയ മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു ലക്ഷ്മീഭായി തിരുമനസ്സിലെ, അവിടത്തെ സഹോദരിയായ പാർവ്വതീഭായി തിരുമേനിയോടുകൂടി, ൧൦൩൨-ാമാണ്ടു ധനുമാസം ൨൨-ാംനു തിരുവിതാംകൂർ രാജകുടുംബത്തിലേക്കു ദത്തെടുത്തു. അങ്ങിനെ ഈ തിരുമനസ്സുകൊണ്ട് ആററിങ്ങൽ മൂത്തതമ്പുരാൻ എന്നുള്ള സ്ഥാനത്തെ പ്രാപിക്കയും തന്റെ

സഹോദരിയെ ആറിങ്ങൽ ഇളയതമ്പുരാൻ എന്ന സ്ഥാനത്തെ പ്രാപിപ്പിക്കയും ചെയ്തു.

കൊല്ലം ൧൦൩൪-ാമാണ്ടു മേടമാസം ൧൩-ാംനു- ഭൂലോകലക്ഷ്മിയായ ഈ ലക്ഷ്മീഭായി തിരുമേനിയിലെ, 'കേരളകാളിദാസ'നെന്നും ''സകലകലാവല്ലഭ''നെന്നും മറ്റും പിന്നീടു പ്രഖ്യാതനായിത്തീൎന്ന കേരളവൎമ്മ സി. എസ്. ഐ. വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു പള്ളികെട്ടു കഴിച്ചു. സൌന്ദൎയ്യസൌശീല്യാദി സകല സൽഗുണങ്ങൾകൊണ്ടും ഇപ്രകാരം ആനുരൂപ്യം പൂൎണ്ണമായിട്ടുള്ള വധൂവരന്മാരുടെ ചേൎച്ച ഭൂലോകത്തിൽ അത്ര സുലഭമല്ലല്ലൊ.

''തങ്ങൾതമ്പൻ പിതാവരഞ്ഞാര രൂപമാകും-
തത്വമോടെത്ര വന്നാൻ
തങ്ങാതിൽതന്നെ ചിവമീശാരിയുടെ വടിവിൽ
ഭൂതിയ ഭാതയായാൽ
തങ്ങാളും തമ്മിലേവം വിധമകമധികം
ചേൎന്നടൻ ചേൎന്നിടാഞ്ഞാ-
ലുണ്ടാമോ ധാതൃലേഖക്കൊരു ഫലമിതിനാലുന്നാ
നല്ല സാഫല്യമേവം.''

''ശ്രീരാമൻ മൈഥിലിക്കും ചിതമൊടു ഭഗവാൻ
കൃഷ്ണനും രുഗ്മിണിക്കും
പാരാതേ ചേൎന്നമട്ടിൽപ്പരിചിനൊടധുനാ
കേരളക്ഷ്മാകണാളൻ
ശ്രീരാജ്ഞിക്കും പരം ചേരുന്നാരുകണവനായി-
ട്ടിന്നഹോ! ചേൎന്നു ദൈവാൽ
പാരാകെത്തിങ്ങിവിങ്ങും പുകളൊടുമിവർ വാ-
ണിടട്ടെ മേൽപ്പുഷ്ടസൌഖ്യം.''

എന്നും മററുമുള്ള പ്രശംസാവചനങ്ങളെക്കൊണ്ടു ദിഗന്തരാളം മുഴങ്ങിക്കൊണ്ടിരുന്നു.

തന്മകൾ വിദ്യാസമ്പന്നമാരായിത്തീരേണ്ടതിന്നു മാൎത്താണ്ഡവൎമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു സകല ഏൎപ്പാടുകളും കല്പിച്ചുചെയ്യിട്ടുണ്ടായിരുന്നു. വെണ്മണിമലപ്പിഷാരടി, ഉള്ളൂർ വാരിയർ മുതലായ പണ്ഡിതവൎയ്യന്മാർ കാവ്യനാടകാലങ്കാരങ്ങളിൽ തിരുമനസ്സിലെ ഗുരുക്കന്മാരായി ഭവിച്ചു. പ്രസിദ്ധനായ പരമേശ്വരഭാഗവതരിൽനിന്നു തിരുമനസ്സുകൊണ്ടു സംഗീതം പഠിച്ചു. വീണാവാദനത്തിൽ അവിടത്തെ ദേശികസ്ഥാനം വഹിക്കാൻ ഭാഗ്യം സിദ്ധിച്ചതു വെങ്കിടാദ്രിഭാഗവതൎക്കാണ്. അദ്ദേഹത്തിന്റെ മക്കളായ കല്യാണകൃഷ്ണഭാഗവതരും രാമചന്ദ്രഭാഗവതരുമൊരുമിച്ചു തിരുമനസ്സുകൊണ്ടു വീണാവാദനത്തിൽ പരിശ്രമിച്ച് അചിരേണ ആ കലയിൽ കൌശല്യം പ്രാപിച്ചു. സംഗീതത്തിൽ തിരുമനസ്സിലേക്കു ശിഷ്യകളും ധാരാളമുണ്ടായിരുന്നു. അവരിൽ 'അമ്മു' എന്നൊരു നായർസ്ത്രീ പ്രധാനശിഷ്യയും വീണാവാദനത്തിൽ അതിസമൎത്ഥയുമായിരുന്നു. തിരുമനസ്സിലെ ഇംഗ്ലീഷു പഠിപ്പിക്കുന്നതിന്നു മിസ്സ് ബ്ലാൻഫോർഡ് എന്ന മദാമ്മയെയാണ് നിയമിച്ചതു്. അചിരേണ ആ ഭാഷയിലും തിരുമനസ്സുകൊണ്ടു പ്രാഗത്ഭ്യം നേടി. ഇങ്ങിനെ പറവാൻ പുറപ്പെട്ടാൽ അവസാനിക്കുന്നതല്ല. അവിടുത്തെ സംസ്കൃതം, ഇംഗ്ലീഷ്, മലയാളം, തമിഴ് എന്നീ നാലു ഭാഷകളിലും അസാമാന്യമായും ഹിന്ദുസ്ഥാനി, മഹാരാഷ്ട്രം മുതലായ ഭാഷകളിൽ

സാമാന്യമായും പാണ്ഡിത്യമുണ്ടായിരുന്നു. ചിത്രമെഴുത്തു, വീണാവായന, പാട്ടു, തയ്യൽ, പന്തുകളി, ചതുരംഗം, കൈകൊട്ടിക്കളി മുതലായവയിൽ അവിടുത്തേക്കുണ്ടായിരുന്ന പാണ്ഡിത്യവും പാടവവും അന്യാദൃശങ്ങളായിരുന്നു. എങ്കിലും മഹാരാജ്ഞി തിരുമനസ്സുകൊണ്ട് ഇപ്രകാരം സകലകലാവല്ലഭയായിത്തീരുവാനുള്ള കാരണം പ്രിയവല്ലഭന്റെ സഹവാസം ഒന്നുതന്നെയാണ്. സംസ്കൃതത്തിലും ഇംഗ്ലീഷിലും പാണ്ഡിത്യം സിദ്ധിക്കുന്നതിനു മഹാരാജ്ഞിക്കു വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേയും സംഗീതവിദ്യയിൽ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു പാണ്ഡിത്യം സിദ്ധിക്കുന്നതിനു മഹാരാജ്ഞി തിരുമനസ്സിലെയും സഹായം പരസ്പരം ധാരാളമുണ്ടായിട്ടുണ്ടെന്നുള്ളതും പ്രസിദ്ധമാണ്. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ സഹവാസംകൊണ്ടു മഹാരാജ്ഞി തിരുമനസ്സിലേക്ക് അനേകം മനോഗുണങ്ങളും സിദ്ധിക്കാനിടയായിട്ടുണ്ട്. ഭൂതദയ, ആശ്രിതവാത്സല്യം, പരോപകാരതൽപരത, ശാന്തത മുതലായ സൽഗുണങ്ങൾക്കു മഹാരാജ്ഞി തിരുമനസ്സുകൊണ്ടു വിളനിലമായിത്തീർന്നതു മഹാമനസ്കനായ ആ മഹാനുഭാവന്റെ സഹവാസവും സദുപദേശവുംകൊണ്ടു തന്നെയായിരിക്കണം.

മഹാരാജ്ഞി തിരുമനസ്സിലെ കവിതാവാസനയും അനന്യസാധാരണംതന്നെയായിരുന്നു. അവിടുന്ന് അനേകം സങ്കീർത്തനങ്ങളും കൈകൊട്ടിക്കളിപ്പാട്ടുകളും മററും കല്പിച്ചുണ്ടാക്കീട്ടുണ്ട്. അവയിൽ നളചരിതം തിരുവാതി

ര (കൈകൊട്ടിക്കളി)പ്പാട്ടു മാത്രമേ അച്ചടിച്ചിട്ടുള്ളതായി കണ്ടിട്ടുള്ളൂ. തിരുമനസ്സിലെ കവിതാവാസനയും വൈദുഷ്യവും ഇതിൽനിന്നു പ്രത്യക്ഷപ്പെടുന്നതാകയാൽ സ്വല്പം താഴെ ചേർക്കുന്നു.

‘കരുണാമൃതജലധേ’ എന്നമട്ട്.

“ഭുവനാധിപവിഹഗേ മയി ദുരപവാദമായി ഹേ
അവശേ ബത! ചിതമല്ലിതു ശിവശങ്കര! കൃപണേ
മമ പക്ഷവിലസിതം തവ സുമതേ! വദ കനകം
ഹിമരശ്മികരമദ്ധ്യേ ശിവ കമലോദയകരമോ?
ജനകൻ മൃതനധുനാ മമ ജനനീ ബഹുജരയാ
തനയൻ പുനരഹമേകകനറികാ നൃപതിലക!
നവസൂതിക ദയിതാ മമ വിവശാ ദ്രുതമധുനാ
ഇവയെന്നുടെ കഥ കേട്ടഥ ഉചിതം മമ കരണം.
പതഗാധിപവചനം ക്ഷിതിപതി കേട്ടിഹ തരസാ
മതിയിൻ ബത! കൃപയോടുമതന്നോദയമുക്തം.
വിഹഗാധിപനഥ ബാന്ധവസവിധേ ദ്രുതമെത്തി
സഹസാ പുനരവനീപതികരതാരതിൽ വന്നാൻ.
അതിവിസ്മയസലിലാശയപതിതാം ഖഗപതി താൻ
ക്ഷിതിനായകനരുളീ ഗിരമിതി കൌതുകകലിതം.”

സാഹിത്യവിഷയത്തിൽ പരിശ്രമിക്കുന്നവരെ അവിടുന്നു യഥാക്രമം പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്യുന്നു. വിദ്യാഭ്യാസകാര്യത്തിൽ തിരുമനസ്സുകൊണ്ടു് ഈ നാട്ടുകാർക്കു ചെയ്തിട്ടുള്ള സഹായം മറ്റും ചില്ലറയല്ല. ൧൦൬൦-ാമാണ്ടിൽ അവിടുന്നു ഒരു പെൺപള്ളിക്കൂടം ഏർപ്പെടുത്തി. അതിനു വേണ്ടിവന്ന സകല ചിലവുകളും തൃക്കയ്യിൽനിന്നാണു് നിർവ്വഹിച്ചു പോന്നിരുന്നതു്. പ്രശസ്തരീതിയിൽ ആ പാഠശാല എട്ടൊമ്പതുകൊല്ലം ന

ടത്തിയതിന്നുശേഷം അതു മഹാരാജ്ഞീതിരുമനസ്സുകൊണ്ടു സർക്കാരിലേക്കു വിട്ടുകൊടുത്തു. തിരുവിതാംകൂറിലെ പല ബാലികാപാഠശാലകളിലും അടുത്ത കാലംവരെ ഉപാദ്ധ്യായിനിമാരായിരുന്ന സവർണ്ണക്കാർക്കു വിദ്യാപ്രദാനം ചെയ്തുവന്ന പല സ്ത്രീകളും 'ലക്ഷ്മീബായിപാഠശാല'യിൽ പഠിച്ചിട്ടുള്ളവരാണ്. വാസ്തവം പറയുന്നതായാൽ തിരുവിതാംകൂർ രാജ്യത്തു സ്ത്രീവിദ്യാഭ്യാസത്തിന്ന് ഇത്രമാത്രം പ്രചാരവും പരിഷ്കാരവും സിദ്ധിച്ചത് അവിടത്തെ മനോഗുണവും പ്രോത്സാഹനവുംകൊണ്ടുതന്നെയാണ്. വിദ്യാഭ്യാസസംബന്ധമായി അവിടന്ന് അന്യനാട്ടുകാർക്കും ചെയ്തിട്ടുള്ള സഹായങ്ങൾക്ക് അവസാനമില്ല. വർത്തമാനപത്രപ്രവർത്തകന്മാർക്കും ആ തിരുമേനിയിൽനിന്നു സിദ്ധിച്ചിട്ടുള്ള വിവിധസഹായങ്ങൾ അനന്തങ്ങളാകുന്നു.

ഭൂലോകലക്ഷ്മിയെന്നു സർവ്വരാലും പ്രശംസിക്കപ്പെട്ടിരുന്ന ലക്ഷ്മീബായിതിരുമനസ്സിലെ സൌന്ദര്യവും അനിതരവനിതാസാധാരണമായിരുന്ന ഗുണങ്ങളും പ്രസിദ്ധമാകയാൽ അതിനെക്കുറിച്ച് ഇവിടെ വിശേഷിച്ചൊന്നും പറയണമെന്നു തോന്നുന്നില്ല. ഇപ്രകാരം സകലസൽഗുണസമ്പന്നയും 'ശ്രീവഞ്ചിക്ഷ്മാകുലത്തിന്നൊരുരത്നംസമുഗ്ര'മായിരുന്ന ആ തിരുമനസ്സുകൊണ്ടു കൊല്ലം ൧൦൭൬-ാമാണ്ടുവരെ തന്റെ പ്രേയാനോടുകൂടി പരമാനന്ദനിമഗ്നയായിട്ടുതന്നെ വാണിരുന്നു.

തിരുമനസ്സിലെ ദിനചര്യയെക്കുറിച്ചു കുറഞ്ഞൊന്ന് ഇവിടെ പ്രസ്താവിക്കുന്നത് ആധുനികസ്ത്രീലോകത്തി

ന്ന് ഉപകാരയോഗ്യമായിത്തീരാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

തിരുമനസ്സുകൊണ്ടു സരസ്വതിയുടെ യാമത്തിൽ (അഞ്ചുനാഴിക വെളുപ്പാനുള്ളപ്പോൾ) പള്ളിക്കുറുപ്പുണർന്ന് ദന്തധാവനാദി ശൌചവിധികളനുഷ്ഠിച്ചതിനു ശേഷം കുറെ സമയം പാട്ടിനും വീണാവാദനത്തിനുമായി വിനിയോഗിക്കും. പിന്നെ നീരാട്ടുകുളി കഴിഞ്ഞ് ഒരു മണിയോടുകൂടി തൃക്കൺപാർക്കാൻ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ എഴുന്നള്ളും. തിരിച്ചെഴുന്നള്ളി സ്വല്പനേരം ജപവും നിത്യപാരായണവും കഴിഞ്ഞാൽ പിന്നെ അമൃതേത്തായി. തൽപരം വിവിധഭാഷകളിലുള്ള പുസ്തകപാരായണം. അനന്തരം ശ്രീപാദം കാര്യങ്ങളെക്കുറിച്ചുള്ള റിപ്പോർട്ട് കേൾക്കുകയും അതിനുള്ള മറുപടി കല്പിക്കുകയും കഴിഞ്ഞാൽ പിന്നെ ഉച്ചയ്ക്കുള്ള അമൃതേത്തു കഴിച്ചു പള്ളിക്കുറുപ്പിനധീനയാകാതെ പ്രായേണ വീണാവാദനവും പാട്ടും പത്രവായനയും കഴിഞ്ഞ് ഏകദേശം അഞ്ചുമണിക്കു സവാരിക്കെഴുന്നള്ളും. സന്ധ്യയ്ക്കു മുമ്പു തിരിച്ചെഴുന്നള്ളി നീരാട്ടുകുളി കഴിച്ച്, ഒരു മണിക്കൂർ നേരം തിരുവുള്ളമുറപ്പിച്ചുള്ള പള്ളിത്തേവാരവും അത് അവസാനിച്ചാൽ അത്താഴം അമൃതേത്തും കഴിഞ്ഞു പത്തുമണിക്കു മുമ്പു പള്ളിക്കുറുപ്പിനെഴുന്നള്ളും. ഇങ്ങിനെയാണ് പ്രായേണയുള്ള ദിനചര്യ.

൧൦൭൦-ാമാണ്ടു മുതൽ മഹാരാജ്ഞി തിരുമനസ്സിലേക്ക് എന്തെന്നില്ലാത്ത ഗ്രഹപ്പിഴക്കാലമായിരുന്നു. "ഭുജംഗക്ഷ്മജൻ വഞ്ചിനാഥൻ സീമാതീതേ കദനജലധൌ കേര

ളും തള്ളിവിട്ട"തിനാൽ ആ സാദ്ധ്വീമണി അനുഭവിച്ച പ്രാണപ്രിയവിരഹസന്താപാവസ്ഥകൾ സ്മരിക്കപോലും വയ്യാത്തതിനാൽ ആ ഭാഗം ഇവിടെ കുറഞ്ഞൊന്നു സൂചിപ്പിക്കുവാനോ വിചാരിക്കുന്നില്ല. ൧൦൩൦ കർക്കടകം മുതൽ ഒരു വർഷം വലിയ കോയിത്തമ്പുരാൻതിരുമനസ്സിലെ ആലപ്പുഴക്കൊട്ടാരത്തിലും പിന്നീട്ട മഹാരാജാവു തിരുമനസ്സിലെ അനുവാദപ്രകാരം നാലുവർഷം അരിപ്പാട്ട് അനന്തപുരത്തുകൊട്ടാരത്തിലും പാർപ്പിച്ചു.

"ആവിശ്ലിഷ്ടാമരമവനരിപ്പാട്ടു വാണോരു കാലേ
സേവിക്കാനായ് ഗ്ഗുഹനെയുമനന്തനല്ലാതെ പോയ നേരം
മാവിശ്രുത്യുപരിശ്രാന്തകനാം കണ്ടപോൾ നീലകണ്ഠം
കോവില്ക്കൂട്ടിൽ കപടമനു ഭാവമാതനോതു മോചനാഭോഗം"

ഇതാണു് 'മയൂരസന്ദേശ'മെന്ന വിശിഷ്ടകാവ്യത്തിന്റെ നിദാനം. മഹാരാജ്ഞീതിരുമനസ്സുകൊണ്ടു സ്വതേ വളരെ ഈശ്വരഭക്തിയും ദേവാരത്തിൽ അതിനിഷ്ഠയുമുള്ളവരായിരുന്നു. ശ്രീപാദത്തു ദേവാരപ്പുരയ്ക്കു പുറമതിലില്ലാതിരുന്നതിനാൽ അശുദ്ധി പല പ്രകാരത്തിൽ ബാധിക്കുമെന്നു വിചാരിച്ചു നാലു പുറവും കല്പിച്ചു മതിൽ കെട്ടിച്ചു സങ്കേതം നിർണ്ണയിച്ചു.

"കാണിക്ക കല്ലുമിവനും നിജസൽഗ്ഗുണൌഘം
കാണിക്കുവാൻ കഠിനതാപമുദിച്ചിടേണം"

എന്ന വൃദ്ധകവിവചനം എത്രയും ശരിയാണെന്നു മഹാരാജ്ഞീ തിരുമനസ്സിലെ വ്രതാനുഷ്ഠാനങ്ങളും ജപവും പുരാണപാരായണവും എന്നു വേണ്ട ജീവിതവിരക്തിയും വ്യക്തമാക്കി. തന്റെ പുത്രിയുടേയും ജാമാതാവിന്റേയും ദു

സ്സഹദുഃഖം കാണ്മാൻ അശക്തനായിട്ടൊ എന്നു തോന്നുമാറു തിരുമനസ്സിലെ ജനകൻ ൧൦൧൮ ലാം ൭-ാംനു ദേഹോപേക്ഷിച്ചു. ഇതും തിരുമനസ്സിലെ ഈശ്വരഭക്തി വൎദ്ധിക്കുന്നതിന്നൊരു കാരണമായിത്തീൎന്നു. തിരുമനസ്സിലെ വൈധവ്യമറിഞ്ഞിട്ടൊ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കുള്ള വിദ്വേഷം വൎദ്ധിച്ചിട്ടൊ ആയില്യംതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു "വേറൊരു യോഗ്യനായ കോയിത്തമ്പുരാനെ തിരുമനസ്സിലെ ഭൎത്താവാക്കണ"മെന്നറിയിച്ചപ്പോൾ "ഞാൻ വിധവയായില്ല" എന്നു ഒരു സാധ്വീമണി മറുപടി കല്പിച്ചയച്ചു. പിന്നെയൊരിക്കൽ മഹാരാജാവുതിരുമനസ്സുകൊണ്ടുതന്നെ "വലിയ കോയിത്തമ്പുരാനുമൊരുമിച്ചു ആറുവരങ്ങൽ കൊട്ടാരത്തിൽ പാൎക്കുന്നതിന്നനുവദിക്കാം" എന്നു കല്പിച്ചാളെ അയച്ചു. അപ്പോൾ തിരുമനസ്സുകൊണ്ടു പ്രാൎത്ഥിച്ചതു "കോയിത്തമ്പുരാനെ ശ്രീപാദത്തു (തിരുവനന്തപുരത്തുള്ള കൊട്ടാരത്തിൽ) വരുത്തിപ്പാൎപ്പിക്കണ"മെന്നായിരുന്നു. ഇക്കാലത്താണു തിരുമനസ്സിലെ ധൈൎയ്യവും സ്ഥൈൎയ്യവും പാതിവ്രത്യനിഷ്ഠയും മറ്റും പരക്കെ ജനങ്ങൾക്കറിയാറായതു. തിരുമനസ്സുകൊണ്ടു നാലഞ്ചുകൊല്ലം കഴിച്ചുകൂട്ടിയ കഷ്ടപ്പാടു ആൎക്കും സ്മരിക്കുവാൻപോലും വയ്യാത്തതാണല്ലൊ.

ആയില്യം തിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു ൧൦൫൫ ഇടവം ൧൮-ാംനു നാടുനീങ്ങി. വിഖ്യാതനായ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു തൽക്ഷണം

കോയിത്തമ്പുരാൻ തിരുമനസ്സിലെ ബോധിപ്പിച്ചു പടിയേറ്റത്തിനു മുമ്പുതന്നെ തിരുവനന്തപുരത്തു വരുത്തിപ്പാർപ്പിച്ചു. മഹാരാജ്ഞിതിരുമനസ്സിലെ വ്രതങ്ങളെല്ലാം കാലം കൂടിയതും അങ്ങനെതന്നെയാണ്. ൧൦൪൪-ാമാണ്ടു മുതൽ ആജീവനാന്തം ആ മഹാരാജ്ഞി "പള്ളിക്കെട്ടിൻദിനമതു മുതൽപ്പള്ളിമാൻകണ്ണി"യായ തന്നിൽ "കൊള്ളിച്ചിട്ടും കൊടിയ മമത"യോടുകൂടിയ ആ പ്രാണപ്രിയനോടുകൂടിത്തന്നെ കാലം കഴിച്ചുവന്നു. സീത, ദമയന്തി മുതലായി ചില വനിതകളെക്കുറിച്ചു പുരാണങ്ങളിൽ വായിച്ചിട്ടുള്ളവർ പലരുമുണ്ടായിരിക്കാം. ഏതിലും ആപ്രകാരമുള്ള സൽഗുണങ്ങളോടുകൂടിയ കളത്രരത്നത്തെ കണ്ടാനന്ദിക്കുന്നതിനുള്ള ഭാഗ്യം ഈ മഹാരാജ്ഞിതിരുമനസ്സുകൊണ്ടു മൂലമല്ലാതെ കേരളീയർക്ക്—വിശേഷിച്ചു തിരുവിതാംകൂർകാർക്ക്—ഇതിനു മുമ്പു സിദ്ധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ പ്രകാരം സർവ്വസൽഗുണസമ്പന്നയായ ഈ തിരുമേനിക്ക് ഇന്ത്യാചക്രവർത്തിനിയായിരുന്ന വിക്ടോറിയാമഹാരാജ്ഞിയിൽനിന്നു സി. ഐ. എന്ന സ്ഥാനമുദ്ര ലഭിച്ചത് ഒരത്ഭുതമായി വിചാരിക്കാനില്ല. ഏതാദൃശരാജ്ഞിമാർക്കു ദുർല്ലഭമായ ഈ സ്ഥാനമുദ്രാലബ്ധിതന്നെ അവിടുത്തെ അനന്യസാധാരണമായ ഏതോ ഗുണമാഹാത്മ്യമുണ്ടായിരുന്നു എന്നുള്ളതിന് ഒരു ദൃഷ്ടാന്തമാണല്ലോ. ഈ സ്ഥാനമുദ്രാദാനത്തെ സംബന്ധിച്ചുള്ള തിരുവെഴുത്തുകളുടെയും എഴുത്തുകളുടെയും തർജ്ജമകൾ താഴെ ചേർക്കുന്നു:—

## തിരുവിതാംകൂർ സീനിയർ മഹാറാണി ലക്ഷ്മീഭായി തിരുമനസ്സിലേക്കു്.

നാം അവിടത്തെ അഭിവാദനം ചെയ്യുന്നു. അവിടത്തേക്കു സി. ഐ. എന്ന സ്ഥാനം നല്കുന്നതു യുക്തമാണെന്നു നമുക്കു തോന്നിയിരിക്കുന്നതിനാൽ ആ സ്ഥാനമുദ്ര ധരിക്കാനും ഉപയോഗപ്പെടുത്താനും അതു സംബന്ധമായ സകല അവകാശങ്ങളും അനുഭവിക്കുന്നതിനും അവിടത്തേക്കു പൂർണ്ണാധികാരം തന്നിരിക്കുന്നു.

നമ്മുടെ വാഴ്ചയുടെ നാല്പത്തിനാലാമത്തെ വത്സരമായ ൧൮൮൧-മാണ്ടു ഫെബ്രുവരിമാസം ൨൧-ാനു- നമ്മുടെ വിൻഡ്സർ രാജധാനിയിൽവെച്ചു തൃക്കൈവിളയാടിയതു്.

കല്പനപ്രകാരം
ജെ. ഹാർഡിംഗ്ടൻ." (ഒപ്പ്)

"ശ്രീപത്മനാഭസേവിനി വഞ്ചിധർമ്മവർദ്ധിനി രാജരാജേശ്വരി റാണി ലക്ഷ്മീഭായി തിരുമനസ്സിലേക്കു്.

ഇന്ത്യാചക്രവർത്തിനിയായ മഹാരാജ്ഞിതിരുമനസ്സുകൊണ്ടു് അവിടത്തെപേരിൽ തിരുമനസ്സിലേക്കുള്ള പ്രത്യേകപ്രീതിയുടേയും ബഹുമാനത്തിന്റേയും സൂചകമായി അവിടത്തേക്കു സി. ഐ. എന്ന സ്ഥാനം നല്കിയിരിക്കുന്ന വിവരം സന്തോഷപൂർവ്വം അറിയിക്കുന്നു. സ്ഥാനമുദ്രയും അവിടത്തെ നിയമനത്തെസംബന്ധിച്ചിട്ടുള്ള രാജകീയ വിളംബരവും ഇംഗ്ലണ്ടിൽനിന്നു് ഇവിടെ വന്നുചേർന്നിട്ടുണ്ടു്.

ഇതുകൾ തിരുമനസ്സിലെ കല്പനപ്രകാരം മഹാരാജ്ഞിയുടെ പേരിൽ അവിടത്തെ കയ്യിൽ സമർപ്പിക്കുന്നതിന്നായി ഇതൊന്നിച്ചയയ്ക്കുകയും അവിടത്തെ ഹൃദയപൂർവ്വം അനുമോദിക്കുകയും ചെയ്യുന്നു.

അവിടത്തെ പേരിൽ എനിക്കുള്ള അളവറ്റ ബഹുമാനത്തെ വെളിപ്പെടുത്തുകയും അവിടത്തെ ഉത്തമസുഹൃത്തായി എന്നെ കരുതുവാൻ അപേക്ഷിക്കയും ചെയ്യുന്നു. എന്നു് ഇന്ത്യാവൈസറോയിയും ഗവർണർജനറലുമായ

റിപ്പൺ (ഒപ്പ്)"

സിംല
൧൮൮൧ ഏപ്രിൽ ൧൪.

കൊട്ടാരം — തിരുവനന്തപുരം

൧൮൮൭ ജൂൺ ൨൧.

"പ്രിയേ! എനിക്കു സി. ഐ. എന്ന സ്ഥാനം നല്കിയിരിക്കുന്നതിനെ സംബന്ധിച്ചുള്ള വിളംബരം അടക്കംചെയ്തു തങ്ങളുടെ ഏപ്രിൽ ൨൧-ാംനു-യിലെ എഴുത്തു കിട്ടി. എന്റെ സ്നേഹിതനും ഇവിടത്തെ ആംഗ്ലീഷ് ബ്രിട്ടീഷ്‌റസിഡണ്ടുമായ മിസ്റ്റർ ജോൺ ചൈൽഡ് ഹാനിങ്ടൻ അതു് എനിക്കു നല്കുകയും എന്റെ മാതുലനായ മഹാരാജാവു തിരുമനസ്സിലെ വാഴ്ചയുടെ ഒന്നാമത്തെ സംവത്സരം തികയുന്ന ഈ മാസം ൧൯-ാംനു- ആ സ്ഥാനമുദ്ര എനിക്കു നല്കുകയും ചെയ്തു.

അവസരോചിതമായ എല്ലാ ക്രിയകളോടുംകൂടി പരസ്യമായ ദർബാറിൽ വെച്ചാണു് അതു് സ്വീകരിക്കപ്പെട്ടതു്.

തിരുമനസ്സുകൊണ്ടു് എനിക്കു് ഈ ബഹുമതി നല്കിയതിനെക്കുറിച്ചു് എനിക്കുള്ള അളവില്ലാത്ത കൃതജ്ഞതയെ ഏറ്റവും സ്വീകാര്യമായ വിധത്തിൽ തിരുവുള്ളത്തിലേറ്റുവാൻ ഞാൻ അപേക്ഷിക്കുന്നു. ഈ സ്ഥാനം ബ്രിട്ടീഷുകോയ്മയുടെ പേരിൽ സ്നേഹത്തോടും സ്വാമിഭക്തിയോടുംകൂടി വർത്തിക്കുന്ന ഒരു രാജകുടുംബത്തിലെ അംഗത്തിന്റെ പേരിൽ അവിടേക്കുള്ള തിരുവുള്ളത്തിന്റെ സൂചകമാണെന്നുള്ള നിലയിൽ ഞാൻ വളരെ വിലമതിക്കുന്നു.

ഈ അവസരത്തിൽ അങ്ങയുടെ അനുമോദനങ്ങൾക്കു ഞാൻ നന്ദി പറകയും ചെയ്യുന്നു.

അങ്ങയുടെ പേരിൽ എനിക്കുള്ള ഉന്നതബഹുമാനത്തെ വെളിപ്പെടുത്തുകയും അങ്ങയുടെ ഉത്തമസ്നേഹിതയായി എന്നെ കരുതുവാൻ അപേക്ഷിക്കയും ചെയ്യുന്നു."

ലക്ഷ്മീഭായി (ഒപ്പ്)

ഭാഷയായി പറയുന്നതായാൽ മഹാറാണിതിരുമനസ്സിലേക്കു സി. ഐ. സ്ഥാനമുദ്ര ലഭിച്ചതു് ൧൦൬൨ മിഥുനം ൮-ാംനു- തിരുവനന്തപുരത്തുവെച്ചായിരുന്നു.

ഇപ്രകാരം സകല ഭാഗ്യങ്ങൾക്കും നിവാസസ്ഥാനമായിരുന്ന ആ തിരുമേനിക്കു വാത്സല്യസന്താനലബ്ധികൊണ്ടുള്ള ഭാഗ്യം മാത്രം ദൈവം കൊടുത്തില്ല. സകലൈശ്വര്യങ്ങളും പരിപൂർണ്ണമായിട്ട് ആർക്കും ദൈവം കൊടുക്കുന്നതല്ലല്ലൊ. ഈശ്വരങ്കൽ ഏറ്റവും ഭക്തിവിശ്വാസങ്ങളും വ്രതാനുഷ്ഠാനാദി നിഷ്ഠകളും മറ്റുമുള്ള പുണ്യവതിയായിരുന്ന ആ തിരുമനസ്സിലേക്കും അനപത്യതാദുഃഖം അനുഭവിക്കേണ്ടിവന്നതു വിചാരിക്കുമ്പോൾ "ദിഷ്ടംകൊണ്ടു വരുവതു പരിഹാരമില്ലാത്തതല്ലോ" എന്നല്ലാതെ മറ്റൊരു സമാധാനവും തോന്നുന്നില്ല. തിരുമനസ്സുകൊണ്ടു തിരുവിതാംകൂറിലുള്ള പ്രധാനക്ഷേത്രങ്ങളിലെല്ലാം എഴുന്നള്ളി തൃക്കൺപാർത്തിട്ടുണ്ട്. അത്രമാത്രമല്ല തിരുവനന്തപുരത്തു കൂപക്കര മഠത്തിൽ 'കൈലാസേശ്വരം' എന്ന അഭിധാനത്തിൽ ഒരു ചെറിയ കോവിൽ പണിചെയ്യിച്ചു ശിവപ്രതിഷ്ഠ കല്പിച്ചുചെയ്യിച്ചിട്ടുമുണ്ട്.

വിശാഖം തിരുനാൾ മഹാരാജാവു തിരുമനസ്സിലേക്ക് ജി. സി. എസ്. ഐ. എന്ന ബഹുമതിസ്ഥാനം വിക്ടോറിയാ ചക്രവർത്തിനിതിരുമനസ്സുകൊണ്ടു നല്കിയ വിവരത്തിനു തിരുമനസ്സിലേക്കു വൈസറോയിയുടെ കമ്പി ൧൦൫൭ ഇടവം ൧൧-ാം൹ കിട്ടിയെങ്കിലും സ്ഥാനമുദ്ര ൧൦൫൮ മകരം ൨൧-ാം൹ മദിരാശിയിൽ വെച്ചു ഗവർണ്ണരുടെ കയ്യിൽ നിന്നാണ് കൈക്കൊണ്ടത്. മുദ്ര സ്വീകരിക്കുന്നതിനായി വിശാഖം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു മദിരാശിക്കെഴുന്നള്ളിയപ്പോൾ നമ്മുടെ ചരിത്രനായിക

യേയും അനുജത്തി പാൎവ്വതീഭായി തിരുമേനിയേയും കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലേയും ഒരുമിച്ചു കൂട്ടിക്കൊണ്ടുപോയിരുന്നു. ൧൦൫൭ മകരം ൭-ാംനു-യാണ് എഴുന്നള്ളത്തു തിരുവനന്തപുരത്തുനിന്നു പുറപ്പെട്ടത്. കുംഭം ൯-ാംനു- തിരുവനന്തപുരത്തു തിരിച്ചെഴുന്നള്ളി. അങ്ങോട്ടെഴുന്നള്ളിയപ്പോൾ തിരുവിതാംകൂറിലുള്ള താവളസ്ഥലങ്ങൾക്കു പുറമെ തിരുനെൽവേലിയും നാരശിങ്ങൻപേട്ടയും ഇങ്ങോട്ടുള്ള എഴുന്നള്ളത്തിൽ കാഞ്ചീപുരം, പുതുശ്ശേരി, ചിദംബരം, മധുര മുതലായ പട്ടണങ്ങളും ദൎശിച്ചു. എല്ലാ സ്ഥലങ്ങളിലും സൽക്കാരാദരങ്ങൾ ഏററവും പ്രശംസനീയങ്ങളായിരുന്നു എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. അക്കാലത്തു തിരുവിതാംകൂർ ദിവാൻ രാമയ്യങ്കാരായിരുന്നു. അദ്ദേഹത്തിന്റെ സതീൎത്ഥ്യന്മാരും മുമ്പു ദിവാൻപദം അലങ്കരിച്ചിരുന്നവരുമായ രാജാ. സർ. ടി. മാധവരായരും സർ. ശേഷയ്യാശാസ്ത്രികളും മദിരാശിയിൽ എത്തി എല്ലാവരേയും സന്ദൎശിച്ചു. തന്റെ ഭരണകാലത്തു ദൈവവിധിയാൽ വിയോജിതരായ ദമ്പതികളെ വീണ്ടും യോജിപ്പിച്ചു കണ്ടതിൽ അത്യാനന്ദം ജനിക്കുന്നു എന്നു സർ. ശേഷയ്യാശാസ്ത്രി അവരെ ഒരുമിച്ചു കണ്ടപ്പോൾ പറഞ്ഞതായി കേട്ടിട്ടുണ്ട്. രാജ്യസഞ്ചാരത്തിനുള്ള സൌകൎയ്യവും തിരുമനസ്സിലേക്കു പലപ്പോഴും സിദ്ധിച്ചിട്ടുണ്ട്.

സഹോദരിയായ ഭരണിതിരുനാൾ ഇളയ തമ്പുരാട്ടിയിൽ ഒരു സ്ത്രീപ്രജമാത്രമേ തിരുവവതാരം ചെയ്തുള്ളു. ആ കൊച്ചുതമ്പുരാട്ടി മൂന്നു മാസം ഉപവാസം ചെയ്തതിനു ശേഷം നാകവാസത്തിനെഴുന്നള്ളി. അതിനാൽ ഇനിയും ദ

ത്തെടുക്കേണ്ടിവരുമെന്നു കണ്ടു മഹാറാണി തിരുമനസ്സുകൊണ്ടു തന്റെ അനുജത്തിയുടെ മക്കളായ ആയില്യംതിരുനാൾ അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടും (മഹാറാണി റീജന്റു തിരുമനസ്സിലെ അമ്മയും) തിരുവാതിരതിരുനാൾ അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടും (ജൂനിയർ മഹാറാണി തിരുമനസ്സിലെ അമ്മയും) തിരുവയറൊഴിയുന്ന സ്ത്രീസന്താനങ്ങളെ ദത്തെടുക്കണമെന്നുള്ള ആഗ്രഹംകൊണ്ടു ലക്ഷ്മീഭായിതിരുമനസ്സുകൊണ്ട് അനേകം സൽകർമ്മങ്ങൾ ചെയ്തുകൊണ്ടിരുന്നു. ഈ ആഗ്രഹത്തിന്റെ സിദ്ധിക്കു ചില സൽകർമ്മങ്ങൾ നടത്തുവാനായിരുന്നു രാമേശ്വരത്തെക്കെഴുന്നള്ളിയത്. എഴുന്നള്ളത്ത് ൧൦൭൦ കന്നിയിലായിരുന്നു. തുലാമാസത്തിൽ തിരിയെ എഴുന്നള്ളി. എഴുന്നള്ളത്തോടുകൂടി തിരുമനസ്സിലെ അമ്മതമ്പുരാട്ടിയും ഇപ്പോഴത്തെ മഹാറാണിമാരുടെ അമ്മമാരും മഹാറാണിറീജന്റു തിരുമനസ്സിലെ അച്ഛൻ കിളിമാനൂർ കൊട്ടാരത്തിൽ കേരളവർമ്മ കോയിത്തമ്പുരാൻ ബി. എ. യും ഇളയ മഹാറാണിതിരുമനസ്സിലെ പിതാവായ തിരുവല്ലാ പാലിയക്കര കൊട്ടാരത്തിൽ കേരളവർമ്മ കോയിത്തമ്പുരാനുമുണ്ടായിരുന്നു. ഈ എഴുന്നള്ളത്തോടുകൂടി തിരുമനസ്സിലെ പ്രാണവല്ലഭൻ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും ഉണ്ടായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. എഴുന്നള്ളത്തിൽ പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചിട്ടുണ്ടായിരുന്നു. പ്രാർത്ഥനപോലെ സൽസ്ത്രീസ്ത്രീകൾ പ്രസവിച്ച സന്താനങ്ങളാണ് തിരുവിതാംകൂർ രാജകുടുംബത്തിലെ സന്താനവല്ലികളായ ഇപ്പോഴത്തെ മഹാറാണിമാർ.

തിരുമനസ്സിലെ അമ്മതിരുമനസ്സുകൊണ്ട് ൧൦൭൬ മിഥുനം ൩൦-ാനു- നിര്യാതയായി. അവിടത്തെ അവസാനംവരെ ശുശ്രൂഷിക്കുന്നതിനുള്ള ഭാഗ്യമുണ്ടായതു മഹാറാണി തിരുമനസ്സിലേക്കുമാത്രമായിരുന്നു. ഉന്തിത്തള്ളിത്തിങ്ങി മറിഞ്ഞുവരുന്ന സന്താപതിരമാലാപരമ്പരകളിൽപ്പെട്ടു നട്ടംതിരിയുന്നതിന്നു മുമ്പിൽ അനുജത്തിയായ പാർവ്വതീഭായി തിരുമനസ്സുകൊണ്ടു ഭൂരംഗത്തിൽനിന്നു തിരോധാനം ചെയ്തു.

കൊച്ചുതമ്പുരാട്ടിമാരെ ൧൦൭൫-ാമാണ്ടു ചിങ്ങമാസത്തിൽ ദത്തെടുപ്പിച്ചു തിരുമനസ്സുകൊണ്ടു ചരിതാർത്ഥയായി. എന്നാൽ ദൈവസങ്കല്പത്താൽ കുറെമാസക്കാലമേ അവരെ കണ്ടാനന്ദിച്ചുകൊണ്ടിരിക്കാൻ തിരുമനസ്സിലേക്കു സംഗതിയായുള്ളൂ.

കൊല്ലം ൧൦൭൭-ാമാണ്ടത്തെ സംവത്സരത്തിനു ജ്യോത്സ്യന്മാർ 'ശുഭകൃത്ത്' എന്നായിരുന്നുവല്ലോ നാമം വിധിച്ചിരുന്നത്. എന്നാൽ അതിന്റെ അടുത്ത മുൻകൊല്ലമായ ൧൦൭൬-ാമാണ്ട് ഇന്ത്യക്കാർക്ക് ഒട്ടുക്കും തിരുവിതാംകൂർനിവാസികൾക്കു വിശേഷിച്ചും 'അശുഭകൃത്തു'തന്നെയായിരുന്നു. ആ അശുഭകൃത്തായ വത്സരത്തിലായിരുന്നുവല്ലോ സാക്ഷാൽ വിക്ടോറിയാചക്രവർത്തിനി ദേഹവിയോഗം ചെയ്തത്. ആ സംഭവം ഇന്ത്യാക്കാർക്ക് ഒട്ടുക്കു വ്യസനകരമായിട്ടുള്ളതായിരുന്നു എന്നുള്ളതിനു സംശയമില്ല. ആ ആണ്ടിൽത്തന്നെ കൊച്ചിയിൽ അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടും തീപ്പെട്ടു. കൊച്ചിരാജകുടുംബത്തിന്നു മാത്രമല്ല കൊച്ചിരാജ്യക്കാർക്ക് ഒട്ടുക്കും അതു ദുഃഖകാര

ണമായി. എന്നാൽ തിരുവിതാംകൂർകാൎക്ക് ഒരു ആണ്ടിൽ വന്നുകൂടിയ ആപത്തുകൾ ഒരിക്കലും മറക്കാവുന്നവയും ഓൎക്കാവുന്നവയുമല്ല. തിരുവിതാംകൂർ രാജവംശത്തിൽനിന്ന് ഇദംപ്രഥമമായി ബി. ഏ. വിജയിയായി ഭവിച്ച ആളും സകലസൽഗുണസംയുക്തനുമായിരുന്ന അശ്വതിതിരുനാൾ കൊച്ചുതമ്പുരാൻ തിരുമനസ്സുകൊണ്ടു ടി. ആണ്ടു കന്നിമാസത്തിലും ചതയം തിരുനാൾ ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ട് ഇടവമാസത്തിലും നാടുനീങ്ങിപ്പോയതുനിമിത്തമുണ്ടായ അതിദുസ്സഹമായ ദുഃഖാബ്ധിയിൽ ഈ നാട്ടുകാർ കിടന്നു കരകാണാതെ നീന്തിക്കുഴയുന്ന ഒരു അവസരത്തിൽ മിഥുനമാസം ൨-ാംനു- അസ്തമിച്ച് ഏഴുമണിയായ സമയം ഈ ഉപന്യാസത്തിന്നു വിഷയീഭൂതയും ദൈവവിശ്വാസം, കുലക്രമാഗതങ്ങളായ ആചാരങ്ങളിലുള്ള ശ്രദ്ധ, കുടുംബസ്നേഹം, ആശ്രിതവാത്സല്യം, ഭരണനൈപുണ്യം, ധൈൎയ്യം, ഓജസ്സ്, ആജ്ഞാശക്തി, ധൎമ്മബുദ്ധി, ഔദാൎയ്യം ഇപ്രകാരമുള്ള സൽഗുണങ്ങൾകൊണ്ടു ശോഭിച്ചിരുന്ന ഭൂലോകലക്ഷ്മീദേവിയുമായിരുന്ന തിരുമനസ്സുകൊണ്ടു ഭൂലോകബന്ധത്തെ വിട്ടുപിരിഞ്ഞു. ഈ കഷ്ടസംഭവങ്ങളെല്ലാംകൂടി സംഭവിച്ചതായ ആ സംവത്സരത്തെ 'അശുഭകൃത്ത്' എന്നല്ലാതെ എങ്ങിനെ പറയും. ലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു നാടുനീങ്ങിയ സമയം അവിടുത്തേക്ക് ൫൩ തിരുവയസ്സു തികയുന്നതിന്നുതന്നെയും രണ്ടു മാസത്തിലധികം വേണ്ടിയിരുന്നു. ജനോപകാരാൎത്ഥം വളരെക്കാലം ജീവിച്ചിരിക്കേണ്ടതായിരുന്ന ആ സൽഗുണവതിയായ തിരുമനസ്സുകൊണ്ട് ഇത്ര

# ൫. മനോരമത്തമ്പുരാട്ടി

കോഴിക്കോട്ടു രാജവംശം മൂന്നു ശാഖകളായി പിരിഞ്ഞിട്ടുള്ളതിൽ, കിഴക്കെ കോവിലകം എന്ന ശാഖയിലാണല്ലോ, കൊച്ചിരാജ്യത്തിന്റെ ദക്ഷിണഭാഗത്തിൽ മാപ്രാണം വരെ പിടിച്ചടക്കി ഇസ്ലാമിയപുത്രർ സ്ഥിരതാമസമാക്കി ൯൬൨-ാമാണ്ടു നാടുനീങ്ങിയ ശക്തൻ സാമൂതിരിപ്പാട്ടിലെ ജനനം. അവിടത്തേക്ക് ഒരു സഹോദരനും ഒരു സഹോദരിയും ഉണ്ടായിരുന്നതിൽ സഹോദരനാണ്, ടിപ്പുവിന്റെ പിതാവായ ഹൈദരാലിയുടെ ആക്രമണകാലത്ത്, അപമാനം ഭയപ്പെട്ടു തീയിൽ ചാടി മരിക്കുകയും 'പാലയത്തിൽ തീപ്പെട്ട സാമൂതിരിപ്പാട്' എന്ന പ്രഖ്യാതി സമ്പാദിക്കുകയും ചെയ്തത്. ശക്തൻ സാമൂതിരിപ്പാട്ടിലെ സഹോദരിക്ക് രണ്ടു പുത്രന്മാരും ഒരു പുത്രിയും ഉണ്ടായിരുന്നു. പുത്രന്മാർ കോഴിക്കോട്ടു പന്നിയങ്കര തീപ്പെട്ട മൂന്നാൾപ്പാടന്മാരെന്ന പ്രസിദ്ധന്മാരായ വീരപുരുഷന്മാരാണ്. അവരിൽ ജ്യേഷ്ഠൻ, ടിപ്പു നേതാവായി തുലുക്കസൈന്യവും, രാജാകേശവദാസൻ നേതാവായി തിരുവിതാംകൂർ സൈന്യവും തമ്മിൽ വെട്ടിക്കോട്ടയിൽവെച്ചു നടന്ന യുദ്ധത്തിൽ, പിൻഭാഗം അർദ്ധചന്ദ്രവ്യൂഹരചനാവൈദഗ്ദ്ധ്യംകൊണ്ടു വളഞ്ഞു ടിപ്പുവിനെയും, സൈന്യത്തെയും, ദുർഘടത്തിൽപ്പെടുത്തിയ മഹാ വീരനാണെന്നും മറ്റും പ്രസിദ്ധിയുണ്ട്. അനുജൻ അത്രതന്നെ ധീരനല്ലെങ്കിലും ആയുധവിദ്യയിലും മറ്റും വിദഗ്ദ്ധനായിരുന്നു. ഇവരുടെ അനുജത്തിയാണ് മനോരമത്തമ്പുരാട്ടിയെന്നു പ്രസിദ്ധ

പ്പെട്ട വിദുഷി. അവിടത്തെ ജനനം 'മംഗളം'എന്നു പേരു പറയാവുന്ന ൯൩൫-മാണ്ടാണ്. ജനനാൽതന്നെ മനോരമയായ ഈ രാജകുമാരിയെ, തമ്പാട്ടിയെന്നു മാത്രമായിരുന്നു സാധാരണ വിളിച്ചുവന്നിരുന്നത്. ബാല്യകാലത്തിൽ, വിദ്യാഭ്യാസം ചെയ്യിച്ചിരുന്ന സാധാരണ സമ്പ്രദായപ്രകാരം, അവിടത്തെ പഠിപ്പിച്ചിരുന്നതു ലെശമംഗലത്ത് ഉഴുത്രവാരിയർ എന്ന പ്രസിദ്ധപണ്ഡിതനായിരുന്നു. മലയാളത്തിൽ കുട്ടികൾ നടന്നുവരുന്നതുപോലെ ഗ്രഹഗണിതം മുഹൂർത്തവിചാരം മുതലായ ജ്യോതിശ്ശാസ്ത്രങ്ങൾക്കു പുറമെ, കാവ്യനാടകാലങ്കാരങ്ങളിൽ പരിചയിപ്പിച്ചതും വ്യാകരണം പഠിപ്പിച്ചതും ആ വാരിയർ തന്നെയായിരുന്നു. അവിടത്തെ ബുദ്ധിയുടെ അവഗാഹം എല്ലാ വിഷയത്തിലും കുശാഗ്രമായി ഗുരുവിനെയും വിസ്മയിപ്പിക്കത്തക്കതായിരുന്നു. സിദ്ധാന്തകൌമുദിയുടെ വ്യാഖ്യാനമായ 'മനോരമ' എന്ന ഗംഭീരഗ്രന്ഥത്തിന്റെ അർത്ഥം അവിടത്തെപ്പോലെ നിഷ്കർഷയായി അക്കാലങ്ങളിൽ ആരുംതന്നെ ഗ്രഹിച്ചിട്ടുണ്ടായിരുന്നില്ല. അതു നിമിത്തം അവിടത്തേക്കു 'മനോരമ' എന്ന ബിരുദനാമം ലഭിച്ചു. ആകൃതിയിലും മനോരമതന്നെയായിരുന്നു. അവിടത്തെ ഭർത്താവു ബേപ്പൂർ രാമവർമ്മത്തമ്പുരാനെന്ന അനുരൂപപുരുഷനായിരുന്നു. ഈ ഭർത്താവിൽനിന്ന് അവിടേക്ക് ഒരു പുത്രനും ഒരു പുത്രിയും ഉണ്ടായി. ഇക്കാലത്താണ്, ടിപ്പുവിന്റെ കലാപം ഭയപ്പെട്ടു, മലബാറിലുള്ള സകല ഹിന്ദുക്കളും തിരുവിതാംകൂർ രാമവർമ്മകുലശേഖരപ്പെരുമാൾ എന്ന പ്രസിദ്ധനായ മഹാരാജാവിനെ ശ

ണം പ്രാപിച്ചത്. മററുള്ളവരുടെ കൂട്ടത്തിൽ സുകുമാരിയായ ഈ രാജ്ഞിയും രണ്ടു ചെറിയ സന്താനങ്ങളെക്കൂട്ടി സ്വരാജ്യം വിട്ട് ഓടിപ്പോകേണ്ടിവന്നു. മഹാരാജാവിന്റെ ആതിഥ്യം സ്വീകരിച്ചു തിരുവിതാംകൂറിൽ എണ്ണയ്ക്കാട്ട് എന്ന ദേശത്താണ് അവിടുന്ന പിന്നെ കുറേക്കാലം താമസിച്ചത്. അവിടെവെച്ചു ഒന്റെ ഭർത്തൃമരണദുഃഖവും അനുഭവിക്കേണ്ടിവന്നു. അതിനുശേഷം പാക്കത്തു ഭട്ടതിരിയെന്നൊരു പണ്ഡിതന്ന് അവിടത്തെ ഭർത്തൃസ്ഥാനം വഹിപ്പാൻ ഭാഗ്യമുണ്ടായി. അദ്ദേഹത്തിൽനിന്ന് അവിടേക്കു നാലു സന്താനങ്ങളും ഉണ്ടായിട്ടുള്ളതിൽ, രണ്ടു സ്ത്രീകളും രണ്ടു പുരുഷന്മാരുമാണ്. ൧൦൭൨-ൽ തീപ്പെട്ട കുട്ടിക്കുഞ്ഞിത്തമ്പുരാൻ എന്ന പ്രസിദ്ധനായ ശക്തൻസാമൂതിരിപ്പാട് അവിടത്തെ ദ്വിതീയപുത്രനാണ്. കിഴക്കെ കോവിലകത്ത് ഇപ്പോഴും കാണുന്ന സ്വത്തു മുഴുവൻ ഇവിടത്തെ കൈകളുടെ സമ്പാദ്യമാണെന്നുതന്നെ പറയാം. ഈ മഹാൻ കേമദ്രുമയോഗക്കാരനാകകൊണ്ടു സമ്പാദിക്കുന്നതു മുഴുവൻ കോവിലകത്തു വലിയ തമ്പുരാട്ടിയായ അമ്മയുടെ പേരിലാക്കുകയായിരുന്നു പതിവ്. മനോരമത്തമ്പുരാട്ടിയുടെ മൂന്നു പെണ്മക്കളിൽ നടുവിലെ സ്ത്രീ പ്രസവിച്ചിട്ടില്ല. മററു രണ്ടു പുത്രികളിൽനിന്നുണ്ടായ സന്താനങ്ങളാണ് ഇപ്പോഴും കിഴക്കെ കോവിലകത്തുള്ള നൂറിൽപരം സ്ത്രീപുരുഷന്മാർ. ഇവരിൽ മിക്ക സ്ത്രീകൾക്കും പുരുഷന്മാർക്കും സംസ്കൃതഭാഷയിൽ പാണ്ഡിത്യം ഇപ്പോഴും അവ്യാഹതമായിക്കാണുന്നുണ്ട്. രക്തസന്താനങ്ങളുടെ കഥ ഇരിക്കട്ടെ. വിദ്യാവഴിക്കുള്ള സന്താനങ്ങളും അവിടെ

ക്ക് ഒട്ടും കുറവല്ല. അവിടത്തെ പ്രധാനശിഷ്യരിൽ ഒരാളാണ് ആറ്റൂരടിതിരിപ്പാട് എന്ന പണ്ഡിതൻ. അദ്ദേഹത്തിന്റെ ശിഷ്യനാണ് കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ട്. അവിടത്തെ ശിഷ്യപരമ്പരയാണല്ലോ ഇപ്പോഴുള്ള കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരും അവരുടെ ശാഖോപശാഖകളായ ശിഷ്യപരമ്പരകളും. കൊടുങ്ങല്ലൂർ ഇളയതമ്പുരാന്റെ ശിഷ്യനായ വൈക്കത്തു പാച്ചുമൂത്തതവർകളാണ് അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ, കേരളവർമ്മ വലിയകോയിത്തമ്പുരാൻ മുതലായ വിദ്വച്ഛിരോമണികൾക്കും ചില വിഷയങ്ങളിൽ ആചാര്യൻ. കൊച്ചിയിലെ തമ്പുരാക്കന്മാരും ആറ്റൂരടിതിരിപ്പാട്ടിലെ അന്തേവാസികളായിരുന്നതിനാൽ മനോരമത്തമ്പുരാട്ടിയുടെ ശിഷ്യപരമ്പര ഈ രാജകുടുംബത്തിലും പരന്നിട്ടുണ്ട്. ചുരുക്കിപ്പറയുന്നതായാൽ മലയാളത്തിൽ ഇപ്പോഴുള്ള പ്രസിദ്ധവിദ്വാന്മാർ പലരും മനോരമത്തമ്പുരാട്ടിയുടെ ശിഷ്യപരമ്പരയിൽ ഉൾപ്പെട്ടവർതന്നെയാകുന്നു.

ഈ തമ്പുരാട്ടിക്കു കാവ്യനാടകാദികളിൽ വിശേഷാൽ ഉള്ള പാണ്ഡിത്യത്തിനും പുറമേ അതിനനുരൂപമായ കവിതാവൈദഗ്ദ്ധ്യവുമുണ്ടായിരുന്നു എന്നു പ്രസിദ്ധമാണ്. പല കവികളും അവരവരുടെ അഭീഷ്ടംപോലെ അവിടത്തേക്കു ചില ശ്ലോകങ്ങൾ സമർപ്പിച്ചതിനു പദ്യരൂപേണ തക്ക മറുപടി കൊടുത്തിട്ടുണ്ട്. ഒരു നീരസികൻ കാമവിഷയമായി തനിക്കുണ്ടായിരുന്ന ദുർമ്മോഹം സാധിക്കാഞ്ഞിട്ട് ഒരു പണ്ഡിതനെക്കൊണ്ട് ഒരു ശ്ലോകമുണ്ടാക്കിച്ച് സമർപ്പിച്ചു. അതായത്:—

"ദുര്യാനന്ദേന ഭോഗേ വരയുവതിമതിര്യ-
    സ്താർക്ഷ്യഗീതം സ്ത്രീജനേഭ്യോ
ദാതും ശ്രദ്ധയാപി തൽകൃത്യവദമനിശം
    പ്രോക്തകർമ്മാണി കർത്തും
കോ ഹേതുഃ ശ്ലാഘിതും വാ പുരുഷപരിവൃഢൈര്യ-
    സ്സംഗമായാതി ജാല്മ്യാൽ
തത്വം ബ്രൂഹ്യംഗ മഹ്യം കഥമിതി വിചികി-
    ത്സാ ഭൃശം വർത്തതേ മേ."

ഈ ശ്ലോകത്തിന്ന തമ്പുരാട്ടി കൊടുത്ത മറുപടി:—

"സ്ത്രീപുംസത്വാവലംബീ ജഗതി ഖലു ഗുണോ
    ന പന്ഥാ ധർമ്മലാഭോ
രാഗസ്സാപായഹേതുസ്സ്വപി വിരമമതൈ-
    രംഗളൈകഷ്ടശർമ്മാംഗീ
ഉത്കർഷാകർഷകസ്യൈകശ്ശേ സതി നിജവിഷയം
    പ്രേമമാത്ര്യം പ്രമാദാ-
ദ്ദോഷാദോഷം ബ്രുവോ യഃ കഥയതി വിദ്വേഷോ
    ഹന്ത! തസ്മൈ നമോസ്തു."

മനോരമത്തമ്പുരാട്ടിയുടെ ഭർത്താവു വെച്ചൂർ രാമവർമ്മത്തമ്പുരാനായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ തമ്പുരാന്റെ കാലശേഷം തമ്പുരാട്ടിയുടെ ഭർത്താവായിത്തീരുന്നതിന് അജ്ഞനും അരസികനുമായ ഒരു നമ്പൂരി ഉത്സാഹിച്ച് അടുത്തുകൂടുകയും തമ്പുരാട്ടിയുടെ സഹോദരനായിരുന്ന സാമൂതിരിപ്പാട്ടുതമ്പുരാൻ അത് അനുവദിക്കുകയും ചെയ്തു. എങ്കിലും തമ്പുരാട്ടിക്ക് ആ നമ്പൂരിയുടെ അജ്ഞതയെക്കുറിച്ച് അറിയാമായിരുന്നതുകൊണ്ട് അത് ഒട്ടും സമ്മതമായില്ല. എന്നാൽ സഹോ

ദരനോട് അതു നേരിട്ടുപറയാൻ അനല്പമായ സങ്കോചവുമുണ്ടായിരുന്നു. അതിനാൽ തമ്പുരാട്ടി

> യസ്യ ഷഷ്ഠീ ചതുർത്ഥീ ച വിഹസ്യ ച വിഹായ ച
> അഹം കഥം ദ്വിതീയാ സ്യാദ്ദ്വിതീയാ സ്യാമഹം കഥം"

എന്നൊരു ശ്ലോകമെഴുതി ഒരാൾ മുഖാന്തരം സാമൂതിരിപ്പാട്ടുതമ്പുരാന്റെ അടുക്കലെത്തിച്ചുകൊടുത്തു. ശ്ലോകം കണ്ടപ്പോൾ കാര്യം മനസ്സിലാവുകയാൽ തമ്പുരാൻ കാര്യം സാദ്ധ്യമല്ലെന്നു പറഞ്ഞു നമ്പൂരിയെ മടക്കിയയച്ചു. അതിനു ശേഷമാണ് പ്രാക്കുളം ഭട്ടതിരി എന്നു പ്രസിദ്ധനായിരുന്ന പണ്ഡിതവര്യൻ മനോരമത്തമ്പുരാട്ടിയുടെ ഭർത്താവായിത്തീർന്നത്.

ഇങ്ങിനെ പല സരസശ്ലോകങ്ങളും തമ്പുരാട്ടിയുടെ വകയായി കേട്ടിട്ടുള്ളവ വിസ്തരഭയത്താൽ ഇവിടെ ചേർക്കുന്നില്ല. തിരുവിതാംകൂറിൽനിന്നു തിരിയെ സ്വരാജ്യത്തെത്തിയതിനു ശേഷം കലാപകാലത്തിന്റെ ഫലമായി ഈ തമ്പുരാട്ടിയ്ക്കു് നിത്യവൃത്തിക്കുപോലും കഷ്ടപ്പെടേണ്ടിവന്നിട്ടുണ്ട്. എങ്കിലും പിന്നെ സമ്പാദനത്തിൽ സമർത്ഥനായ മുൻപറഞ്ഞ ദ്വിതീയപുത്രന്റെ പരിശ്രമം നിമിത്തം അതിനു മതിയായ സമാധാനവും സിദ്ധിച്ചു. സാധാരണ മരുമക്കത്തായസമ്പ്രദായപ്രകാരം അമ്മായിയമ്മയെക്കൊണ്ടുള്ള ബാധയും തമ്പുരാട്ടി അറിയാതിരുന്നിട്ടില്ല. തന്റെ പ്രഥമപുത്രൻതന്നെ അമ്മാമന്റെ നിർബ്ബന്ധപ്രകാരം അമ്മായിയുടെ മകളെ സംബന്ധം ചെയ്തതിൽവെച്ച് അവി

ടഞ്ഞു വളരെ മനഃക്ലേശത്തിനു് ഇടയായി. പുത്രദുഃഖമനുഭവിച്ചിട്ടില്ലെങ്കിലും, പ്രഥമപുത്രിയിലുണ്ടായ പൌത്രൻ എല്ലാവിഷയത്തിലും വിദഗ്ദ്ധനായിത്തീൎന്ന ശേഷം, ഇരുപത്തിരണ്ടാം വയസ്സിൽ മരിച്ചുപോയതിനാൽ വയോധികയായ നമ്മുടെ തമ്പുരാട്ടിക്കു ദുസ്സഹമായ ദുഃഖത്തിന്നു കാരണമായിത്തീൎന്നിട്ടുണ്ടു്. ഈ വ്യസനത്തോടുകൂടി ദേഹം ക്രമേണ ക്ഷീണിക്കയും എഴുപതാം തിരുവയസ്സിൽ 'ഗതംനഷ്ടം' എന്ന ൧൦൦൩-ാമാണ്ടിൽ കോഴിക്കോട്ടു് അമ്പാടിക്കോവിലകത്തു വലിയതമ്പുരാട്ടിയുടെ സ്ഥാനത്തിൽ ഇരുന്നുകൊണ്ടു യശശ്ശരീരശേഷയായിബ്ഭവിക്കുകയും ചെയ്തു.



## ൯. സുഭദ്രയെന്ന ഇക്കാവമ്മതമ്പുരാൻ

പ്രാചീനമായ കൊച്ചിരാജവംശം പണ്ടേക്കു പണ്ടേ വിദുഷികളായ തമ്പുരാട്ടിമാരാൽ അലംകൃതമായിരുന്നു. ആ മനസ്വിനികളുടെ ചരിത്രം നിശ്ചയമുള്ളവർ ഇപ്പോൾ വളരെ ചുരുക്കം. ചരിത്രാതീതമായ കാലത്തുണ്ടായിരുന്നവരുടെ കഥ പോകട്ടെ. അതിനു ശേഷമുണ്ടായിട്ടുള്ളവരുടെ ചരിത്രങ്ങൾകൂടെ നമുക്കു നിശ്ചയമില്ലല്ലൊ. മഹാത്മാക്കളുടെ ചരിത്രം രേഖപ്പെടുത്തിവെക്കുന്ന വിഷയത്തിൽ നമ്മുടെ പൂർവ്വികന്മാർ പ്രദർശിപ്പിച്ചിരുന്ന ഉദാസീനതയോടുകൂടി ചില സമയത്തും നമുക്കു വ്യസനിക്കേണ്ടിവന്നിട്ടുണ്ട്. ഷേക്സ്പിയർ ജനിച്ച ഗൃഹത്തിന്റെ ദീർഘവിസ്താരംകൂടെ സൂക്ഷ്മമായി അറിയുന്ന മലയാളികൾ ശ്രീശങ്കരാചാര്യസ്വാമികൾ എവിടെയാണ് ജനിച്ചതെന്നു തന്നെ നല്ല നിശ്ചയമില്ല. അങ്ങിനെയിരിക്കുന്നു ഭൂതകാലത്തെപ്പറ്റിയുള്ള നമ്മുടെ അറിവിന്റെ സ്ഥിതി. എന്നാൽ നമ്മുടെ അനന്തരഗാമികൾ ഇതേവിധത്തിലുള്ള ഒരു ആവലാതി നമ്മളെക്കുറിച്ചു പറയാതിരിക്കത്തക്കവിധം ചെയ്യേണ്ടതു നമ്മുടെ ചുമതലയാണല്ലൊ. അതുകൊണ്ട് ഇപ്പോഴുള്ളവരും അടുത്തകാലത്തുണ്ടായിരുന്നവരുമായ മഹാത്മാക്കളുടെ ചരിത്രങ്ങൾ പണ്ടുണ്ടായിരുന്നവരുടെ പോലെ വിസ്മൃതമാക്കിത്തീർക്കാതിരിക്കേണ്ടതു നമ്മുടെ കർത്തവ്യമാണെന്നു ഞാൻ വിചാരിക്കുന്നു. ഈ ജീവചരിത്രത്തിനു വിഷയീഭൂതയായ സുഭദ്ര എന്ന തിരുനാമമായ ഇക്കാവമ്മതമ്പുരാൻ വംശമാഹാത്മ്യം വൈദുഷ്യം മുതലാ

യ സൽഗുണസമ്പത്തികൊണ്ടു സ്മരണീയയായ ഒരു മഹതിയായിരുന്നു.

പെരുമ്പടപ്പുരാജവംശത്തിൽ ശക്തൻ വലിയതമ്പുരാൻ എന്നു സുപ്രസിദ്ധനായ ൯൮൧ കന്നിമാസം ൧൩-ാംനു- തൃശ്ശിവപേരൂർവെച്ചു തീപ്പെട്ട മഹാരാജാവിന്റെ കാലത്തു സന്തതിവിച്ഛേദം ഭവിച്ചപ്പോൾ അവിടന്നു രണ്ടു തമ്പുരാട്ടിമാരെ വെള്ളാരപ്പിള്ളികോവിലകത്തുനിന്നു ദത്തെടുത്തു. അവരിൽ ഒരാൾക്കുമാത്രമേ സന്തതിപരമ്പരയ്ക്കു ഭാഗ്യമുണ്ടായുള്ളു. ആ തമ്പുരാട്ടിക്കു നാലു ആൺവഴി തമ്പുരാക്കന്മാരും നാലു പെൺവഴി തമ്പുരാക്കന്മാരുണ്ടായി. ആ തമ്പുരാട്ടി കുട്ടിയായിരുന്നപ്പോൾ ഒരിക്കൽ ശക്തൻ വലിയതമ്പുരാൻ നാലു് ആൺ പാവകളേയും നാലു പെൺപാവകളേയുമുണ്ടാക്കിച്ചു കൊടുത്തിട്ടു "കുട്ടി ഇതുപോലെ നാലു പെൺകുട്ടികളേയും നാലു് ആൺകുട്ടികളേയും ഈ വംശത്തിനു സമ്പാദിക്കണം" എന്നു നേരംപോക്കായിട്ടു് അരുളിച്ചെയ്തുവത്രേ. പൂർണ്ണത്രയീശന്റെ കൃപാകടാക്ഷംകൊണ്ടു് അവിടേക്കു് അതുപോലെതന്നെ യോഗമുണ്ടായി.

ആ നാലു പുത്രിമാരിൽ രണ്ടാമത്തെ പുത്രിയായ കുഞ്ഞിപ്പിള്ള അമ്മതമ്പുരാനാണു് കഥാനായികയുടെ മാതാവു്. അവിടേക്കു സംഗീതത്തിലും സാഹിത്യത്തിലും നല്ല വാസനയുണ്ടായിരുന്നു. അവർ വളരെ യോഗ്യയും ഈശ്വരഭക്തയുമായിരുന്നു എന്നു പ്രസിദ്ധമാണു്. പിതാവായിരുന്ന കൂടലാറ്റുപുറത്തു കുഞ്ചുനമ്പൂരിപ്പാടും നല്ല വിദ്വാനായിരുന്നു. ഇങ്ങിനെയുള്ള മാതാപിതാക്കളുടെ പുത്രിയായി കഥാനായിക ൧൦൩൮ മേടം ൧൬-ാംനു- മകയിരം നക്ഷ

ത്രത്തിൽ തിരുവവതാരം ചെയ്തു. ഈ തിരുമനസ്സിലേക്ക നാലു സഹോദരന്മാരും മൂന്നു സഹോദരിമാരുമുണ്ടായിരുന്നു. സഹോദരിമാരിൽ രണ്ടു പേർ ഇപ്പോഴും ആയുഷ്മതികളായിരിക്കുന്നു. ഇപ്പോഴത്തെ വലിയമ്മതമ്പുരാനും കുഞ്ഞമ്മതമ്പുരാനും കനിഷ്ഠസഹോദരികളാണ്. സഹോദരന്മാർ നാലുപേരും ദൌർഭാഗ്യവശാൽ അല്പായുസ്സുകളായിപ്പോയി. തൃപ്പൂണിത്തുറവെച്ചു ൧൦൩൩-ൽ തീപ്പെട്ട ജ്യേഷ്ഠൻ വീരകേരളതമ്പുരാൻ, ൧൦൩൯-ൽ തീപ്പെട്ട കുഞ്ഞുണ്ണിത്തമ്പുരാൻ ൧൦൪൭-ൽ തീപ്പെട്ട അമ്മാമൻതമ്പുരാൻ ഗയയിൽ വെച്ചു ൧൦൬൨-ൽ തീപ്പെട്ട വീരകേരളതമ്പുരാൻ ഇവർ നാലുപേരും അവിടത്തെ സഹോദരന്മാരായിരുന്നു. വൈദുഷ്യമുള്ള മാതാപിതാക്കളുടെ സന്താനങ്ങൾ പ്രായേണ അപ്രകാരംതന്നെയായിക്കാണുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ.

ഈ തിരുമേനിക്ക യഥാകാലം വിദ്യാരംഭം കഴിഞ്ഞു. ആദ്യപാഠങ്ങളും ചില കാവ്യങ്ങളും പഠിപ്പിച്ചതു മൂഴിക്കുളത്തു കുഞ്ഞുണ്ണിനമ്പ്യാരായിരുന്നു. കാവ്യപാഠം പ്രധാനമായി നടത്തിയതു പാലപ്പുറത്തു പുതിയേടത്തു കൃഷ്ണൻനമ്പ്യാരും ഗോവിന്ദൻനമ്പ്യാരുമായിരുന്നു. അസാമാന്യബുദ്ധിശക്തിക്ക ലളിതങ്ങളായ കാവ്യനാടകാലങ്കാരങ്ങളെക്കൊണ്ടു തൃപ്തിവന്നില്ല. പ്രജ്ഞാബലമുള്ളവൎക്ക് ഏതുകാൎയ്യവും സുകരമാണല്ലൊ. കൎക്കശങ്ങളായ ശാസ്ത്രവിഷയങ്ങളിൽ വൈദുഷ്യം നേടുവാൻ ബുദ്ധിശക്തി അവിടത്തെ പ്രേരിപ്പിച്ചതുനിമിത്തം തൎക്കവും വ്യാകരണവും പഠിക്കുവാൻ

പൂരാപ്പെട്ടു. കൌമുദി ഗോവിന്ദൻ നമ്പ്യാരുടെ അടുക്കൽ തന്നെയാണ് പഠിച്ചത്. വ്യാകരണത്തിൽ ഉപരിഗ്രന്ഥങ്ങൾ എളേടപ്പലത്തു സുബ്രഹ്മണ്യൻനമ്പൂരി പഠിപ്പിച്ചു. വിദ്വാൻ പട്ടത്തോൾ നമ്പൂരിപ്പാട്ടു തക്കത്തിൽ അവിടത്തെ ഗുരുവായിരുന്നു. ഇതരശാസ്ത്രങ്ങളിലേക്കാളധികം അഭിരുചി അവിടത്തെക്കു വ്യാകരണശാസ്ത്രത്തിലായിരുന്നു. വ്യാകരണത്തിൽ ഇതിലും കവിഞ്ഞ വ്യുല്പത്തി കേരളത്തിൽ മററാക്കെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. എളേടത്തു തയ്യാട്ടു ഇട്ടീരിമൂസ്സ് അവർകളുടെ അടുക്കൽനിന്ന് അഷ്ടാംഗഹൃദയവും പഠിച്ചിട്ടുണ്ട്. പക്ഷെ വൈദ്യം പ്രയോഗിക്കുക എന്നുള്ള പറയത്തക്കവണ്ണമുണ്ടായിട്ടില്ല. കാവ്യം പഠിക്കുമ്പോൾ സഹപാഠികളായി തമ്പുരാക്കന്മാർ പലരുമുണ്ടായിരുന്നു. ശാസ്ത്രപാഠം തനിച്ചുതന്നെയാണുണ്ടായിട്ടുള്ളത്. ൧൦൩൨-ാമാണ്ടു വൃശ്ചികമാസം ൧൦-ാം൹ ൧൨-ാമത്തെ വയസ്സിൽ മനസ്യനമ്പൂരി അവിടത്തെ ഉത്താലിചാർത്ത് എന്ന ക്രിയ നടത്തി.

യഥാകാലം തമ്പുരാട്ടി ഭർത്തൃമതിയായിത്തീർന്നു. അവിടത്തെ ഭർത്തൃസ്ഥാനം അലങ്കരിച്ചതു ചേന്നാസ്സ് നാരായണൻ നമ്പൂരിപ്പാടാണ്. അദ്ദേഹം ആകൃതികൊണ്ടും വൈദുഷ്യംകൊണ്ടും അവിടെക്ക് അനുരൂപനായിരുന്നു.

ഈ ദമ്പതിമാരുടെ സന്താനങ്ങളായി അഞ്ചു പുത്രന്മാരും മൂന്നു പുത്രിമാരുമുണ്ടായി. അവരിൽ ഇപ്പോൾ രണ്ടു പുത്രന്മാരും രണ്ടു പുത്രികളും ജീവിച്ചിരിക്കുന്നുണ്ട്. ഈ സന്താനങ്ങൾ വൈദുഷ്യമുള്ളവരായിത്തീർന്നിട്ടുള്ളതിൽ അത്ഭുതപ്പെടുവാനില്ല. സംസ്കൃതവിദ്യാഭ്യാസംകൊണ്ടു ഒ

ഭി യാഥാസ്ഥിതികത്വത്തിൽ പതിഞ്ഞുപോകും. കാലോചിതമായ പരിഷ്കാരങ്ങളിൽ അഭിരുചിയുണ്ടാവുകയില്ല എന്നും മററുമുള്ള വാദം നിരർത്ഥമാണെന്നു തെളിയിക്കുവാൻ അവിടത്തെ പുത്രന്മാർ ഉത്തമദൃഷ്ടാന്തങ്ങളാണ്. അവർ പൂർവ്വസമ്പ്രദായപ്രകാരമുള്ള സംസ്കൃതഭാഷാഭ്യാസത്തിനു ശേഷം ഇംഗ്ലീഷുഭാഷാഭ്യസനത്തിന്റെ ഗുണവുംകൂടെ ആസ്വദിക്കുവാൻ അഭിനിവേശം കാണിച്ചപ്പോഴും ഈ തമ്പുരാട്ടി ലേശംപോലും വൈമുഖ്യം പ്രദർശിപ്പിച്ചില്ല. കൊച്ചിരാജവംശത്തിൽ പ്രഥമമായി ബി. ഏ. ബിരുദ നേടിയതും ബി. എൽ. ബിരുദ നേടിയതും അവിടത്തെ രണ്ടു പുത്രന്മാരാണ്. പുത്രന്മാർ രണ്ടുപേരും ബ്രിട്ടീഷു ഗവമ്മേണ്ടു സർവ്വീസിൽ ഉദ്യോഗം സ്വീകരിക്കുകയുംകൂടിയുണ്ടായി. അവിടത്തെ പുത്രനായ എട്ടാംകൂറ കേരളവർമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടു കുറേക്കാലം മദ്രാസിൽ ഗവമ്മേണ്ടു മലയാളംട്രാൻസ്ലേറ്റർ ഉദ്യോഗം വഹിച്ചിട്ടുണ്ട്. ഇപ്പോൾ ബ്രിട്ടീഷു നീതിന്യായവകുപ്പിൽ ഒരു സബ്ബ് ജഡ്ജിയായിരിക്കുന്ന പതിനാലാംകൂർ രവിവർമ്മതമ്പുരാൻ തിരുമനസ്സുകൊണ്ട് അവിടത്തെ തൃതീയപുത്രനാണ്. കാലോചിതമായ മാററങ്ങളിലും പരിഷ്കാരങ്ങളിലും അവിടക്കു വൈമുഖ്യമുണ്ടായിരുന്നില്ല എന്നുള്ളതിന് ഈ പുത്രന്മാർ ദൃഷ്ടാന്തങ്ങളാണ്. അവിടത്തെ പുത്രിമാർക്കു രണ്ടുപേർക്കും സംസ്കൃതഭാഷാഭ്യാസം മാത്രമേ സിദ്ധിച്ചിട്ടുള്ളൂ. തർക്കശാസ്ത്രത്തിൽ രണ്ടുപേർക്കും നല്ല പാണ്ഡിത്യമുണ്ട്. പുരുഷന്മാരുടെയിടയിൽതന്നെ ഇംഗ്ലീഷുഭാഷാഭ്യാസം അസാധാരണമായിരുന്നകാലത്തു സ്ത്രീകൾക്ക് അതു സാധിക്കാത്തതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

ദ്വിതീയപുത്രിയായ മങ്കത്തമ്പുരാൻ തിരുമനസ്സിലേക്കു് അമ്മയുടെ കവിതാവാസന നല്ലവണ്ണം കിട്ടീട്ടുണ്ടു്. പക്ഷേ, അതോടുകൂടെത്തന്നെ മാതാവിന്റെ പ്രസിദ്ധിക്കുള്ള മോഹമില്ലായ്മയും കിട്ടിയതുകൊണ്ടു് ഈ വാസനാ ഘടദീപം പോലെ പ്രകാശിച്ചതേയുള്ളു.

പുത്രിമാൎക്കു സന്താനലാഭത്തിനു പ്രതിബന്ധമായി ചില അരിഷ്ടങ്ങളുണ്ടെന്നു ജ്യോതിശ്ശാസ്ത്രമാൎഗ്ഗേണ അറിഞ്ഞതുകൊണ്ടു പുത്രന്മാരോടും പുത്രിമാരോടുംകൂടെ ൧൦൭൧ ചിങ്ങം ൨൧-ാംനു- അവിടുന്നു രാമേശ്വരത്തേക്കു പുറപ്പെട്ടു. രാമേശ്വരം, മധുര, ശ്രീരംഗം മുതലായി ദക്ഷിണഇന്ത്യയിലെ പല പുണ്യക്ഷേത്രങ്ങളും ദൎശിച്ച ശേഷം മടങ്ങിയെഴുന്നള്ളി. തന്മൂലം തീപ്പെടുന്നതിനു മുമ്പു നാലു ദൌഹിത്രിമാരേയും ഒരു ദൌഹിത്രനേയും കണ്ടു് ആനന്ദിക്കുവാൻ അവിടേക്കു ഭാഗ്യം സിദ്ധിച്ചു.

൧൦൭൬ വൃശ്ചികത്തിൽ തമ്പുരാട്ടിക്കു കഠിനമായ കഫജ്വരബാധയുണ്ടായി. തീപ്പെട്ടുപോകുമെന്ന സ്ഥിതിയിലായി. പക്ഷെ, പൂൎണ്ണത്രയീശാനുഗ്രഹത്താൽ ശീഘ്രം സുഖപ്പെട്ടു പിന്നെയും തമ്പുരാട്ടി ഒരു വ്യാഴവട്ടക്കാലത്തിലധികം ജീവിച്ചിരുന്നു. ബുദ്ധിയുടെ ഓജസ്സിനു് ഇതിനുശേഷം കുറച്ചൊരു കുറവുണ്ടായിരുന്നു എന്നല്ലാതെ വേറെ പറയത്തക്ക വൈകല്യമൊന്നുമുണ്ടായിരുന്നില്ല.

വൈദുഷ്യത്തിനും കവിതാവാസനയ്ക്കും തക്കവണ്ണമുള്ള പ്രസിദ്ധി അവിടത്തേക്കു സിദ്ധിച്ചിട്ടില്ല. ഇതിനുള്ള പ്രധാനകാരണം പ്രസിദ്ധിക്കുള്ള മോഹമില്ലായ്മ തന്നെയാണു്. പതിവായിട്ടുള്ള ദിനചൎയ്യകൾ കഴിഞ്ഞു മറെറാരു

പ്രവൃത്തിക്കു സമയംതന്നെ ചുരുക്കമായിരുന്നു. ബ്രാഹ്മമുഹൂർത്തത്തിൽ പള്ളിക്കുറുപ്പുണരും. മഴയായാലും മഞ്ഞായാലും നീരാട്ടുകുളികഴിഞ്ഞു് ഒരുമണിക്കൂർ നേരം ജലത്തിൽനിന്നു ജപിക്കും. ഗ്രന്ഥങ്ങൾ നോക്കുക, കുട്ടികളെ പഠിപ്പിക്കുക ഇവയായിരുന്നു ആദ്യകാലത്ത് ഇടകിട്ടുന്ന സമയങ്ങളിലെല്ലാം പതിവ്. നാടുവാഴ്ചയൊഴിഞ്ഞ കൊച്ചിമഹാരാജാവുതിരുമനസ്സിലേയും, അവിടത്തെ കനിഷ്ഠസഹോദരനായ ൧൦൭൭-ാമാണ്ടിൽ ഇരിങ്ങാലക്കുടവെച്ചു തീപ്പെട്ട ഇളയതമ്പുരാൻ തിരുമനസ്സിലേയും കാവ്യം പഠിപ്പിച്ചതു് ഇക്കുഞ്ഞമ്മതമ്പുരാനാണ്. വാഴ്ചയൊഴിഞ്ഞ വലിയതമ്പുരാൻതിരുമനസ്സുകൊണ്ടു 'ബാലബോധനം' എന്നൊരു പുസ്തകം സംസ്കൃതഭാഷ പഠിച്ചുതുടങ്ങുന്നവരുടെ ഉപയോഗത്തിന്നായി കല്പിച്ചുണ്ടാക്കീട്ടുണ്ട്. അതു കഥാനായികയുടെ അദ്ധ്യാപനരീതിയെ അനുകരിച്ചാണ്. ൧൦൮൫-ൽ തീപ്പെട്ട കുഞ്ഞമ്മതമ്പുരാൻ, ഇപ്പോഴത്തെ വലിയമ്മതമ്പുരാൻ ഇവർ രണ്ടുപേരും വ്യാകരണത്തിൽ അവിടത്തെ ശിഷ്യകളാണ്. നമ്പൂരിമാർ, തമ്പുരാക്കന്മാർ, നമ്പിഷ്ഠാതിരിമാർ മുതലായി അവിടത്തെ ശിഷ്യതയുള്ള പലരും ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. സാധാരണമായി വലിയ വിദ്വാന്മാർക്കു ബാല്യപാഠങ്ങളും പഠിപ്പിക്കുവാൻ വിമുഖതയുണ്ടാവും. എന്നാൽ അവിടത്തേക്കു് അങ്ങിനെയൊന്നുമില്ല. ശിഷ്യന്റെയോ, ശിഷ്യയുടേയോ പാണ്ഡിത്യത്തിന്നു പറ്റിയവിധത്തിൽ പറഞ്ഞു മനസ്സിലാക്കുവാൻ അവിടയ്ക്കു് അസാധാരണമായൊരു സാമർത്ഥ്യമുണ്ട്. ശ്രീരാമോദന്തം പഠിപ്പിക്കുന്നതി

ലും അവിടേയ്ക്കു് ഒട്ടുംതന്നെ നീരസമുണ്ടായിരുന്നില്ല. ഒടുവിലത്തെ ശീലായ്മമൂലം ശേഷം ഓർമ്മശക്തിക്കു കുറച്ചു മാന്ദ്യംതട്ടിയിരുന്നു. എന്നാലും, പഠിപ്പിക്കുന്നകാര്യത്തിൽ ലേശംപോലും അമാന്തമുണ്ടായിരുന്നില്ല. ഓർമ്മശക്തിയുള്ള കാലത്തു ബുദ്ധിയിൽ ഉറച്ച വിഷയങ്ങൾ മനസ്സിൽനിന്നു മാഞ്ഞുപോകുന്നതല്ല എന്നതിന്നു് അവിടുന്നു നല്ലൊരു ഉദാഹരണമാണു്. പഠിക്കുവാൻ ദിവസേന വന്നിരുന്ന വിദ്യാർത്ഥികളുടെ പേരുകൾ ചിലപ്പോൾ മറന്നുപോയിട്ടുണ്ടാവും. എന്നാൽ പഠിപ്പിക്കുന്ന വിഷയങ്ങളെ സംബന്ധിച്ചു യാതൊരു ഓർമ്മക്കേടുമുണ്ടായിരുന്നില്ല. തീപ്പെടുന്നതിന്നു രണ്ടുകൊല്ലം മുമ്പുവരെയും പഠിപ്പിക്കുന്ന കാര്യത്തിൽ അവിടുത്തേക്കു ലേശം വൈമനസ്യമുണ്ടായിരുന്നില്ല.

സമകാലീനന്മാരായ പല വിദ്വാന്മാരും കവികളും ആയിട്ടു തിരുമനസ്സുകൊണ്ടു വളരെ വേഴ്ചയിലായിരുന്നു. കൂടല്ലൂർ കുഞ്ഞുണ്ണിനമ്പൂരിപ്പാടു്, കുഞ്ഞികാവുനമ്പൂരിപ്പാടു്, ഉണ്ണിനമ്പൂരിപ്പാടു്, മഹാമഹോപാദ്ധ്യായൻ കിള്ളിമംഗലത്തു വിദ്വാൻ നാരായണൻനമ്പൂരിപ്പാടു്, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ, വെണ്മണിഅച്ഛൻനമ്പൂരിപ്പാടു്, മഹൻനമ്പൂരിപ്പാടു്, നടുവത്തച്ഛൻനമ്പൂരി ഇങ്ങിനെ പല വിദ്വാന്മാരുടെയും ബഹുമാനാദരങ്ങൾക്കു് അവിടുന്നു പാത്രമായിരുന്നു. കൊല്ലംതോറും വേനൽക്കാലത്തു ചൊവ്വരെ എഴുന്നള്ളിത്താമസിച്ചിരുന്ന കാലത്തും തൃപ്പൂണിത്തുറയും ഇവർ പലരും വന്നുകാണുക പതിവുണ്ടായിരുന്നു. എഴുത്തുകുത്തുകളെല്ലാം പരസ്പരം പദ്യത്തിലായിരുന്നു പതിവു്. ആ

വക എഴുത്തുകളൊന്നും പകൎത്തിവെക്കായ്കകൊണ്ടു് ഇപ്പോൾ ആൎക്കും നിശ്ചയമില്ല. പ്രസിദ്ധപ്പെടുത്തിയ 'നടുംവകൃതി'കളിൽ ഇക്കാവമ്മത്തമ്പുരാൻ അയച്ച മൂന്നു് എഴുത്തുകൾ കാണ്മാനുണ്ടു്.

ചതുരംഗം, ശീട്ടുകളി ഇവയിൽ അവിടത്തേക്കു വല്ല വൈദഗ്ദ്ധ്യമുണ്ടായിരുന്നു. കഥകളിയിൽ ഭ്രമം അസാമാന്യമായിരുന്നു. ൧൦൩൫ മിഥുനമാസത്തിൽ തീപ്പെട്ട കൊച്ചിവലിയതമ്പുരാൻതിരുമനസ്സിലേയ്ക്കു കഥകളിയിലുള്ള അഭിനിവേശം പ്രസിദ്ധമാണല്ലോ. കേശവക്കുറുപ്പു് എന്ന പ്രസിദ്ധനടൻ അവിടത്തെ കഥകളിയോഗത്തിൽ പ്രധാനവേഷക്കാരനായിരുന്നു. തൃപ്പൂണിത്തുറെ അന്നു കഥകളി കൂടക്കൂടെയുണ്ടായിരിക്ക പതിവായിരുന്നു. "ഇക്കളി കാണ്മാൻ വരുന്ന ദിവസം കേശവൻ വളരെ അധികം മനസ്സുവെക്കുന്നുണ്ടല്ലോ" എന്നു വലിയതമ്പുരാൻ ഒരിക്കൽ കേശവക്കുറുപ്പിനോടു് അരുളിച്ചെയ്തു. "അവിടുന്നു് എഴുന്നള്ളുന്ന ദിവസം അടിയൻ വളരെ മനസ്സുവെക്കാറുണ്ടു്. നോട്ടക്കുറവുകൊണ്ടു വല്ല അബദ്ധവും പററിപ്പോയാൽ പിറേറദിവസം അവിടുന്നു് ആളയച്ചുവരുത്തി അടിയനെ ശകാരിക്കാതിരിക്കയില്ല. അതാണു് അടിയൻ ഇത്ര നിഷ്കൎഷചെയ്യുന്നതു്" എന്നു കുറുപ്പു തിരുമനസ്സറിയിച്ചു എന്നു കേട്ടിട്ടുണ്ടു്.

പ്രായാധിക്യം ഭവിച്ചപ്പോൾ ദേവാരംകഴിഞ്ഞിട്ടു പിന്നൊന്നിനും സമയമില്ലാതായി. പതിവായിട്ടു ഭാഗവതം, നാരായണീയം മുതലായവ പാരായണം ചെയ്ക, ഒരു ക്ലിപ്തസംഖ്യ ഈശ്വരനാമങ്ങൾ ജപിക്കുക, ഒരു ക്ലിപ്തസംഖ്യ ക്ഷേത്രത്തിൽ പ്രദക്ഷിണംവെക്കുക എന്നൊക്കെ നിശ്ചയമു

ണ്ടായിരുന്നതുകൊണ്ടു സമയം അധികവും ധ്യാനത്താൽ ചിലവായിപ്പോയിരുന്നു. അന്യചിന്തകൾക്കു് അവസരം തീരെ ഇല്ലാതായിത്തീന്നു. സപ്താഹംവായന, ഭഗവദാരാധന മുതലായ പുണ്യകർമ്മങ്ങൾ അവിടുന്നു വളരെ തവണ കഴിപ്പിച്ചിട്ടുണ്ടു്. ജഗൽപ്രഭുവായ ഈശ്വരഭക്തി സിദ്ധിക്കേണമെങ്കിൽ പുണ്യാത്മാവായിരിക്കണം. അതു് അവിടത്തേക്കു സിദ്ധിച്ചിരുന്നു. പിന്നെ അവിടത്തെ ജീവിതകാലത്തെ ശേഷിച്ച ചില സംഭവങ്ങൾ തന്റെ വിചാരം വർദ്ധിപ്പിക്കുവാൻ പര്യാപ്തങ്ങളായിട്ടുള്ളവയായിരുന്നു.

൧൦൪൬-ൽ അവിടത്തെ പ്രിയമാതാവു തീപ്പെട്ടു. അതു കഴിഞ്ഞു് ഒരു മാസം തികയാറായപ്പോഴേക്കും അന്നത്തെ വലിയകോയിത്തമ്പുരാനായിരുന്ന പ്രഥമസഹോദരൻ ദിവംഗതനായി. "അമ്മ മരിച്ച വ്യസനം തന്നെ ഒരു മാസമേ അനുഭവിച്ചുള്ളു. ഈ മരണം സംഭവിച്ചപ്പോൾ അമ്മ ഈ ദുഃഖം അനുഭവിക്കാതെ സദ്ഗതിപ്രാപ്തയായല്ലോ എന്നൊരു സമാധാനമാണു് തോന്നിയതു്" എന്നു പിൽക്കാലത്തു് അരുളിച്ചെയ്യാറുണ്ടായിരുന്നു. ആറേഴു കൊല്ലങ്ങൾക്കിടയിൽ അവിടത്തെ നാലു സഹോദരന്മാരും തീപ്പെട്ടുപോയി. ൧൦൫൩-ൽ അവിടത്തെ പ്രഥമപുത്രനും ജ്വരബാധയാൽ ദിവംഗതനായി. ഈവക ആപത്തുകൾക്കു ശേഷം ഉത്സവാദി ആഘോഷങ്ങളിലൊന്നും തിരുമനസ്സുകൊണ്ടു പങ്കുകൊണ്ടിരുന്നില്ല. ഈശ്വരവിചാരംകൊണ്ടുതന്നെ സമയം മുഴുവൻ കഴിച്ചുകൂട്ടി.

എല്ലാനേരവുമീശ്വരസ്മരണയല്ലാതിന്നു മറ്റൊന്നില്ലാ
ചെല്ലാറില്ലവിടെയ്ക്കുമിത്തിരുമനസ്സിന്നത്ര കേൾക്കുന്നു ഞാൻ

കല്യാണാലയനായിടുന്ന ഭഗവാൻ പൂർണ്ണത്രയീശൻ കനി-
ഞ്ഞില്ലായ്കിലിതിനെ ബുദ്ധിയാർക്കൊരുകാലത്തും ജനിച്ചീടുമോ?

എന്നു മാടുവത്തച്ഛൻ നമ്പൂരി അവർകളെക്ക് അയച്ച ഒരു കത്തിൽ പറഞ്ഞിരിക്കുന്നു.

ആശ്രിതവാത്സല്യം ദീനാനുകമ്പ സന്മാർഗ്ഗപ്രതിപത്തി മുതലായ ഗുണങ്ങൾ അവിടത്തേക്കു ധാരാളമുണ്ടായിരുന്നു. അതുപോലെതന്നെ ഉത്തമക്ഷത്രിയസ്ത്രീകൾക്കുചിതമായ തേജസ്സ്, ഗാംഭീര്യം, ധീരത മുതലായ ഗുണങ്ങളും തികഞ്ഞിരുന്നു. ന്യായമാണെന്നു മനസ്സാക്ഷിക്കു ബോദ്ധ്യപ്പെട്ട കാര്യങ്ങൾ എന്തു പ്രതിബന്ധം നേരിട്ടാലും നടത്തുവാൻ വേണ്ടുന്ന ധൈര്യം അവിടത്തെപ്പോലെ അധികമാർക്കും ഉണ്ടായിട്ടില്ലെന്നുതന്നെ പറയണം. അവിടത്തെ പ്രവൃത്തികളും ചിന്തകളുമെല്ലാം ഉത്തമമായ മാർഗ്ഗങ്ങളിൽക്കൂടെയായിരുന്നു. മനസ്സിന്നു ശക്തികുറഞ്ഞ പലർക്കും അത് എപ്പോഴും സാദ്ധ്യമാകുന്നതല്ല എന്ന വസ്തുത അവിടുന്നു ചിലപ്പോൾ മറന്നുപോകും. അസത്യം മുതലായ ദുർഗ്ഗുണങ്ങൾ കാണുമ്പോൾ അതുനിമിത്തം കലശലായ കോപത്തിന്നധീനയായിപ്പോകും. പക്ഷെ സ്വകീയമായ ഈ ഒരു ദോഷം അവിടുന്നുതന്നെ നല്ലവണ്ണം അറിഞ്ഞിരുന്നതിനാൽ കഴിയുന്നതും അതിനെ നിരോധിക്കുവാൻ ശ്രമിച്ചിരുന്നു. അപരാധിയായ ഒരുവന്റെ പേരിൽ കോപമോ വെറുപ്പോ തോന്നിയാൽ അതിനെപ്പററി പിന്നീടു പശ്ചാത്താപവും അതുപോലെതന്നെയുണ്ടായിരുന്നു.

ചിത്തം മേ വാസുദേവ! പ്രമുദിതകരുണയാ ശോധയ പ്രീതിപൂർവ്വം
നിത്യം സംരക്ഷണാഹങ്കരണജപരിതാപാദ്യേ മുരീകഥഷ്ടാ

ഭവതോഃ പ്രവൃദ്ധസംവിദ്ഗൃഹദേവവിഷയം മാനസം മാമികായ-
ത്വാമുജ്ഝിത്വാ ജ്ഞാനയുക്തം കഥം നിഖിലസുഖം ദേഹി നാരായണായ

ഈ ശ്ലോകം അവിടത്തെ പ്രകൃതിയെ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നുണ്ട്. ഓരോ ദോഷങ്ങളെ തീർക്കേണ്ടതിന്ന് അവയവാർത്ഥങ്ങളെ അനുസരിച്ച് ഈ ശ്ലോകംകൊണ്ടു ഭഗവാനെ സംബോധനം ചെയ്തിരിക്കയാണല്ലോ.

൧൦൭൩-ലെ ശീലായ്മക്കു ശേഷം അവിടത്തെ ഓർമ്മശക്തിക്കു കുറച്ചു മാന്ദ്യം തട്ടിയിരുന്നു എന്നു മുമ്പു പറഞ്ഞുവല്ലോ. എന്നാൽ ഈശ്വരവിചാരം അതിനു ശേഷം വളരെ വർദ്ധിച്ചു. മനഃപൂർവ്വകങ്ങളായി അവിടത്തേക്കുണ്ടായിരുന്ന അല്പദോഷങ്ങളെല്ലാം ഇതിനു ശേഷം തീരെയില്ലാതായി. എല്ലാവരിലും പൂർണ്ണമായ സമത്വബുദ്ധി വന്നു. ഇഹലോകവാസത്തിനുള്ള മോഹം മുഴുവൻ നശിച്ചു. "മരിക്കാൻ വൈകി" എന്നുമാത്രം കൂടക്കൂടെ അരുളിച്ചെയ്തിരുന്നു. കൂട്ടിലിട്ട കിളി സ്വാതന്ത്ര്യലാഭത്തിന്നു വെമ്പലപ്പെടുന്നതുപോലെ അവിടത്തെ ആത്മാവു ശരീരബന്ധത്തിൽനിന്നു വിമുക്തമാകുവാൻ ബദ്ധപ്പെട്ടുതുടങ്ങി. ൧൦൮൦-മാണ്ടു മീനമാസം ൨൦-നു അവിടത്തേക്കു ഒരു ജ്വരം ബാധിച്ചു. പ്രായാധിക്യംകൊണ്ടുള്ള ക്ഷീണമല്ലാതെ അതിനു മുമ്പു വേറെ സുഖക്കേടൊന്നുമുണ്ടായിരുന്നില്ല. ജ്വരമാണെന്നു കേട്ടപ്പോൾതന്നെ ബന്ധുമിത്രപുത്രാദികളെല്ലാവരും സമീപത്തെത്തി. മരിക്കുകയേയുള്ളൂ എന്നു കാഴ്ചക്കാർക്കു തോന്നത്തക്കവണ്ണമുള്ള ശക്തി ജ്വരത്തിന്നുണ്ടായിരുന്നില്ല. പക്ഷെ തന്റെ ഐഹികജീവിതം അവസാനിക്കാറായി എന്നു പനി തുടങ്ങിയപ്പോൾതന്നെ അവിടത്തേക്കു തോന്നി. അവിടത്തെ

ങ്ങളും പ്രവൃത്തികളും ആ വസ്തുതയെ നല്ലവണ്ണം വിശദമാക്കുന്നവയായിരുന്നു. ഊണു കഴിക്കുന്നതും മററും മക്കളെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി മാത്രമാണെന്നു പറയാറുണ്ടായിരുന്നു. വളരെക്കാലമായി പ്രതീക്ഷിച്ചിരിക്കുന്ന ഒരു മിത്രത്തിനെ സ്വീകരിക്കുമ്പോൾ സഹജമായുണ്ടാവുന്നപോലെയുള്ള സന്തോഷത്തോടെയാണ് അവിടുന്നു മൃത്യുദേവതയുടെ വരവിനെ സ്വീകരിച്ചതു്. ക്ഷീണം ക്രമത്തിൽ അധികമായി എന്നല്ലാതെ ശ്വാസംകഴിപ്പാൻ യാതൊരു ബുദ്ധിമുട്ടുമുണ്ടായിരുന്നില്ല. എണ്ണയിലേക്കു വലിച്ച തിരി ക്രമേണ മങ്ങി മങ്ങി ത്തീരെ കെടുന്നതുപോലെയായിരുന്നു അവിടുത്തെ ചരമം. മീനമാസം ൧൦-ാംനു-പകൽ അഞ്ചുമണിക്ക് ആ സുകൃതിനി നശ്വരമായ ദേഹത്തെ ഉപേക്ഷിച്ചു സർവ്വേശ്വരന്റെ പാദകമലത്തോടു ചേന്നു.

“അനായാസേന മരണം വിനാ ദൈന്യേന ജീവിതം
ദേഹി മേ കൃപയാ ശംഭോ! ത്വയി ഭക്തിമചഞ്ചലാം”

എന്ന പ്രാർത്ഥനയുടെ ഫലം അവിടുത്തേക്കു പൂർണ്ണമായി സിദ്ധിച്ചു. പണ്ഡിതാഗ്രഗണ്യനും ഇക്കാവമ്മ തമ്പുരാൻ തിരുമനസ്സിലെ ശിഷ്യവര്യനുമായ വാണൊഴിഞ്ഞ കൊച്ചിമഹാരാജാവു തിരുമനസ്സുകൊണ്ടു താഴെ കാണുന്നവിധം പ്രസ്താവിക്കയുണ്ടായി. ഇക്കൊച്ചമ്മക്കു് എന്നെ പുത്രനിർവിശേഷമായ സ്നേഹമുണ്ടായിരുന്നു. അദ്ദേഹത്തിന്നു ഒരിക്കൽ ശീലായ്മവന്നു തീപ്പെട്ടേക്കാം എന്ന ഘട്ടംവരെ എത്തി. ആയതു മാറിയതിന്നു ശേഷം അവിടന്ന് ബാലബുദ്ധിയും സമബുദ്ധിയും വന്ന ഒരു ബ്രഹ്മസാക്ഷാൽപത്തിൽ എത്തിയതു് ഓർക്കുമ്പോൾ വിദ്യാഭ്യാസം ചെയ്തു് അറിവു സമ്പാദിച്ചു് ഈശ്വരനെ സേവിച്ചുകൊണ്ടുതന്നെ അദ്ദേഹ

ത്തിന്നു സായൂജ്യാവസ്ഥ വരുത്തുവാനുള്ള ഈശ്വരന്റെ ഒരു മായാപ്രയോഗമായിരുന്നു ആ ശീലാഢ്യയെന്നു ഞാൻ പലപ്പോഴും വിചാരിക്കാറുണ്ട്. നമ്മുടെ കുടുംബത്തിൽ ഇതുപോലെ ഒരു വിദുഷിയുണ്ടായിട്ടില്ല. ഇനി ഉണ്ടാകുന്നതുമല്ല. അതിനാൽ അദ്ദേഹത്തിന്റെ തിരുനാമം എന്നന്നേക്കും നിലനിർത്തേണ്ടതു പ്രത്യേകം ആവശ്യവും ഉചിതവുമാണ്."

ഈ വിദുഷിയുടെ കവിതയെപ്പററി ഒരു നിരൂപണം എഴുതുവാൻ തക്ക പ്രാപ്തി എനിക്കില്ല. എങ്കിലും അവരവക്കു തോന്നുന്നതു പറയുന്നതിന്നു വിരോധമില്ലല്ലൊ. ഉള്ളതിന്നു തക്കവണ്ണമുള്ള പ്രസിദ്ധി ഈ കവിതകൾക്കു സിദ്ധിച്ചിട്ടില്ല. അതിന്നു പ്രധാനകാരണം പ്രസിദ്ധിക്കുള്ള മോഹമില്ലായ്മതന്നെ. കവിതകൾ മുഴുവനും ഭക്തിരസപ്രധാനങ്ങളാണ്. വിവിധമനോവൃത്തികളോടുകൂടിയ ജനങ്ങളുടെയിടയിൽ പ്രസിദ്ധി നേടേണമെങ്കിൽ കവനങ്ങളും വിവിധരസങ്ങളോടുകൂടിയവയായിരിക്കണം. യശസ്സിന്നും ധനത്തിന്നും മോഹമുണ്ടെങ്കിൽ അങ്ങിനെതന്നെ വേണം. പക്ഷെ അവിടത്തേക്ക് ആ രണ്ടും നിരയുണ്ടായിരുന്നില്ല. ജന്മസിദ്ധമായ വാസനാബലത്തിന്റെ തള്ളിച്ചകൊണ്ടു ഉള്ളിൽ രൂഢമൂലമായിക്കിടന്ന ഭക്തിരസം പുറത്തേക്കു പുറപ്പെട്ടതാണ് അവിടത്തെ കവിതകളിൽ മിക്കവയും. വിഷ്ണുപരമായും ദേവീപരമായും ശിവപരമായും പല സ്തോത്രങ്ങൾ സംസ്കൃതവൃത്തങ്ങളിലും ദ്രാവിഡവൃത്തങ്ങളിലും അവിടുന്നു നിർമ്മിച്ചിട്ടുണ്ട്. കവിതാവിഷയങ്ങൾ എല്ലാമെപ്പോഴും പുരാണകഥകൾതന്നെയാ

ണ്ടെന്നു പറയേണ്ടതില്ലല്ലൊ. അച്ചടിക്കാതെ വളരെ കൃതികൾ കിടപ്പുണ്ട്. അപ്പോഴപ്പോൾ തോന്നുന്നത് എഴുതുക എന്നല്ലാതെ പിന്നേക്ക് എടുത്തു സൂക്ഷിച്ചുവെക്കുക എന്ന പതിവ് ഇല്ലായിരുന്നതുകൊണ്ടു ചിലതൊക്കെ ഇപ്പോൾ വിസ്മൃതങ്ങളുമായിട്ടുണ്ട്. നാടുവാഴ്ചയൊഴിഞ്ഞ മഹാരാജാവുതിരുമനസ്സിലെ ഉത്സുകതയാണ് ചിലതെല്ലാം അച്ചടിപ്പിക്കാൻ കാരണം. സംസ്കൃതകവിതയും ഭാഷാകവിതയും അവിടത്തേക്കു ഒരുപോലെ സ്വാധീനപ്പെട്ടിരുന്നു. അച്ചടിച്ചിട്ടുള്ള സംസ്കൃതകൃതികൾ

൧. സൌഭദ്രസ്തവം, ൨. ഗോവത്സ്യഷ്ടകം, ൩. പൂൎണ്ണത്രയീശകേശാദിപാദവൎണ്ണനം, ൪. വഞ്ചുളേശസ്തവം, ൫. പഴയന്നൂർഭഗവതീകേശാദിപാദവൎണ്ണനം, ൬. പൂൎണ്ണത്രയീശനെക്കൊണ്ടു സംസ്കൃതത്തിൽ ഒരു പാന ഇവയാകുന്നു.

ചെറിയ തമ്പുരാക്കന്മാരുടെ അനുഗ്രഹപ്രകാരം കുറേ മൂൎത്തികളെപ്പററി സ്തോത്രങ്ങളുണ്ടാക്കിക്കൊടുക്കാറുണ്ടായിരുന്നു. പാരായണത്തിന്നു ഉപയുക്തങ്ങളാകേണ്ടതുകൊണ്ട് ആവക കൃതികൾ വളരെ ദീൎഘങ്ങളല്ല. പക്ഷെ ശ്രോതാവിന്റെ ഉള്ളിൽ ശ്രവണമാത്രത്തിൽ ഒരു സ്വരൂപജ്ഞാനം ഉദിക്കുവാൻതക്കവണ്ണം ഒരു തന്മയത്വം കവിതകൾക്കെല്ലാമുണ്ട്. കവിയുടെ ഭക്തിരസം വായനക്കാരന്റെ മനസ്സിലേക്കു പകൎത്തണമെങ്കിൽ യഥാൎത്ഥകവികൾക്കല്ലാതെ സാധിക്കയില്ലല്ലൊ. അവിടുന്ന് അലങ്കാരങ്ങൾക്കു വേണ്ടി ക്ലേശിക്കുക പതിവില്ല. എന്നാൽ വാസനയുടെ തള്ളിച്ചയാൽ സ്വയമായി വരുന്നവയെ വേ

ഇത്രയും പറഞ്ഞതിൽനിന്ന് അവിടത്തെ സംസ്കൃതകവിതയെപ്പററി ഒരു ജ്ഞാനം വായിക്കുന്നവക്കുണ്ടാവുമെന്നു വിശ്വസിക്കുന്നു.

ഭാഷാകൃതികൾ കിളിപ്പാട്ട്, തുള്ളൽ, പാന മുതലായി എല്ലാരീതിയിലുമുണ്ട്. അച്ചടിപ്പിച്ചിട്ടുള്ളവയുടെ പേരുകൾ താഴെ ചേക്കുന്നു.

൧. പൂണ്ണത്രയീശന്റെ പാദാദികേശം ഭഗവദ്ധ്യാനപ്പാന, ൨. അഷ്ടമീരോഹിണീമാഹാത്മ്യം, ൩. കംസവധം ശീതങ്കൻതുള്ളൽ, ൪. അമൃതാഹരണം പറയൻതുള്ളൽ, ൫. ഭിക്ഷുഗീത, ൬. പൂതനാമോക്ഷം കൈകൊട്ടിക്കളിപ്പാട്ട്, ൭. തൃണാവർത്തവധം, ൮. ജ്ഞാനപ്പാന, ൯. ദശവിഷ്ണുപ്പാന, ൧൦. രാമായണം യുദ്ധകാണ്ഡം പാന.

വെള്ളാരപ്പള്ളിയിൽ തീപ്പെട്ട വലിയതമ്പുരാൻ സുന്ദരകാണ്ഡം മുഴുവനും പാനയായി രചിച്ചിട്ടുണ്ടായിരുന്നു. പട്ടാഭിഷേകം വരെ മുഴുവനാക്കിക്കിട്ടിയാൽ കൊള്ളാമെന്നു തമ്പുരാക്കന്മാർ ആവശ്യപ്പെട്ടതിനാലാണ് ഇതുണ്ടാക്കിയത്.

ഇവകൂടാതെ പല കീർത്തനങ്ങളും ഒററശ്ലോകങ്ങളും ഉണ്ടാക്കീട്ടുണ്ട്. കവിതാരീതി കാണിപ്പാൻ ചിലതെല്ലാം താഴെ കുറിക്കുന്നു. വിവിധച്ഛന്ദസ്സുകൾ വരുത്തുവാനുള്ള പ്രയാസമില്ലായ്മ ഇതിൽനിന്നു തെളിയും.

ഒരു ദിക്കിൽ വലുതായൊരു ഗൗരവമനുതരതകളുകണ്ടോരു
കരിണികളൊടുകൂടി രമിച്ചു രമിച്ചുതകൂണ്ണ കാലം
പെരുതാകിയ ശബ്ദം കേട്ടുടൻ ചതിവരുവെന്നോർത്തെററം
തെരുതെരെ സംഭ്രമമോടിളയാളിപ്പട്ടുള്ളവിടെ കാണായ്വന്നു
പിന്നെയുമൊരു ഒററയ്ക്കു ഭിക്ഷിലമന്നമോരോരോന്നു സിംഹം

ചെന്നുടനൊരു മത്തനായ ഗജേന്ദ്രന്റെ കുംഭം
തൻപിളർന്നവന്റെ ചോര കുടിച്ചു വസിക്കുകയും
പിന്നിലങ്ങിനെ ഘോരഘോരങ്ങൾ കേസരിക്കൂട്ടം
തന്നോടു സമന്മാർ ശബ്ദിക്കുന്നതു കേട്ടതുപോലെ
തേനുകയാൽ കണ്ണുകൾ രണ്ടുമുരുട്ടിമിഴിച്ചതിഘോരം
തന്റെ മുഞ്ഞിമേൽ പല്ലുകൾകൊണ്ടു കടിച്ചും രോഷാ-
ലൊന്നു തിരിഞ്ഞങ്ങിനെ മണ്ടീടുന്നതുമവിടെക്കണ്ടാൻ.

ഇങ്ങിനെ രാജസ്സു വേണമെങ്കിൽ അതുപോലെ എഴുതുവാനും,

പങ്കജദളനയനാ! പരിവൃഢപൂർണ്ണസദനാ!
പന്നഗശയനാ! പവനാശനവാഹനാ!
പാർവ്വണശശിവദനാ! പല്ലവപദയുഗളാ!
പാലയ മധുമഥനാ! പതിതജനാവനമാധവനാ!
ശങ്കരനുതചരണാ! ശതമഖവന്ദിതചരണാ!
ശംഖജലജധരണാ! ശമിതദുരിതകിരണാ!

എന്നു മാധുര്യവും ഭക്തിയും വേണമെങ്കിൽ അതുപോലെ എഴുതുവാനും യാതൊരു പ്രയാസവുമില്ല. ഒടുവിലത്തേത് അക്രൂരൻ ശ്രീകൃഷ്ണനെ കൂട്ടിക്കൊണ്ടുപോകുവാൻ മധുരയിൽനിന്നു വൃന്ദാവനത്തിലേക്കു പോകുന്ന വഴിക്കു കണ്ട ഒരു കാട്ടിന്റെ വർണ്ണനയിൽ ഒരുഭാഗമാണ്. ഭാഗവതത്തിൽ അങ്ങിനെയൊരു കാട്ടുണ്ടെന്നു പറയാത്തതുകൊണ്ട് അവിടേക്ക് ആ ഭാഗം അച്ചടിപ്പിക്കുന്നതു സമ്മതമായിരുന്നില്ല. എങ്കിലും വർണ്ണന വളരെ ഭംഗിയായിരിക്കുന്നതുകൊണ്ടു മററുള്ളവർ ആ ഭാഗം വിട്ടുകളവാൻ സമ്മതിച്ചില്ല. കംസവധം തുള്ളൽ അഞ്ചാറുകൊല്ലം തിരുവിതാംകൂറിൽ പാഠ്യപുസ്തകമായി സ്വീകരിച്ചിരുന്നു. പ്രൊഫസ്സർ എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ എം. എ.

അവർകൾ ഒരിക്കൽ തൃപ്പൂണിത്തുറെ വന്നിരുന്നപ്പോൾ സംഭാഷണമദ്ധ്യേ ഈ വിവരം പ്രസ്താവിക്കുകയുണ്ടായി. അങ്ങിനെയാണ് ഗ്രന്ഥകർത്രിതന്നെ ഈ വിവരം ആദ്യം അറിഞ്ഞത്.

ഭാഷാരീതി കാണിപ്പാനായി ചിലതൊക്കെ താഴെ ചേർക്കുന്നു.

മത്തപ്പൂട്ടയോടയും മുല്ലയും മന്ദാരശൃംഗാദിയും
മണ്ണിന്നാസ്യമുഖാബ്ജവും മതകം മണ്ടുന്ന മസ്സും ഹരേ!
ഇന്ദ്രജിതിൻകൃതമാലയും കറികളും കഞ്ഞിക്കുമേ വെണ്ണയും
കണ്ടങ്ങിട്ടികളൊത്ത നിൻകളികളും കാണ്മാൻ സദാ കാമയേ.

കിളിപ്പാട്ട്.

“സംസാരമാമത്തിന്റെ ഹിംസയെ ചെയ്തീടുവാൻ
കംസാരിയായിരുന്ന സംസാരിപ്പുള്ളപോലെ
കിംസുഖമായ മാറ്റും അംസിപ്പാനെന്തെന്നുള്ള
താപം സദാ വർദ്ധിപ്പാവും സംസ്കാരിയാണകൾ”

പാന.

ചിത്തപാദമുദ്യോഗമുഖമായുള്ളൊന്നു
വർത്തിക്കുന്ന കടപ്പുൻകണ്ണോക്കിനെ
മർത്ത്യന്മാരതെല്ലുദ്യപുഖമാക്കി
നിർത്തി നന്നായ്ത്തീർത്തി വഴിപോലെ.

* * *

“മേഘനാദന്റെ നാഗാസ്ത്രബന്ധത്തെ
മോക്ഷമാക്കുവാനാരുള്ളൂ ലോകത്തിൽ
രാഘവനിവൻ ലക്ഷ്യംകൂടാതിപ്പോൾ
നാഗബന്ധനമോചനം ചെയ്തല്ലോ.”

* * *

‘നീലദിഗ്ഗജത്തിന്റെ മുകളേറി-
ച്ചാലവേ പോകം ഋക്ഷേശനെപ്പോലെ
ബാലിപുത്രന്റെ പൃഷ്ഠേ കരേറി-
ച്ചാലവേ ലക്ഷ്മണൻ താനും ഗമിക്കട്ടെ.’

യുദ്ധകാണ്ഡം പാന കൌതുകകരങ്ങളായ രചനകളെക്കൊണ്ടും, മനോഹരങ്ങളായ അലങ്കാരപ്രയോഗങ്ങളെക്കൊണ്ടും, വിശിഷ്ടങ്ങളായ സദാചാരവാക്യങ്ങളെക്കൊണ്ടും വളരെ ഹൃദയംഗമമായിരിക്കുന്നുണ്ട് എന്നു വായിക്കുന്നവൎക്കു ബോധപ്പെടുന്നതാണ്.

### പാട്ട്

#### ശങ്കരാഭരണം

൧ പൂൎണ്ണത്രയീശ! ജഗൽപതേ!, സൎവ്വ-
പൂൎണ്ണാനന്ദകര! സൽപതേ!
അൎണ്ണോജലോചന! പൂൎണ്ണചന്ദ്രാനന!
സ്വൎണ്ണസമാനശരീര! മാം പാലയ — പൂൎണ്ണത്രയീശ

൨ പക്ഷീന്ദ്രവാഹന! മോഹനരൂപ!
മോക്ഷപ്രദാനപരായണ!
രൂക്ഷതരദൈത്യകക്ഷദവാനല!
ലക്ഷ്മീപതേ! ജനമോഹന! പാഹിമാം — പൂൎണ്ണത്രയീശ

൩ പാതകം ദൂരയ മൽകൃതം യമ-
ദൂതഭയഞ്ച ദയാനിധേ!
ചേതസി സന്തതം ഭീതിവിനാശനം
പ്രീതിപ്രദന്തവരൂപം മേ സ്മാരയ — പൂൎണ്ണത്രയീശ

൪. പന്നഗാസന! ശ്രിതജനപാപ-
വൃന്ദവിധൂനന! പാവന!
ഇന്ദ്രാദിസേവിത! സുന്ദരപാദാര-
വിന്ദ! മുനിജനവന്ദ്യ! മാം പാലയ — പൂർണ്ണത്രയീശ.

ധ്രുവചരിതം എന്നൊരു ഭാഷാകൃതി പൂർത്തിയാകാതെ കിടന്നിരുന്നു. അതിൽ ഏഴു ശ്ലോകങ്ങൾ അവിടന്നുണ്ടാക്കീട്ടുണ്ട്. മാതൃവിയോഗാനന്തരം അവിടത്തെ ദ്വിതീയപുത്രിയായ മങ്കാവമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ട് അതു പൂർണ്ണമാക്കീട്ടുണ്ട്.

ഉദാഹരണത്തിനായി ഒരു ശ്ലോകം താഴെ ചേർക്കുന്നു.

"മാതാവിന്റെ സപത്നിയാം സുരുചിതൻ
ദുർവ്വാക്യബാണങ്ങളാൽ
പാദംകൊണ്ടു ചവിട്ടുകൊണ്ടൊരഹിയെ-
പ്പോലെത്രയും വിവശനായ്
ക്രോധാവേശസമേതനായതിതരാം
നിശ്വാസവും ചെയ്തവൻ
താതാന്തർഗ്ഗമനേച്ഛയും കരുണയുണ്ടാ-
ക്കീടുവാൻ നോക്കിനാൻ."

പ്രസിദ്ധപ്പെട്ട മിക്ക ക്ഷേത്രങ്ങളിലെ മൂർത്തികളെയും പററി തിരുമനസ്സുകൊണ്ടു കീർത്തനങ്ങളായും ശ്ലോകങ്ങളായും കൃതികൾ രചിച്ചിട്ടുണ്ട്. ഭക്തിരസംകൊണ്ടും രചനാഗുണംകൊണ്ടും അവയെല്ലാം നിത്യപാരായണത്തിനുപയുക്തങ്ങളാണ്. ഈശ്വരവിഷയകമായിട്ടല്ലാതെ അവിടന്നു യാതൊരു കവിതയുമുണ്ടാക്കീട്ടില്ല. ഈശ്വരഭക്തിയും കവിതാവാസനയും രണ്ടും അവിടത്തേക്ക് ആജ

മനസിജങ്ങളായിരുന്നു. ഈശ്വരധ്യാനമല്ലാതെ അവസാനകാലമായപ്പോഴും അവിടത്തേക്കു യാതൊരു ചിന്തയുമില്ലാതായി.

"മെല്ലവെ പീലിതിരുമുടിയും നിരാ-
വല്ലരൽത്തിങ്കൾപോലുള്ള ഫാലവും
ചില്ലീയുഗളവും കാരുണ്യപൂർണ്ണമാ-
യുള്ളോരു നേത്രദ്വയവും കടാക്ഷവും
ഫുല്ലമായുള്ള തിലപ്രസൂനത്തിനാ-
മുള്ളിലുണ്ടാം ഗർവ്വു പോക്കുന്ന നാസയും
തുല്യമായൊന്നുമെ ചൊല്ലുവാനില്ലാത്ത
നല്ല ഗണ്ഡങ്ങളും കർണ്ണപാശങ്ങളും
ബിംബാധരോഷ്ഠവും ചിത്താന്ധകാരത്തെ
നിർമ്മൂലമാക്കുന്ന പുഞ്ചിരിജ്യോത്സ്നയും
നിർമ്മലമായുള്ള ദന്തങ്ങളും ചന്ദ്ര-
ബിംബപ്രകാശമാം വക്ത്രാരവിന്ദവും
കംബുതുല്യം ഗളനാളവുമാജാനു-
ലംബിതമാകും കരാരവിന്ദങ്ങളും
അംബുജനേത്രയാമിന്ദിരാദേവിക്കു
സന്തോഷമോടെ കളിപ്പാൻ വിശേഷമായ്
നിർമ്മിച്ച രംഗമെന്നതിന്നു സംശയം
നാമയിൽ നല്കുന്ന മാറിടമോളവും
വിശ്വത്തിനൊക്കെയുമാധാരമാകുന്നൊ-
രശ്വത്ഥപത്രത്തിനൊത്തൊരുദരവും
വശ്യമാം മദ്ധ്യവും പീതാംബരംകൊണ്ടു
നിശ്ശേഷമാച്ഛാദിതമാം തുടകളും
സീമാവിഹീനപ്രകാശിതമായുള്ള

കോമളമാം ജാനുജംഘായുഗളവും
കാമാദി ദോഷം വെടിഞ്ഞു സേവിക്കുന്ന
ഭൂമിയിൽ വാഴും ജനങ്ങൾക്കു മേൽപ്പെട്ടു
വാമമെന്ന്യേ പദംവെയ്ക്കുവാൻ സോപാന-
മാമെന്നു ചൊല്ലുള്ള പാദപത്മങ്ങളും.”

ഉല്ലാസമയങ്ങളും മനോമുകുരത്തിൽ പ്രത്യക്ഷമായി കണ്ടും കൊണ്ടുതന്നെയാണ് തന്റെ ആത്മാവ് ആ പാദപത്മങ്ങളോടു ചേർന്നുവരെ അവിടുന്നു വർത്തിച്ചിരുന്നത്.

---



## ൮. വയസ്കരയമ്മാത്തോൽ

വയസ്കരയമ്മാത്തോൽ തന്റെ പിതൃഗൃഹത്തിൽ (വടക്കാഞ്ചേരി കുട്ടഞ്ചേരി മൂസ്സിന്റെ ഇല്ലത്ത്) ൯൮൨-ാമാണ്ടു മകരമാസത്തിൽ ആയില്യം നക്ഷത്രത്തിലാണ് ജനിച്ചത്. അമ്മാത്തോൽക്കു രണ്ടു സഹോദരന്മാരും രണ്ടു സഹോദരിമാരുമുണ്ടായിരുന്നു. സഹോദരന്മാർ ഇപ്പോഴത്തെ കുട്ടഞ്ചേരി മൂസ്സവർകളുടെ പിതാവും പിതൃവ്യനുമായി രണ്ടു ഗംഭീരപുരുഷന്മാരായിരുന്നവർതന്നെയാണ്. ഒരു സഹോദരി ഇപ്പോഴത്തെ ആലത്തൂർ മൂത്തനമ്പി അവർകളുടെ മാതാവും ത്രിശ്ശിവപേരൂർ തൈക്കാട്ട് ഇപ്പോഴുള്ള നാരായണൻ മൂസ്സ് അവർകളുടെ മാതാമഹിയുമായിരുന്ന സാദ്ധ്വീരത്നമാണ്. പിന്നെയുണ്ടായിരുന്ന സഹോദരിയെ ഇളയിടത്തു തൈക്കാട്ടു മൂസ്സിന്റെ ഇല്ലത്തേക്കു വിവാഹംചെയ്തുകൊടുക്കുകയും ആ അന്തർജ്ജനം സന്തതിയുണ്ടാകാതെതന്നെ ചരമഗതിയെ പ്രാപിക്കുകയുംചെയ്തു.

നമ്മുടെ കഥാനായികയെ അന്നത്തെ രീതിയനുസരിച്ചു യഥാകാലം വിദ്യാഭ്യാസം ചെയ്യിച്ചു. നിലത്തെഴുത്തു, കണക്കു, വാക്യം, പരൽപ്പേരു, കാലദീപം, ജ്യാവ്, അമരകോശം, സിദ്ധരൂപങ്ങളായ ചില അഷ്ടകങ്ങളും, പത്തുവൃത്തം, പതിനാലുവൃത്തം, ഇരുപത്തുനാലുവൃത്തം, ശ്രീകൃഷ്ണഗാഥ ഇവയും നാൾപക്കം വെക്കാനും മാത്രമല്ലാതെ അമ്മാത്തോൽ ഇതുമേന പഠിച്ചിട്ടില്ല. ആ കാലത്തിന്റെ അവസ്ഥയ്ക്കു ഒരു ബ്രാഹ്മണകന്യകയെ ഇത്രയുമൊക്കെ പഠിപ്പിച്ചതുതന്നെ വലിയ അത്ഭുതമാണ

ല്ലോ. സ്ത്രീവിദ്യാഭ്യാസത്തിന് അസാമാന്യമായ പ്രചാരം സിദ്ധിച്ചിരിക്കുന്ന ഇക്കാലത്തുതന്നെ മലയാളബ്രാഹ്മണസ്ത്രീകൾ പ്രായേണ അക്ഷരജ്ഞാനംപോലും ഇല്ലാത്തവരായിട്ടാണല്ലോ ഇരിക്കുന്നത്. ഇത്രയും പഠിച്ചതുകൊണ്ട് അമ്മാത്തോൽക്ക നല്ലപോലെ എഴുതുകയും വായിക്കുകയും ചെയ്യാമായിരുന്നു. ഭാരതം, പുരാണം മുതലായവ അറിയുന്നതിനും അവിടുത്തേക്കു പരസഹായം വേണ്ടായിരുന്നു.

അമ്മാത്തോലെ ൨൦ വയസ്സു തികഞ്ഞതിന്റെ ശേഷം ൧൦൭൨-ാമാണ്ടാണ് വയക്കര അച്ഛൻമൂസ്സ് വേളികഴിച്ചു വയക്കരയില്ലത്തു കുടിവെച്ചത്. അച്ഛൻമൂസ്സിന് അന്നു ൪൫ വയസ്സു പ്രായമുണ്ടായിരുന്നു. അവിടുന്നു നല്ല വിദ്വാനും ഒരു ദിവ്യമനുഷ്യനും വൈദ്യശാസ്ത്രത്തിൽ അനന്യസാധാരണമായ നൈപുണ്യവും അത്യുത്ഭുതമായ കൈപ്പുണ്യവുമുള്ള ആളുമായിരുന്നു. എങ്കിലും അവിടുന്ന് ഇരുപത്തഞ്ചാമത്തെ വയസ്സുമുതൽക്കുതന്നെ വാതം, അർശസ്സ്, വയററിൽ വേദന മുതലായ കഠിനരോഗങ്ങളാൽ ബാധിതനും അശക്തശരീരനും വിഷയവിമുഖനും ഈശ്വരഭക്തനും പുരാണപാരായണാദികളിൽ അത്യന്തം തല്പരനുമായിത്തീർന്നു. യൌവനാരംഭം മുതല്ക്കുതന്നെ അവിടുത്തെക്കൊണ്ടു വേളികഴിപ്പിക്കാനായി പലരും ശ്രമിച്ചുനോക്കി. എന്തായാലും ആ ഒരു കാര്യം കഴികയില്ലെന്നു ദൃഢമായി മുറുകെപ്പിടിച്ചുകൊണ്ട് അവിടുന്ന് ഒരുവിധം സന്യാസവൃത്തിയായിട്ടുതന്നെയാണ് ഇരുന്നിരുന്നത്. കുറേക്കാലം അന്നു കോട്ടയത്തു തിരുനക്കരെ കേരളപുരത്തു ബ്രഹ്മസ്വംമഠത്തിൽ താമസമായിരുന്നു.

തിരുനാവായ വാദ്ധ്യാൻനമ്പൂരി, കടമാളൂർ തെക്കേടത്തു ഭട്ടതിരിപ്പാട്ടു മുതലായ മഹാന്മാരുടെ നിൎബ്ബന്ധംകൊണ്ടോ ഈശ്വരൻ തോന്നിച്ചിട്ടോ എന്തോ അവിടുന്നു സമ്മതിക്കുകയും വേളികഴിക്കുകയും ചെയ്തു എന്നു പറഞ്ഞാൽ മതിയല്ലോ.

അമ്മാത്തോലെ വയക്കരെ കുടിവെച്ച കാലംമുതൽ അവിടത്തെ ഗൃഹകാൎയ്യങ്ങളെല്ലാം അന്വേഷിച്ചും നടത്തിയും നടത്തിച്ചും പോന്നതു് അച്ഛൻമൂസ്സിന്റെ ആജ്ഞാപ്രകാരവും ഉപദേശപ്രകാരവും ആ അന്തൎജ്ജനം തന്നെയായിരുന്നു. അച്ഛൻമൂസ്സിന്റെ കൃതിയായ 'ഗൃഹകൃത്യപ്പാന' വായിച്ചിട്ടുള്ളവൎക്കു് അച്ഛൻമൂസ്സ് ഗൃഹഭരണവിഷയമായി അമ്മാത്തോൎക്കു് ഉപദേശിച്ചുകൊടുത്തിട്ടുള്ളതു് എന്തെല്ലാമാണെന്നു് അറിയാമല്ലോ. അതിനാൽ അമ്മാത്തോൽ തന്റെ ഭൎത്താവിനെ തന്റെ പ്രത്യക്ഷദൈവമെന്നും അവിടത്തെ ഉപദേശങ്ങളെല്ലാം വേദവാക്യങ്ങളെന്നുമുള്ള ദൃഢവിശ്വാസത്തോടുകൂടി സകല കാൎയ്യങ്ങളും ആ ഉപദേശപ്രകാരം നടത്തിക്കൊണ്ടിരുന്നു എന്നു മാത്രമേ ഇവിടെ പറയുന്നുള്ളൂ. എന്നാൽ തന്റെ തറവാടാകുന്ന വെമ്പനാട്ടുകായലിൽ കാൎയ്യങ്ങളാകുന്ന വഞ്ചികളെ ബുദ്ധിവൈഭവമാകുന്ന പങ്കായംകൊണ്ടു് അമരംപിടിച്ചു നടത്തിക്കൊണ്ടിരുന്ന അമ്മാത്തോൎക്കു സംശയം തോന്നുന്ന സ്ഥലങ്ങളിൽ വഴി തെറ്റാതെ പറഞ്ഞു കൊടുക്കുന്നതിനു മാൎഗ്ഗദൎശിയായിട്ടു് അച്ഛൻമൂസ്സും തണ്ടുപിടിക്കുന്നതിന് അവിടത്തെ പ്രിയശിഷ്യനും വിശ്വസ്തഭൃത്യനുമായി അച്യുതവാൎയ്യരെന്നും രാമൻനായരെന്നും രണ്ടു് ആജ്ഞാകരന്മാ

ക്കും ഈശ്വരന്മാരുടെ അനുകൂലപ്രസരവും സദാനേരവും ഉണ്ടായിരുന്നതിനാൽ താൻ വിചാരിക്കുന്ന കടവുകളിൽ അടുപ്പിക്കുന്നതിനു വലിയ പ്രയാസമുണ്ടായിരുന്നില്ല. അമ്മാത്തോൽ പ്രകൃത്യാതന്നെ ബുദ്ധിവൈഭവവും കാര്യനിർവ്വഹണശക്തിയും വിവേകവും ഔജസ്സും തന്റേടവുമുള്ള കൂട്ടത്തിലായിരുന്നു. അച്ഛൻമൂസ്സിന്റെ സഹവാസവും ഉപദേശങ്ങളുംകൊണ്ട് അവ ക്രമേണ വർദ്ധിച്ചു ശതഗുണീഭവിക്കുകയും ചെയ്തു.

അമ്മാത്തോൽ വയസ്കരെ വന്നപ്പോൾ അവിടെ നിത്യവൃത്തിക്ക് അത്യാവശ്യങ്ങളായ ഭരണിപാത്രാദികൾ പോലും ഉണ്ടായിരുന്നില്ല. ഇല്ലത്തോടടുത്തു സ്വന്തം വകയായിട്ടുള്ള ക്ഷേത്രത്തിലേക്കും ഇല്ലത്തേക്കും കൂടി ഒന്നോ രണ്ടോ ഉരുളിയും കിണ്ടിയുമല്ലാതെ ഓട്ടുപാത്രങ്ങളായിട്ട് അവിടെ ഒന്നും ഇല്ലായിരുന്നു. വയസ്കരയില്ലത്ത് ൧൦൦൩-ാമാണ്ടു വസൂരിദീനം കടന്ന് അത്യന്തം കലശൽ കൂട്ടുകയാൽ ആക്കാലത്ത് അവിടെ പരിചാരകന്മാരായിരുന്നവർ അവിടത്തെ സകല ജംഗമസ്വത്തുക്കളും കൈക്കലാക്കിക്കളഞ്ഞതിനാലാണ് ആ വലിയ തറവാട് ഇത്ര കഷ്ടസ്ഥിതിയിലായിപ്പോയിരുന്നത്. അച്ഛൻമൂസ്സ് സ്വതേതന്നെ ലൗകികകാര്യങ്ങളിൽ വിമുഖനായിരുന്നതുകൊണ്ടും അവിടത്തെ അമ്മയും അതിയോഗ്യന്മാരായിരുന്ന രണ്ട് അനുജന്മാരും ആ ദീനത്തിൽപെട്ടു മരിച്ചുപോയതിനാലും പിന്നെ നേരെ ഒരനുജനും ചെറിയമ്മ (അച്ഛന്റെ രണ്ടാമത്തെ വേളി)യുടെ പുത്രന്മാരായിട്ടു രണ്ടനുജന്മാരുമുണ്ടായിരുന്നവർ തൃപ്പൂണിത്തുറ, പുലാമന്തോൾ മുതലായ അന്യ

സ്ഥലങ്ങളിൽ താമസക്കാരായിരുന്നതുകൊണ്ടും പിന്നീട്ടു തറവാട്ടുകാൎയ്യങ്ങൾ വേണ്ടതുപോലെ നോക്കിയന്വേഷിക്കുകയും ഭരണിപാത്രാദികൾ ശേഖരിക്കുകയും മററും ആരും ചെയ്തിരുന്നില്ല. ൧൦൫൭-ാമാണ്ടു മുതൽ വിവാഹം ചെയ്തുന്നതുവരെ അച്ഛൻനമ്പൂരിയിൻറതന്നെ താമസം മിക്കവാറും തിരുനക്കരെ ബ്രഹ്മസ്വംമഠത്തിലും, കടമാളൂർ, കുമാരനല്ലൂർ മുതലായ സ്ഥലങ്ങളിലും മററും ആയിരുന്നു. അതിനാൽ ആ തറവാട്ടിൽ സംഭവിച്ചിരുന്ന കഷ്ടസ്ഥിതിയെ തീൎക്കുന്നതിനും ഗൃഹകൃത്യങ്ങളെ പരിഷ്കരിച്ചു വ്യവസ്ഥപ്പെടുത്തുന്നതിനും അമ്മാമന്മാർ ചെയ്ത ശ്രമങ്ങൾ അത്യന്തം ഗണ്യങ്ങളായിരുന്നു. വയസ്കരത്തറവാട്ടിലെ ചികിത്സ ധൎമ്മചികിത്സയാണെന്നും പണത്തിനായിട്ട് അവിടെയുള്ളവരാരും ചികിത്സിക്കാറില്ലെന്നുമുള്ളതു പ്രസിദ്ധമാണല്ലൊ. വിശേഷിച്ചും ഈ അച്ഛൻനമ്പൂരി പണത്തെയും തൃണത്തെയും ഒരുപോലെയാണ് ഗണിച്ചിരുന്നത്. ആയിരം പവൻ കൊണ്ടുചെന്നു വെച്ചുകാണുന്ന ഒരു ധനവാനേയും അരക്കാശിനു വെററിലയും പുകയിലയും കൊണ്ടുചെന്നു വെച്ചുകാണുന്ന ഒരു നിസ്സ്വനേയും കുറിച്ച് അച്ഛൻനമ്പൂരിയിൻറ വാങ്മനഃപ്രവൃത്തികൾക്കു യാതൊരു വ്യത്യാസവുമുണ്ടായിരുന്നില്ല. ഉണ്ടെങ്കിലും അവിടത്തെ സന്തോഷാദരങ്ങളും പക്ഷപാതവും അധികം നിസ്സ്വന്മാരുടെ പേരിലായിരുന്നു. എങ്കിലും അവിടത്തെ ദീനക്കാരിൽനിന്നുള്ള വരവ് ഒട്ടും ചില്ലറയല്ലായിരുന്നു. ആ വരവും അടുത്തൂണും തിരുവിതാംകൂറിലും കൊച്ചിയിൽ മുളന്തുരുത്തിയിലുമുള്ള വസ്തുക്കളിലെ ആദായവും കൂടിയായാലും ആ സ്ഥലത്തി

ൻറ അവസ്ഥക്കു ധാരാളമായി ചിലവു ചെയ്യുകയാണെങ്കിൽ വേണ്ടതിനെല്ലാം മതിയാവുകതന്നെയില്ലായിരുന്നു. അച്ഛൻമൂസ്സു വല്ല പാത്രക്കിണ്ണമോ മററൊ ചെയ്യേണ്ടിവന്നാൽ അമ്മാത്തോൻ കൊടുക്കുന്നതിനൊ വാങ്ങിച്ചെയ്യുന്നതല്ലാതെ പണം കൈകൊണ്ടു തൊടുകപോലും പതിവില്ല. ദീനക്കാർ കൊണ്ടുവരുന്നതും അടുത്തുള്ള വക വാങ്ങുന്നതുമായ സകല മുതലുകളും ശിഷ്യന്മാർ അമ്മാത്തോനുടെ അടുക്കൽ ഏല്പിക്കുകയാണ് പതിവ്. അമ്മാത്തോൻ ആ വക മുതലുകൾ അത്യാവശ്യകങ്ങളായ കാര്യങ്ങൾക്ക മാത്രം മിതമായി ചിലവുചെയ്യുകയും ആണ്ടുതോറും കുറേശ്ശ പണം മിച്ചംവരുത്തി സൂക്ഷിച്ച് അതുകൊണ്ടു ഭരണിപാത്രാദികൾ ശേഖരിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഇങ്ങിനെ കുറഞ്ഞൊരു കാലംകൊണ്ട് അമ്മാത്തോൻ ഇരുനൂറു പറ അരി വെച്ച് ഒരു സദ്യ കഴിക്കണമെങ്കിൽ മററു സ്ഥലങ്ങളിൽനിന്നു യാതൊന്നും കൊണ്ടുവരാതെ കഴിയാൻ തക്കവണ്ണമുള്ള പാത്രങ്ങൾ മുതലായവയും അമ്പതു പറമുതൽ അഞ്ചിടങ്ങഴിവരെ കൊള്ളുന്നവയായിട്ടു പലതരത്തിൽ ഒട്ടുവളരെ ചീനഭരണികളും നിത്യോപയുക്തങ്ങളായ മററു സാമാനങ്ങളുമെല്ലാം സമ്പാദിച്ചു. ഇപ്പോൾ വയക്കരെ എന്തൊരടിയന്തിരമുണ്ടായാലും അമ്മി, ചിരവ, ആട്ടുകല്ലു മുതലായ സാധനങ്ങൾപോലും മററു സ്ഥലത്തുനിന്നു കൊണ്ടുവരാതെ കഴിയും. അവയെല്ലാം അമ്മാത്തോൻ ഉണ്ടാക്കിച്ചിട്ടുള്ളതാണ്. ഭരണിപാത്രങ്ങൾ വേറെ ചില സ്ഥലങ്ങളിലും ധാരാളമായി കാണുന്നുണ്ടായിരിക്കാം. എങ്കിലും അമ്മാ

ത്തോൽ വാങ്ങുകയും ഉണ്ടാക്കിക്കുകയും ചെയ്തിട്ടുള്ളവപോലെ ഐശ്വര്യവും ഭംഗിയുമുള്ളവ മറ്റൊന്നും കാണുമെന്നു തോന്നുന്നില്ല. ചീനഭരണിയല്ലാതെ ഒരു ഭരണിയും വെള്ളോട്ടുകൊണ്ടല്ലാതെ ഒരു ഓട്ടുപാത്രവും വയ്ക്കരെ കാണുകയില്ല. ഒന്നിടങ്ങഴി, ഒന്നേമുക്കാൽ, ഒന്നര, ഒന്നു, മുന്നാഴി, ഇരുന്നാഴി, നാഴി ഇങ്ങിനെ കൊള്ളുന്നതായിട്ടു ഒരേ ഭാഷയിൽ ഓരോയിനത്തിൽ പന്ത്രണ്ടു വീതമാണു് വെള്ളോട്ടുകിണ്ടികൾ അമ്മാത്തോൽ വരുത്തിച്ചിട്ടുള്ളതു്. ഇപ്രകാരംതന്നെ പത്തു ഇടങ്ങഴി അരിമുതൽ നാഴി അരിവരെ വെക്കാവുന്നതായി പല വലിപ്പത്തിലും ഒരേ ഭാഷയിലുമുള്ള ഉരുളികൾ ഓരോ ഇനത്തിൽ എട്ടും പത്തും വീതമാണു് അവിടുന്നു ഉണ്ടാക്കിച്ചിട്ടുള്ളതു്. ഇങ്ങിനെ ചെമ്പു, വാർപ്പു, കുട്ടകം, ചരുവം, കഴിതവി, വിളക്കുകൾ എന്നുവേണ്ട സകലവും പേരു വെട്ടാതെയും ഭാഷ ചിത്രമായിട്ടും ഭംഗിയില്ലാതെയും അമ്മാത്തോൽ ഉണ്ടാക്കിച്ചിട്ടുള്ളതിൽ ഒന്നും കാണുകയില്ല. ഇവയിൽ പ്രതിദിനം ഉപയോഗമുള്ളവ കഴിച്ചു, ശേഷമുള്ളവയെല്ലാം നിലവറയിൽവെച്ചു പൂട്ടിയിരിക്കയല്ലാതെ അനാവശ്യമായി പുറത്തെടുത്തുകൂടാ എന്നാണു് അമ്മാത്തോലുടെ ഏർപ്പാടു്. വിശേഷ കാര്യങ്ങൾ വല്ലതുമുണ്ടായാൽ ആവശ്യമുള്ള പാത്രങ്ങളും മറ്റും അവയ്ക്കു ഒരു ലിസ്റ്റ് എഴുതിവെച്ചിട്ടു എടുക്കുകയും കാര്യം കഴിഞ്ഞാൽ തേച്ചും മുടച്ചും വൃത്തിയാക്കി ലിസ്റ്റമായി ഒത്തുനോക്കി പൂർവ്വസ്ഥിതിയിൽ വെച്ചു പൂട്ടുകയും ചെയ്യണം. * ഓരോ പാത്രങ്ങളും മറ്റും ഇന്നിന്ന വകയെന്നു് അമ്മാത്തോൽ നിശ്ചയംചെയ്തിരുന്നു.

അതു വകമാറി ഉപയോഗിക്കാൻ തമ്പുരാന്മാർ ഒരിക്കലും അനുവദിച്ചിരുന്നില്ല. അതിനാൽ ഓരോ പാത്രങ്ങൾക്കും ഉപ്പായുരുളി, എതിരിത്തപ്പുഴയുരുളി, ഉച്ചപ്പുഴയുരുളി, അത്താഴപ്പുഴയുരുളി, കാളൻ വെക്കുന്ന ഉരുളി, ഓലൻ വെക്കുന്ന ഉരുളി, എരിശ്ശേരി വെക്കുന്ന ഉരുളി, പ്രഥമൻ വെക്കുന്ന ഉരുളി, കവിയൻ വെക്കുന്ന ഉരുളി എന്നിങ്ങിനെയുള്ള പേരുകൾ സ്ഥിരപ്പെട്ടിരുന്നു. ആ വക പേരുകൾതന്നെയാണ് ഇപ്പോഴും അവിടെ ഭരണിപാത്രാദി സകല സാധനങ്ങൾക്കും പറഞ്ഞുവരുന്നത്.

അച്ഛൻമൂസ്സ് വിഷവൈദ്യനായിരുന്നു എന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ അവിടത്തെ സഹവാസംകൊണ്ടോ പ്രകൃത്യാതന്നെയോ എന്തോ അമ്മാത്തോലും തൃതീയപുരുഷാർത്ഥത്തിൽ അത്ര പ്രതിപത്തിയുള്ള കൂട്ടത്തിലായിരുന്നില്ല. അതിനാൽ തന്റെ ധർമ്മദാരങ്ങൾക്കു സ്വാതന്ത്ര്യവശംവദനായിരുന്ന അച്ഛൻമൂസ്സും തന്റെ ഭർത്താവിന്റെ ശുശ്രൂഷയിങ്കൽ സാദരം സദാ സശ്രദ്ധയും സന്നദ്ധയുമായിരുന്ന അമ്മാത്തോലും പൃഥക്ശായികളായിട്ടാണ് വർത്തിച്ചിരുന്നത്. എന്നാൽ ഒരു ഗൃഹസ്ഥാശ്രമിയായിത്തീർന്നിരിക്കുന്ന താൻ ആജീവനാന്തം കേവലം നിത്യബ്രഹ്മചാരിയായിട്ടുതന്നെയിരിക്കുന്നത് അവിഹിതവും കഷ്ടവുമാണല്ലോ എന്നു വിചാരിച്ച് അച്ഛൻമൂസ്സ് ഒരു രാത്രിയിൽ ഒരു ശുഭമുഹൂർത്തത്തിങ്കൽ കുറച്ചു സമയത്തേക്കുതന്നെ ബ്രഹ്മചര്യത്തെ വിട്ടു വിഷയിത്വത്തെ സ്വീകരിച്ചു.

സേകക്രിയ കഴിഞ്ഞതിൽ പിന്നെ ആറിനെ ഒരു ദിവസം മാത്രമേ അമ്മാത്തോൽ അച്ഛൻമൂസ്സുമായി സഹശയനമുണ്ടായിട്ടുള്ളു എന്നാണ് കേട്ടിട്ടുള്ളത്. അതോടുകൂടി നമ്മുടെ കഥാനായിക ഗർഭംധരിക്കയും ൧൦൧൬-ാമാണ്ടു വൃശ്ചികമാസത്തിൽ വിശാഖം നക്ഷത്രത്തിൽ ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു. നല്ല വിദ്വാനും കവിയും 'ശ്യേനസന്ദേശം' 'നക്ഷത്രവൃത്താവലി' മുതലായ സംസ്കൃതകൃതികളുടെയും ദുര്യോധനവധം ആട്ടക്കഥ, മോഹിനീമോഹനം, രാവണാങ്കം എന്നീ നാടകങ്ങൾ മുതലായ ഭാഷാകൃതികളുടെയും കർത്താവും ദിവ്യവൈദ്യനും ഗംഭീരാശയനും കാര്യശേഷിയും സൽഗുണനും ചിരപ്രസിദ്ധനും വിഖ്യാതപുരുഷനുമായിരുന്ന വയസ്കര ആര്യൻ നാരായണൻമൂസ്സവർകൾ അമ്മാത്തോൽക്ക് 'ഒരമ്മയ്ക്കൊരു മകനോമനയൊരുവൻ' എന്നു പറഞ്ഞതുപോലെയുണ്ടായ ഈ പുത്രനായിരുന്നുവെന്നതു വിശേഷിച്ചു പറയേണമെന്നില്ലല്ലോ. ആ പുത്രനുണ്ടായപ്പോഴത്തെ അച്ഛൻമൂസ്സ് യഥാർത്ഥത്തിൽ അച്ഛൻമൂസ്സായിയെങ്കിലും പുത്രന്റെ സമാവർത്തനം കഴിഞ്ഞു പുത്രനെ എല്ലാവരും ഉണ്ണിമൂസ്സ് എന്നു പറഞ്ഞുതുടങ്ങിയ കാലംമുതല്ക്കാണ് അച്ഛനെ അച്ഛൻമൂസ്സ് എന്നു പറഞ്ഞുതുടങ്ങിയത്. അപ്രകാരംതന്നെ ഉണ്ണിമൂസ്സ് ൧൦൩൦-ാമാണ്ട് ഇളയിടത്തു തൈക്കാട്ടുമൂസ്സിന്റെ ഇല്ലത്തുനിന്നു വിവാഹംചെയ്തു കുടിവെച്ചതായ ഒരു 'കുഞ്ഞാ(ഞ്ഞാ)ത്തോൽ' വയസ്കര ഉണ്ടായ കാലംമുതല്ക്കാണ് അമ്മാത്തോലെ എല്ലാവരും 'അമ്മാത്തോൽ' എന്നും പറഞ്ഞുതുടങ്ങിയത്.

അച്ഛൻമൂസ്സിന്റെ ഉപദേശപ്രകാരം അമ്മാത്തോൻ നിശ്ചയിച്ചിട്ടുള്ളവയും ഏതൽകാലപര്യന്തം വയക്കരെ നിലനിന്നുപോരുന്നവയുമായ അനേക സംഗതികൾ ഇനിയും പറയാനുണ്ട്. വിസ്തരഭയത്താൽ അവ മുഴുവനും ഇവിടെ വിവരിക്കുന്നില്ല. എങ്കിലും ചില പ്രധാന സംഗതികൾ ചുരുക്കത്തിൽ ചുവടെ പറഞ്ഞുകൊള്ളുന്നു.

നെല്ലും പണവും പലിശയ്ക്കു കൊടുത്തുതുടങ്ങിയാൽ ദുരാഗ്രഹം വർദ്ധിക്കുന്നതിനും അന്യായമായി പരദ്രവ്യം അപഹരിക്കുന്നതിനും വ്യവഹാരങ്ങൾ ഉണ്ടാകുന്നതിനും തന്നിമിത്തം ജനവിരോധം സമ്പാദിക്കുന്നതിനും ഇടവരുന്നതാകയാൽ അതു പാടില്ലെന്നാണ് അമ്മാത്തോരുടെ നിശ്ചയം. എങ്കിലും വരുന്നവരുടെ യോഗ്യതയ്ക്കുതക്ക വണ്ണമുള്ള സംഖ്യ മുട്ടുവായ്പകൊടുക്കണമെന്നും ആ സംഖ്യ അവർ മടക്കിത്തരാത്തപക്ഷം ഉപേക്ഷിക്കത്തക്കതായിരിക്കണമെന്നും കടം കൊടുക്കുന്ന സംഖ്യ അവധിക്കു മടക്കിത്തരാത്തവർക്കു പിന്നെ ഒരിക്കലും ഒന്നും കൊടുക്കരുതെന്നും ഒന്നിന്നും ഒരിക്കലും ഒരുത്തരോടും പലിശ വാങ്ങരുതെന്നുംകൂടി അമ്മാത്തോൻ നിശ്ചയം ചെയ്തിട്ടുണ്ടായിരുന്നു.

അമ്പലത്തിൽ നിത്യനിദാനംവകയ്ക്കു പിറ്റേദിവസത്തേക്കു വേണ്ടുന്ന സകല സാധനങ്ങളും തലേദിവസംതന്നെ കഴകക്കാർ വാങ്ങി ശാന്തിക്കാരനെ ഏല്പിച്ച് അവിടെ കൊണ്ടുചെന്നു വെക്കണം. ഇല്ലത്ത് ഒരു മാസത്തേക്കു വേണ്ടുന്ന ഉപ്പു, മുളകു, വെളിച്ചെണ്ണ, എണ്ണ, നെയ്യു മുതലായവ ഇരിക്കുമ്പോൾ മറുമാസത്തേക്കുള്ളതു ശേഖരി

ക്കണം. മുപ്പതു പറ നെടിയരിയും ഇരുപതു പറ പഴയരിയും പത്തു പറ ഉണക്കലരിയും സദാ അറിപ്പെട്ടിയിലുണ്ടായിരിക്കണം. ആണ്ടോടാണ്ടു പിലാവു വകപ്പുളളു, നെല്ല് കന്നായി വിളവെടുക്കുന്ന കാലത്ത് അറയിൽ വരണം. ഉപ്പിലിട്ടതുകളുണ്ടാക്കുക, മാങ്ങ ഉപ്പിലിടുക, പുരകൾ കെട്ടി മെച്ചിൽ കഴിക്കുക മുതലായവയെല്ലാം ആണ്ടുതോറും വിഷുവിനു മുമ്പു കഴിഞ്ഞിരിക്കണം. പിറക് ആറുമാസത്തെക്കെല്ലപ്പോഴും ആറു മാസത്തേക്കു വേണ്ടതു കിഴങ്ങുപരിക്കണം. അമ്പതിൽ കുറയാതെ ഇലയും അഞ്ഞിടങ്ങഴിയിൽ കുറയാതെ മോരും പുളിയുളളതും കലവറപ്പുരയിലുണ്ടായിരിക്കണം. ഇങ്ങിനെ അമ്മാത്തോലുടെ നിശ്ചയങ്ങൾ വളരേയുണ്ട്. ഇവയ്ക്കൊന്നും യാതൊരു വ്യത്യാസവും കൂടാതെ അമ്മാത്തോൽ ആജീവനാന്തം നടത്തുകയും നടത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുകയും ചെയ്തു. ഇപ്പോഴും അവിടെ ഈ നിയമപ്രകാരമൊക്കെ നടന്നുവരുന്നുമുണ്ട്. പ്രതിദിനം അത്താഴം കഴിഞ്ഞാൽ കിടക്കുന്നതിനു മുമ്പ് അഞ്ചാറു കുടം വെള്ളം കോരി അടുക്കളയിൽ അടച്ചുവെച്ചേക്കണമെന്ന് അമ്മാത്തോൽക്ക് ഒരേപ്പാട്ടുണ്ടായിരുന്നു. അതുപോലും വയക്കരെ ഇന്നും മുടങ്ങീട്ടില്ല. 'രാത്രിയിൽ പത്തുപേർ വന്നാൽ കുത്തുകയും കീറുകയും മുറിക്കുകയും കോരുകയുമരുത്' എന്ന് അമ്മാത്തോൽ കുഞ്ഞാത്തോലോടും മറ്റും പറയുന്നതു പലപ്പോഴും കേട്ടിട്ടുണ്ട്. ഇതിന്റെ സാരം അത്താഴം കൊടുക്കേണ്ടുന്നവരായി രാത്രിയിൽ അസമയത്തു പത്തു വിരുന്നുകാർ അകസ്മാൽ വന്നുചേർന്നാൽ അപ്പോൾ നെല്ല് 'കുത്താനും' വിറകു 'കീറാനും' ഇല 'മുറി

ക്കാനും’ വെള്ളം ‘കോരാനും’ പോകാനിടയാകാതെ കരുതിയിരിക്കണമെന്നാണെന്നു സ്പഷ്ടമാണല്ലൊ.

അമ്മാത്തോലുടെ മിതവ്യയശീലം അസാമാന്യസാധാരണമായിരുന്നു എന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. എന്നാൽ അവിടക്കു് അക്രമമായ ലുബ്ധോ പിട്ടത്തമോ ഉണ്ടായിരുന്നതായി ആരും തെററിദ്ധരിച്ചുപോകരുത്. വേണ്ടുന്ന കാര്യങ്ങളിൽ വേണ്ടുന്നിടത്തോളം ധനവ്യയം ചെയ്യുന്നതിന് അവിടക്കു് ഒട്ടും മനസ്സുകേടുണ്ടായിരുന്നില്ല. അനാവശ്യകമായും വേണ്ടതിലധികവും ഒരു വിഷയത്തിലും ചിലവു ചെയ്യുകയില്ലെന്നേ അവിടക്കു നിർബ്ബന്ധമുണ്ടായിരുന്നുള്ളു. ദാനധർമ്മങ്ങളും ലൌകികങ്ങളും അമ്മാത്തോൽക്കു വേണ്ടതുപോലെ ഉണ്ടായിരുന്നു. എല്ലാററിനും അവിടക്കു് ഒരു കണക്കും നിശ്ചയവുമുണ്ടായിരുന്നു. ഈ സാധീരതം കവിഞ്ഞു് ഒന്നും പ്രവൃത്തിക്കുക പതിവില്ല. കിണറു, കുളം മുതലായവ കഴിപ്പിക്കുകയും കെട്ടിക്കുകയും മററുമായി പല മരാമത്തുകളും അവിടുന്നു വയക്കരെ ചെയ്യിച്ചിട്ടുണ്ട്. അമ്മാത്തോൽ ചെയ്യിച്ചിട്ടുള്ള പണികളെല്ലാം നല്ല ബലത്തോടും ഭംഗിയായിട്ടുമാകയാൽ അവയെല്ലാന്നും ഇതുവരെ യാതൊരു കേടും സംഭവിച്ചിട്ടില്ല.

അമ്മാത്തോലുടെ പാചകവൃത്തിക്കും വളരെ വിശേഷമുണ്ടായിരുന്നു. അവിടുത്തെ കൈകൊണ്ടു വെച്ചാൽ ഏതൊരു സാധനത്തിനും പ്രത്യേകമൊരു സ്വാദുണ്ടായിരുന്നു. അതിൻെറ വിശേഷം അനുഭവസ്ഥന്മാർക്കറിയാമെന്നല്ലാതെ പറഞ്ഞറിയിക്കാൻ പ്രയാസമാകയാൽ അധികം വിസ്തരിക്കുന്നില്ല.

അപ്രകാരംതന്നെ അമ്മാത്തോലുടെ കൈകൊട്ടിക്കളിയും പാട്ടും വളരെ വിശേഷമുള്ളതായിരുന്നു. പാട്ടും കളിയും അവിടുന്നു ഗുരുമുഖേന അഭ്യസിച്ചു പഠിച്ചിട്ടും ഒന്നുമില്ലായിരുന്നു. എങ്കിലും അവയുടെ അടുക്കം സമ്പ്രദായവും വളരെ സരസവും ആനന്ദകരവുമായിരുന്നു. അമ്മാത്തോർക്കുള്ള ഭരണശക്തി ഈ വിഷയത്തിലും നല്ലപോലെ പ്രകാശിച്ചിരുന്നു.

അമ്മാത്തോർ ശാസ്ത്രങ്ങളും മറ്റും പഠിച്ചിട്ടുള്ള ഒരു വിദുഷിയല്ലായിരുന്നു എന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. എങ്കിലും പലവിഷയങ്ങളിൽ അനിതരവനിതാസാധാരണങ്ങളായി അറിവുകളും നിശ്ചയങ്ങളും അമ്മാത്തോല്ക്കുണ്ടായിരുന്നു. ഹിന്ദുമതാചാരപ്രകാരവും ധർമ്മശാസ്ത്രപ്രകാരവും മറ്റുമുള്ള കാര്യങ്ങളിൽ അമ്മാത്തോലുടെ അടുക്കൽ ചോദിച്ചാൽ സംശയം തീരാതെ യാതൊന്നുമുണ്ടായിരുന്നില്ല. ആശൌചസംബന്ധങ്ങളായ കാര്യങ്ങളിലുള്ള പക്ഷാന്തരങ്ങളും നാട്ടുനടപ്പുകളും ദേശമര്യാദകളും മറ്റും നമ്മുടെ നായികയ്ക്കു നല്ല നിശ്ചയവുമുണ്ടായിരുന്നു. രാമായണം, മഹാഭാരതം, ഭാഗവതം മുതലായവ അച്ഛൻ തിരുമനസ്സു സ്വയമേവ വായിച്ചും പലരെക്കൊണ്ടു വായിപ്പിച്ചും വ്യക്തവും നിസ്സംശയവുമായി അർത്ഥം പറഞ്ഞു പലപ്പോഴും കേട്ടിട്ടുള്ളതിനാൽ അമ്മാത്തോൽക്കു പുരാണപരിചയവും നല്ലപോലെയുണ്ടായിരുന്നു. പുരാണേതിഹാസങ്ങളിൽ വലിയ വിദ്വാന്മാർക്കുപോലും അർത്ഥസന്ദേഹം സംഭവിക്കുന്ന കഠിനഭാഗങ്ങൾക്കും അർത്ഥം പറയുന്നതിന് ഈ മഹതിക്കു യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല.

തറവാട്ടുവക വരവുചിലവുകൾക്കു് അത്യാവശ്യകങ്ങളായ കണക്കുകൾ എഴുതുന്നതിനും കഥാനായികയ്ക്കു പരസഹായം വേണ്ടിയിരുന്നില്ല.

ഈശ്വരഭക്തിയും മതാചാരനിഷ്ഠയും അമ്മാത്തോലെപ്പോലെയുണ്ടായിട്ടു ലോകത്തിൽ അധികംപേരെക്കാണുമെന്നു തോന്നുന്നില്ല. ഏകാദശ്യാദി വ്രതങ്ങളിൽ ഒന്നുപോലും അനുഷ്ഠിക്കാതെ നമ്മുടെ കഥാനായിക വിട്ടുകളഞ്ഞിട്ടില്ല. എല്ലാം ശാസ്ത്രോക്തവിധിപ്രകാരമാണു് അവിടുന്നു നടത്തീട്ടുള്ളതു്.

അമ്മാത്തോലെപ്പോലെ ലോപംകൂടാതെയും നിഷ്ഠയോടുകൂടിയും പതിവ്രതാധർമ്മത്തെ അനുഷ്ഠിച്ചിട്ടുള്ള അന്തർജ്ജനങ്ങളും അധികമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. തന്റെ ഭർത്താവിനു വൈരസ്യത്തിനോ വ്യസനത്തിനോ ബുദ്ധിമുട്ടിനോ ഇടയാകാതെ സദാനേരവും അവിടത്തെ ഹിതാനുവർത്തിനിയായിത്തന്നെ വർത്തിച്ചുകൊണ്ടു ഭക്തിയോടും ശ്രദ്ധയോടുംകൂടി ൩൫ സംവത്സരകാലം പാദശുശ്രൂഷ ചെയ്തു. ൧൦൪൩-ാമാണ്ടു മകരമാസത്തിൽ അനിഴം നക്ഷത്രത്തിൽ അച്ഛൻമൂസ്സ് പരലോകപ്രാപ്തനായി. അക്കാലംവരെയായിരുന്നു അമ്മാത്തോലുടെ ഗൃഹഭരണം പ്രധാനമായിട്ടുണ്ടായിരുന്നതു്. അപ്പോഴെല്ലാം തന്റെ അനന്തരഗാമിനിയായിരുന്ന പുത്രഭാര്യയെ തന്നെപ്പോലെതന്നെ ഗൃഹകൃത്യങ്ങൾ നടത്തിക്കൊണ്ടുപോകുവാൻ അമ്മാത്തോൽ ഉപദേശങ്ങൾകൊണ്ടും ശാസനകൾകൊണ്ടും ശക്തയാക്കിത്തീർക്കയും ചെയ്തു. പിന്നെ സംശയമുള്ള കാര്യങ്ങൾ ചോദിച്ചാൽ പറഞ്ഞുകൊടുക്കുമെന്നു

ല്ലാതെ ഗൃഹഭരണാദികളിൽ അമ്മാത്തോൽ പ്രധാനമായി പ്രവേശിച്ചിരുന്നില്ല.

അച്ഛൻമൂസ്സ മരിച്ചു ഗൃഹണീപട്ടം വിട്ടു വിധവാപട്ടം ധരിച്ചതോടുകൂടി അമ്മാത്തോലുടെ മനസ്സു മിക്കവാറും ഐഹികത്തെ വിട്ടു പാരത്രികത്തിങ്കലായി. വിധവാധൎമ്മത്തെയും വിധിപോലെ അനുഷ്ഠിച്ചുകൊണ്ടുതന്നെയാണ് അമ്മാത്തോൽ തന്റെ ആയുശ്ശേഷത്തെ നയിച്ചുകൊണ്ടിരുന്നത്. അമ്മാത്തോൽക്കു വ്രതനിയമാദികളിൽ മുമ്പെതന്നെയുണ്ടായിരുന്ന നിഷ്ഠയും ശ്രദ്ധയും അച്ഛൻമൂസ്സിന്റെ നിൎയ്യാണാനന്തരം ദ്വിഗുണീഭവിച്ചു. പിന്നെ കുളിയും ജപവും തേവാരവും കഴിഞ്ഞിട്ട് അമ്മാത്തോൽക്ക് അധികം സമയമുണ്ടായിരുന്നില്ല. അച്ഛൻമൂസ്സു മരിച്ചിട്ടു പത്തു ദിവസത്തെക്കു ഒരോ ഇളന്നീരിന്റെ വെള്ളം മാത്രം കുടിച്ചുകൊണ്ടാണ് ഈ മഹതി ജീവസന്ധാരണം ചെയ്തത്. പിണ്ഡമടിയന്തിരം കഴിഞ്ഞതിന്റെ ശേഷം അവിടന്നു ഒരോ നേരം ഉണക്കല്ലരി ഭക്ഷിക്കാമെന്നു തീൎച്ചയാക്കി. ആ ഒരു നേരത്തെ ഭക്ഷണമല്ലാതെ ജലപാനംപോലും അവിടന്ന് ആജീവനാന്തം ചെയ്തിരുന്നില്ല. നിയമാനുഷ്ഠാനാദികളും ഭക്ഷണവും കഴിഞ്ഞാൽ മിച്ചമുണ്ടാകുന്ന സ്വല്പസമയത്തു അമ്മാത്തോൽ പ്രതിദിനം തന്റെ പുത്രനെക്കൊണ്ടു രാമായണം ഭാഗവതം മുതലായവ വായിപ്പിച്ചു കേട്ടുകൊണ്ടാണ് ഇരുന്നിരുന്നത്. അവിടന്നു വിധവയായിത്തീൎന്നതിന്റെ ശേഷം ഈശ്വരവിഷയമായിട്ടും ഈശ്വരവിചാരത്തോടുകൂടിയുമല്ലാതെ മാത്ര നേരംപോലും വൃഥാ വിട്ടുകളഞ്ഞിട്ടില്ല.

ആകയാൽ മനുഷ്യജന്മം സന്തോഷസന്താപസമ്മിശ്രമായിട്ടല്ലാതെയിരിക്കയില്ലെന്ന എല്ലാവരേയും അറിയിക്കുന്നതിനോ എന്ന തോന്നുമാറ് ഈശ്വരൻ ഇപ്രകാരം ഗുണവതിയായിരുന്ന അമ്മാത്തോൽക്കും ചില ദുഃഖകാരണങ്ങൾ ഉണ്ടാക്കിത്തീർക്കാതെയിരുന്നില്ല. തന്റെ ഏകപുത്രനുണ്ടായ പുത്രസന്താനങ്ങളെല്ലാം അന്തരിച്ചുപോകയും തന്നാൽ തറവാട്ടുഭാരം ഏല്പിക്കപ്പെട്ട പ്രിയ സ്നുഷതിരിയെ ആ ഭാരത്തേയും വിശേഷാൽ പത്തു വയസ്സുമാത്രവും അഞ്ചാറു മാസം മാത്രവും പ്രായമായ രണ്ടു പെൺകിടാങ്ങളെ സംരക്ഷിച്ചും പരിചരിച്ചും വളർത്തേണ്ടുന്ന ഭാരത്തേയുംകൂടി തന്നെ ഏല്പിച്ചിട്ട് ൧൦൭൯-ാമാണ്ടു മീനം ൧൭-ാംനു പരലോകപ്രാപ്തയാവുകയും ചെയ്തതിനാൽ അക്കാലത്ത് അമ്മാത്തോൽക്കുണ്ടായ മനസ്താപം ഒട്ടും ചില്ലറയല്ലായിരുന്നു എന്നല്ലാതെ ഒന്നും പറയാൻ കാണുന്നില്ല. എങ്കിലും ഒടുക്കം ആ സന്താപമാസകലം തീർന്ന് അത്യന്തം സന്തോഷമനുഭവിക്കുന്നതിനും സർവ്വേശ്വരൻ ആ ഭാഗ്യശാലിനിക്കു സംഗതിയാക്കി. തന്റെ പ്രഥമപൌത്രിയെ ഒരു യോഗ്യപുരുഷനായ തൃശ്ശൂർ തൈക്കാട്ട നാരായണൻമൂസ്സ് അവർകൾക്കു വിവാഹംചെയ്തുകൊടുക്കുകയും ദ്വിതീയപൌത്രിയേയും ആ മഹാനുതന്നെ കൊടുക്കുന്നതിന് ഏകദേശം തീർച്ചയാവുകയും തന്റെ പുത്രൻ രണ്ടാമതു വിവാഹംചെയ്തുകൊണ്ടുവന്ന സ്നുഷയിൽ ഉടനുടൻ മൂന്നു പുത്രസന്താനങ്ങളുണ്ടാവുകയും ചെയ്തപ്പോൾ അമ്മാത്തോൽക്കുണ്ടായ സന്തോഷവും വാചാമഗോചരം

തന്നെയായിരുന്നു. എങ്കിലും ആ സന്താപസന്തോഷങ്ങളിൽ ഗംഭീരാശയയായിരുന്ന അമ്മാത്തോൽ അധികമായ ചാപല്യമൊന്നും കാണിച്ചില്ല. രണ്ടു സമയത്തും അവിടുന്ന് എല്ലാം ഉള്ളിലൊതുക്കി രാമനാമം ജപിച്ചുകൊണ്ടിരിക്കുക മാത്രമേ ചെയ്തുള്ളൂ. എങ്കിലും ഓരോ സന്ദർങ്ങളിൽ അമ്മാത്തോൽ അറിയാതെതന്നെ അവിടുത്തെ കണ്ണുകളിൽനിന്ന് അശ്രുധാരയുണ്ടാകാതെയിരുന്നുമില്ല.

അമ്മാത്തോലുടെ ബുദ്ധിയുടെ ഗുണവും ഗാംഭീര്യവും ശക്തിയും വൈഭവവും എത്രമാത്രമുണ്ടായിരുന്നു എന്നുള്ളത് അവിടുന്ന് പരിചരിച്ചു വളർത്തിവിട്ട ഏകപുത്രന്റെ സ്ഥിതി വിചാരിച്ചാൽതന്നെ എല്ലാവർക്കും ഏകദേശം ഊഹിക്കാവുന്നതാണ്. എന്നുമാത്രമല്ല, ആ ഏകപുത്രൻ ആജീവനാന്തം തന്റെ അമ്മ പറയുന്നതുപോലെയല്ലാതെ യാതൊന്നും പ്രവർത്തിക്കയില്ലെന്നുള്ള ദൃഢപ്രതിജ്ഞയോടുകൂടി ഇരുന്നിട്ടുള്ളതും ഇതിനൊരു ഉത്തമദൃഷ്ടാന്തമാണ്. ഇത്രയും പറഞ്ഞതുകൊണ്ടു നമ്മുടെ കഥാനായിക ഒരു വലിയ വിദുഷിയും കവയിത്രിയും ആയിരുന്നില്ലെങ്കിലും ഒരു മാതൃകാമാനുഷിയായിരുന്നു എന്നും സ്ത്രീകൾക്കു മാത്രമല്ല, പുരുഷന്മാർക്കുകൂടിയും അനുകരണീയങ്ങളായ അനേകം കാര്യങ്ങൾ ഈ സാധ്വീരത്നത്തിന്റെ ജീവിതകഥയിൽനിന്നു ഗ്രഹിക്കാനുണ്ടെന്നും വായനക്കാർ സമ്മതിക്കുമെന്നു വിശ്വസിക്കുന്നു.

ഇപ്രകാരം ഗുണവതിയും ഭാഗ്യശാലിനിയുമായിരുന്ന അമ്മാത്തോൽ പ്രായാധിക്യംനിമിത്തം ദേഹത്തിനു സംഭവിച്ച അസ്വാസ്ഥ്യങ്ങളും ക്ഷീണവും ഹേതുവാൽ ൧൦൯൮-ാമാണ്ടു വൃശ്ചികമാസമായപ്പോഴേക്കും ഏകദേശം

കിടപ്പിലായി. എങ്കിലും പരമഗതിയിൽപോലും തന്റെ ഭർത്താവിനെ അനുകരിച്ചില്ലെന്നു വരരുതെന്നു വിചാരിച്ചിട്ടും എന്നു തോന്നുമാറു മകരമാസംവരെ ആ സ്ഥിതിയിൽതന്നെ കിടന്നിരുന്നു. മകരമാസത്തിൽ വൃദ്ധ വയസ്സു തികഞ്ഞതിന്റെ പിറ്റേദിവസം തന്റെ പ്രിയപുത്രനേയും ദേവപുത്ര (പ്രമാണത്താൽ മൂസ്സ്)നേയും സ്നുഷയേയും ദ്വിതീയപൌത്രിയേയും മൂന്നു പൌത്രന്മാരേയും കണ്ടുകൊണ്ട് ആ ഭാഗ്യശാലിനി പരലോകത്തെ പ്രാപിക്കുകയും ചെയ്തു. ഊർദ്ധ്വശ്വാസം വലിക്കുന്നതുവരെ അമ്മാന്തോൽ സുബോധത്തോടുകൂടി ഓരോ കാര്യങ്ങളും പറഞ്ഞുകൊണ്ടുതന്നെയിരുന്നു. ആ പുണ്യശാലിനിയുടെ പരമഗതി, മരണവേദന എന്നൊന്ന് ഇല്ലെന്നും മരണം അത്യന്തം സുഖകരമാണെന്നും കാഴ്ചക്കാർക്ക് തോന്നത്തക്കവണ്ണം മുഖപ്രസന്നതയോടും സന്തോഷഭാവത്തോടുംകൂടിയായിരുന്നു. ആ സൽഗുണവതിയുടെ ആത്മാവിനു സർവ്വേശ്വരൻ പരലോകത്തും സമാധാനവും നിത്യസൌഖ്യവും നൽകട്ടെ.



## ൩. കുട്ടിക്കുഞ്ഞു തങ്കച്ചി

കുട്ടിക്കുഞ്ഞുതങ്കച്ചി ജനിച്ചതു കൊല്ലം ൯൯൫-ാമാണ്ടു കുംഭമാസത്തിൽ അനിഴം നക്ഷത്രത്തിൽ, തന്റെ പൂർവ്വഗൃഹമായ (വിളവങ്കോടു താലൂക്കിൽ പാകോടധികാരത്തിൽ ഇടക്കോട്ട്) പുളിയറത്തല വീട്ടിലാണ്. ഈ തങ്കച്ചിയുടെ അമ്മ ൯൭൩-ാമാണ്ടു നാടുനീങ്ങിയ രാമവർമ്മമഹാരാജാവിന്റെ സഹോദരൻ മകയിരംതിരുനാൾ രവിവർമ്മ ഇളയതമ്പുരാന്റെ പുത്രനായ ശ്രീകൃഷ്ണൻതമ്പിയുടെ മകൾ കാളിപ്പിള്ളത്തങ്കച്ചി എന്ന സ്ത്രീരത്നവും അച്ഛൻ മേല്പറഞ്ഞ ഇളയതമ്പുരാന്റെ ദൌഹിത്രനും കീചകവധം, ഉത്തരാസ്വയംവരം, ദക്ഷയാഗം മുതലായ ആട്ടക്കഥകളുടെയും മററനേകം കൃതികളുടെയും നിർമ്മാതാവും കവികലാഗ്രേസരനും വിദ്വജ്ജനശിരോമണിയുമായിരുന്ന് 'ഇരയിമൻ' തമ്പി എന്നു പ്രസിദ്ധനായ 'രവിവർമ്മൻ' തമ്പി എന്ന പുരുഷരത്നവുമായിരുന്നു. അതിനാൽ കുട്ടിക്കുഞ്ഞുതങ്കച്ചിക്കു മാതൃവഴിയിലും പിതൃവഴിയിലും ഒരുപോലെ തിരുവിതാംകൂർമഹാരാജകുടുംബവുമായി സംബന്ധമുണ്ടായിരുന്നു എന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലൊ.

തങ്കച്ചി ജനിച്ച് ഒന്നു രണ്ടു മാസം കഴിഞ്ഞതിന്റെ ശേഷം തിരുവനന്തപുരത്തു കോട്ടയ്ക്കകത്തു തന്റെ അച്ഛൻ അമ്മയ്ക്കായിട്ടു കൊടുത്തതായ 'കിഴക്കേമഠം' എന്ന ഗൃഹത്തിലേക്കു മാതൃസഹിതം നയിക്കപ്പെടുകയും തദനന്തരം അവിടെത്തന്നെ താമസിച്ചു വളർന്നുവരികയും ചെയ്തതിനാൽ 'കിഴക്കേമഠത്തിൽ കുട്ടിക്കുഞ്ഞുതങ്കച്ചി'



കുട്ടികുഞ്ഞുതങ്കച്ചി.

യായിത്തീൎന്നതാണ്. തങ്കച്ചിയുടെ സാക്ഷാൽ പേരു 'ല ക്ഷ്മിപ്പിള്ള', എന്നായിരുന്നു. 'കുട്ടിക്കുഞ്ഞ്' എന്നുള്ളതു വാത്സല്യാധിക്യത്താൽ മാതാപിതാക്കന്മാർ വിളിച്ചുവന്ന ഓമനപ്പേരാണ്. അതു കേട്ടു ശേഷമുള്ളവരും 'കുട്ടിക്കു ഞ്ഞുതങ്കച്ചി', എന്നു വിളിച്ചു വന്നതിനാൽ ആ പേരുത ന്നെ പ്രസിദ്ധമായിത്തീൎന്നു. തമ്പിസ്ഥാനവും തങ്കച്ചിസ്ഥാ നവും പണ്ടുതന്നെ മഹാരാജാവു തിരുമനസ്സുകൊണ്ടു ക ല്പിച്ചു നീട്ടുമൂലം ഇവരുടെ തറവാട്ടുകാൎക്കു കൊടുത്തിട്ടുള്ളതാ ണ്. സ്ത്രീകളുടെ പേരോടുകൂടി 'പിള്ള' എന്നു ചേൎത്തു പ റയുക മററുള്ള ദിക്കുകളിൽ പതിവില്ലെങ്കിലും തിരുവനന്ത പുരം മുതലായ സ്ഥലങ്ങളിൽ ഇതു സാധാരണയാണെ ന്നു വായനക്കാർ അറിഞ്ഞിരിക്കുമല്ലൊ.

കുട്ടിക്കുഞ്ഞുതങ്കച്ചിയെ എഴുത്തിനിരുത്തിയതു് ഏ ഴാമത്തെ വയസ്സിലായിരുന്നു. അക്കാലംമുതൽക്കുതന്നെ തങ്കച്ചി അപ്പോഴത്തെ രീതിയനുസരിച്ചുള്ള പ്രാഥമികവി ദ്യാഭ്യാസത്തിനു പരിശ്രമിച്ചുതുടങ്ങുകയും ചെയ്തു. രണ്ടു ര ണ്ടു കൊല്ലംകൊണ്ടു തമിഴും മലയാളവും നല്ലവണ്ണം എ ഴുതാനും വായിക്കാനും അത്യാവശ്യകങ്ങളായ കണക്കുകൾ കൂട്ടാനും പറയാനുമുള്ള നൈപുണ്യം തങ്കച്ചിക്കു സിദ്ധി ച്ചു. തങ്കച്ചിയുടെ കയ്യക്ഷരം വളരെ നല്ലതായിരുന്നു എ ന്നുള്ളതിനു ലക്ഷ്യങ്ങളായി ചില രേഖകൾ ഇപ്പോഴും കി ഴക്കേമഠത്തിൽ കാണുന്നുണ്ട്.

ജാതിമതാചാരപ്രകാരമുള്ള താലികെട്ടുകല്യാണം ത ങ്കച്ചിക്കു ൧൦൦൭_ാമാണ്ടു ൻ_ാമത്തെ വയസ്സിലായിരുന്നു. അതു കഴിഞ്ഞതിന്റെ ശേഷമാണു് തങ്കച്ചി കാവ്യങ്ങൾ

വായിക്കാനും സംഗീതമഭ്യസിക്കാനും തുടങ്ങിയത്. യൌവനാരംഭത്തിനു മുമ്പുതന്നെ തങ്കച്ചി കാവ്യനാടകാലങ്കാരാദികൾ വായിച്ച് അസാമാന്യമായ ലോകവ്യുൽപത്തിയും നിത്യപാരായണശ്രവണാദികൾകൊണ്ട് അന്യാദൃശമായ പുരാണപരിചയവും നിത്യപരിശ്രമംകൊണ്ടും വാസനാബലംകൊണ്ടും സംഗീതത്തിൽ അനന്യസാധാരണമായ പാടവവും സമ്പാദിച്ചു. അതിന്റെ ശേഷം നമ്മുടെ കഥാനായിക തർക്കംവകയിലും വ്യാകരണംവകയിലും ചില ഗ്രന്ഥങ്ങൾ വായിക്കുകയും സാമാന്യമായ ശാസ്ത്രവ്യുൽപത്തിക്കൂടി സമ്പാദിക്കുകയും ചെയ്തു. മുപ്പത്തിരണ്ടാമത്തെ വയസ്സിൽ ഒരു വാതരോഗം വന്നു ബാധിച്ചതിനാൽ ആ സമയം മുതൽക്കാണ് തങ്കച്ചി ഗ്രന്ഥപരിശ്രമം വിശേഷമായി നിറുത്തിവെച്ചത്. അതിനാൽ തങ്കച്ചിയുടെ വിദ്യാഭ്യാസം ൭ വയസ്സുമുതൽ ൩൨ വയസ്സുവരെയായിരുന്നു എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. തങ്കച്ചിയുടെ ആദ്യഗുരു അന്നു കൊട്ടാരത്തിൽ പള്ളിവായന (തമ്പുരാക്കന്മാരെ വായിപ്പിക്കുക) ആയിരുന്ന അരിപ്പാട്ടു കൊച്ചുപിള്ളവാര്യരും പിന്നെ പ്രധാനഗുരു അവരുടെ അച്ഛൻ തമ്പിയദ്ദേഹവുമായിരുന്നു.

൧൦൦൯-ാമാണ്ടു ൧൪-ാമത്തെ വയസ്സിലാണ് തങ്കച്ചി ഒരു പുരുഷന്റെ ഭാര്യ എന്ന സ്ഥിതിയെ പ്രാപിച്ചത്. തങ്കച്ചിയുടെ ആദ്യഭർത്താവ്, ൧൦൨൨-ാമാണ്ടു നാടുനീങ്ങിയ സ്വാതിതിരുനാൾ മഹാരാജാവു തിരുമനസ്സിലെ സേവകനും ഇരയിമ്മൻ തമ്പിയദ്ദേഹത്തിന്റെ അച്ഛനായ 'ശാസ്ത്രിതമ്പാൻ' എന്ന പ്രസിദ്ധ വിദ്വാന്റെ ഭാ

ഗിന്നെയിയുടെ പുത്രനായ ചേർത്തലെ വാരണാട്ടു നടുവിലേക്കോവിലകത്തു 'കുഞ്ഞൻതമ്പാൻ' എന്ന മഹാഭാഗനായിരുന്നു. മഹാരാജാവു തിരുമനസ്സുകൊണ്ടു കല്പിച്ചാളയച്ചു തങ്കച്ചിയെ വലിയകൊട്ടാരത്തിൽ കൊണ്ടുപോയി തൃക്കൈകൊണ്ടുതന്നെ പട്ടും കച്ചയുമെടുത്തു തമ്പാന്റെ കയ്യിൽ കൊടുത്തു തങ്കച്ചിയുടെ കയ്യിൽ കൊടുപ്പിച്ചാണ് ഈ ദാമ്പത്യയോഗം നടത്തിയത്. എങ്കിലും തങ്കച്ചിക്ക് ആ ഭർത്താവോടുകൂടിയുള്ള സുഖം ഏകദേശം ൧൦ കൊല്ലത്തോളമല്ലാതെ അനുഭവിക്കാൻ വിധിയുണ്ടായ ദുർവ്വിധി അനുവദിച്ചില്ല. ൧൦൨൩-ാമാണ്ടു കുഞ്ഞൻ തമ്പാൻ പരലോകപ്രാപ്തനായി. അതിന്റെ ശേഷം ൧൦൩൩-ാമാണ്ടു നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ ആശ്രിതനായിരുന്ന 'കുഞ്ഞുണ്ണിത്തമ്പാൻ' എന്ന മഹാനാണ് നമ്മുടെ കഥാനായികയുടെ ഭർത്താവായിത്തീരാനുള്ള ഭാഗ്യം സിദ്ധിച്ചത്. ൧൦൭൩-ാമാണ്ടു കുഞ്ഞുണ്ണിത്തമ്പാനും ഇഹലോകവാസത്തെ ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞതിനാൽ അതിൽപിന്നെ തങ്കച്ചിക്ക് ഒരു ഭർത്താവുണ്ടാവുകയോ അവർ ഭർത്തൃസുഖത്തിനായി ആഗ്രഹിക്കുകയോ ചെയ്തിട്ടില്ല.

കുട്ടിക്കുഞ്ഞുതങ്കച്ചിയുടെ കുടുംബത്തിൽ ഇപ്പോൾ പ്രധാനമായി രണ്ടു ശാഖകളാണുള്ളത്. അവയിൽ ഒന്നു കുട്ടിക്കുഞ്ഞുതങ്കച്ചിയിൽനിന്നുതന്നെ ഉള്ളതും മററു തങ്കച്ചിയുടെ ഒരു സോദരിയിൽനിന്നുള്ളതുമാകുന്നു. ആ രണ്ടു ശാഖകളും ഇപ്പോഴും ഈശ്വരകൃപയാ അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടുതന്നെയിരിക്കുന്നു.

കുട്ടിക്കുഞ്ഞുതങ്കച്ചി പ്രസവിച്ചതിൽ രണ്ടു കുട്ടികൾ ബാല്യത്തിൽത്തന്നെ മരിച്ചുപോയതു പോകെ മൂന്നു സ്ത്രീകളും മൂന്നു പുരുഷന്മാരുമുണ്ടായിരുന്നു. അവരിൽ തങ്കച്ചിയുടെ ആദ്യപുത്രിയായ 'പാർവതിപ്പിള്ളത്തങ്കച്ചി' പ്രസവിച്ച് ആറുകുട്ടികളും ദ്വിതീയപുത്രിയായ 'കേശവപെരുമാൾപിള്ളത്തങ്കച്ചി'യുടെ മക്കളായിട്ടു മൂന്നു കുട്ടികളും മൂന്നാമത്തെ പുത്രിയായ 'കാർത്ത്യായിനിപ്പിള്ളത്തങ്കച്ചി' പ്രസവിച്ച് അഞ്ചു കുട്ടികളുമാണുണ്ടായത്. ഇപ്പോൾ അവരുടെ മക്കളും മക്കളുടെമക്കളുമായി അനേകം സന്താനങ്ങൾ ആ കുടുംബത്തിലുണ്ട്. ൧൦൭൫-ാമാണ്ടു മേടമാസത്തിൽ തങ്കച്ചിയുടെ ആദ്യപുത്രിയും ൧൦൮൦-ാമാണ്ടു ദ്വിതീയപുത്രിയും മരിച്ചുപോയി. തൃതീയപുത്രിയായ കാർത്ത്യായിനിപ്പിള്ളത്തങ്കച്ചിയും ഉമ്മിണിത്തമ്പി, താണുവൻ (സ്ഥാണു)തമ്പി, പത്മനാഭൻതമ്പി എന്നിങ്ങിനെ മൂന്നു പുത്രന്മാരും ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. അവരിൽ ഉമ്മിണിത്തമ്പി അവർകൾക്ക് ഒരു വ്യുൽപത്തിയുള്ളതായും കുറെശ്ശെ കവിതയുമുണ്ട്. താണുവൻതമ്പി അവർകൾ ഹൈക്കോടതിയിൽ ഒരു ക്ലാർക്കാണ്. പത്മനാഭൻതമ്പി അവർകൾ ചിത്രമെഴുത്തിൽ അദ്വിതീയനാണെന്നു പ്രസിദ്ധവുമാണല്ലോ. അദ്ദേഹത്തിനു കവിതാവാസനയും ഒരു വിധം നല്ലപോലെയുണ്ട്. ഒന്നിലും വാസനയില്ലാതെ കേവലം മൂഢന്മാരായിട്ടു കുട്ടിക്കുഞ്ഞുതങ്കച്ചിയുടെ ശാഖയിൽ ആരുമില്ലെന്നു തീർച്ചയായി പറയാം.

കുട്ടിക്കുഞ്ഞുതങ്കച്ചിക്കു മൂന്നു സഹോദരിമാരും മൂന്നു സഹോദരന്മാരും ഉണ്ടായിരുന്നു. അവരിൽ ജ്യേഷ്ഠസ-

ഹോദരി വാൎദ്ധക്യദശയിലാണ് മരിച്ചതെങ്കിലും അവർ
പ്രസവിച്ചില്ല. ഒരു കനീയസി ൧൬-ാമത്തെ വയസ്സിൽ
തന്നെ മരിച്ചുപോവുകയും ചെയ്തു. പിന്നെ കുട്ടിക്കുഞ്ഞുത
ങ്കച്ചിയുടെ കനിഷ്ഠസഹോദരിയായി 'ലക്ഷ്മിപ്പിള്ളത
ങ്കച്ചി' എന്നൊരു സ്ത്രീയുണ്ടായിരുന്നവർ പ്രസവിച്ചു മൂന്നു
പുരുഷന്മാരും മൂന്നു സ്ത്രീകളുമുണ്ടായി. ആ മൂന്നു സ്ത്രീകളും
അവരുടെ മക്കളും മക്കളുടെ മക്കളും പ്രസവിച്ച് അനേ
കം സന്തതികൾ ആ ശാഖയിലും ഇപ്പോളുമുണ്ട്. കുട്ടി
ക്കുഞ്ഞുതങ്കച്ചിയുടെ സഹോദരന്മാരിൽ രണ്ടു പേർ മരിച്ചു
പോയി. ഒരാൾ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. അ
ദ്ദേഹം ഒരു സംഗീതവിദ്വാനുമാണ്.

കുട്ടിക്കുഞ്ഞുതങ്കച്ചിയെപ്പോലെ സല്ഭാവഗുണമുള്ള
സ്ത്രീകളെ നമ്മുടെ കേരളത്തിൽ കാണ്മാൻ പ്രയാസമുണ്ട്.
അനേകവിധത്തിലുള്ള അവസ്ഥകളും സ്ഥാനമാനങ്ങളും
സമ്പത്തുമൊക്കെയുമുണ്ടായിരുന്നിട്ടും ഗൎവ്വം, അഹങ്കാരം,
പരനിന്ദ മുതലായ ദോഷങ്ങളുടെ ഗന്ധംപോലും അവ
രെ ബാധിച്ചിരുന്നില്ല. ദയ, പരോപകാരതല്പരത, വി
നയം, സമചിത്തത, നിഷ്കളങ്കത, ഈശ്വരഭക്തി, മതാ
ചാരനിഷ്ഠ മുതലായ സൽഗുണങ്ങൾ തങ്കച്ചിക്കു പരിപൂ
ൎണ്ണമായിട്ടുണ്ടായിരുന്നു. മുഖപ്രസാദത്തോടും സൌമ്യത
യോടുമല്ലാതെ നമ്മുടെ കഥാനായിക ഒരിക്കലും ആരോ
ടും സംസാരിക്കാറില്ലായിരുന്നു. തങ്കച്ചിയുടെ സംഭാഷണ
ങ്ങൾ പ്രായേണ യുക്തിയുക്തങ്ങളും ഫലിതമയങ്ങളുമായി
രുന്നു. ഏകാദശ്യാദി സകല വ്രതങ്ങളും തങ്കച്ചി പതിവാ
യി അനുഷ്ഠിക്കുകയും തന്റെ കുടുംബത്തിലുള്ളവരെക്കൊ

ണ്ട് അനുഷ്ഠിപ്പിക്കുകയും ചെയ്തിരുന്നു. അവൾ വാർദ്ധക്യമാകുന്നതിനു മുമ്പു മുതൽക്കുതന്നെ ചില നാമജപങ്ങളും പുരാണപാരായണവും (കണ്ണിൽ ദീനമായതിൽപിന്നെ പുരാണശ്രവണമായിരുന്നു) മററും പതിവായിട്ടുണ്ടായിരുന്നു. തങ്കച്ചി അനേകദാനധർമ്മങ്ങളും പുണ്യകർമ്മങ്ങളും ചെയ്യുകയും പടിപ്പുര കഴിഞ്ഞുകൊടുത്തു പലവിധ സൽകർമ്മങ്ങൾ ബ്രാഹ്മണോത്തമന്മാരെക്കൊണ്ടു ചെയ്യിക്കുകയും ചെയ്തിട്ടുണ്ട്.

കുട്ടിക്കുഞ്ഞുതങ്കച്ചിക്ക് ഏകദേശം ഏഴ് വയസ്സായപ്പോൾ മുതൽ അവരുടെ കവിതാമൃതതരംഗിണി അല്പാല്പമായി പ്രവഹിക്കാൻ തുടങ്ങി. എങ്കിലും (കുറച്ചുകൂടി വലുതായൊക്കെ പഠിച്ചിട്ടു കവിത തുടങ്ങിയാൽ മതി എന്നുള്ള) അച്ഛന്റെ (തമ്പിയദ്ദേഹത്തിന്റെ) ശാസനാസേതു അതിനെ തടുത്തുനിറുത്തുകയാൽ തൽക്കാലം അതിന് അനർഗ്ഗളമായി പ്രവഹിക്കാൻ കഴിഞ്ഞില്ല. എങ്കിലും പിന്നെയും തങ്കച്ചിയുടെ മുഖചന്ദ്രബിംബത്തിങ്കൽനിന്നു കവിതാമൃതബിന്ദുക്കൾ ഇടയ്ക്കിടയ്ക്കു പൊഴിഞ്ഞുകൊണ്ടുതന്നെ ഇരുന്നു. തങ്കച്ചി തന്റെ വിദ്യാഭ്യാസം കഴിയുന്നതുവരെ, ഇരയിമ്മൻതമ്പിയദ്ദേഹം അറിയാതെ, ഒളിച്ചാണ് കവിതകൾ ഉണ്ടാക്കിക്കൊണ്ടിരുന്നത്. അങ്ങിനെ തങ്കച്ചി സംസ്കൃതമായിട്ടും മണിപ്രവാളമായിട്ടും അനേകം പാട്ടുകളും പദങ്ങളും സങ്കീർത്തനങ്ങളും ഒററശ്ലോകങ്ങളും മററും ഉണ്ടാക്കിട്ടുണ്ട്. അവയിൽ ചിലത് ഒരിക്കൽ യദൃച്ഛയാ ഇരയിമ്മൻ തമ്പിയദ്ദേഹം കാണാനിടയായി. ആ ചില്ലറ കൃതികൾ അദ്ദേഹത്തിനു വളരെ രസിക്കുകയും ബോധിക്കു

കയും ചെയ്യുകയാൽ അവ അദ്ദേഹം ൲൨൰൨-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ അടുക്കൽ കൊണ്ടുപോയി കാണിക്കുകയും തിരുമനസ്സുകൊണ്ടു് ആ കവിതകൾ കണ്ടു വളരെ സന്തോഷിക്കുകയും തങ്കച്ചിക്കു ചില സമ്മാനങ്ങൾ കല്പിച്ചു കൊടുക്കുകയും ചെയ്തു. ഇതു കവിതയ്ക്കായിട്ടു തങ്കച്ചിക്കു കിട്ടിയ ഒന്നാമത്തെ സമ്മാനമാണു്. അന്നുമുതല്ക്കാണു് തങ്കച്ചിയുടെ കവിതയ്ക്കു പ്രസിദ്ധിയുണ്ടായിത്തുടങ്ങിയതു്. പിന്നെ തമ്പിയദ്ദേഹം കവിതകൾ ഉണ്ടാക്കിക്കൊള്ളുന്നതിനു തന്റെ പുത്രിക്കു് അനുഗ്രഹസമേതം അനുവാദം കൊടുക്കുകയും ചെയ്തു.

൲൨൰-ാമാണ്ടിടയ്ക്കു് ഒരുദിവസം ഇരയിമ്മൻതമ്പിയദ്ദേഹം കുട്ടിക്കുഞ്ഞുതങ്കച്ചിയെ വിളിച്ചു് ഒരു ഗ്രന്ഥം കയ്യിൽ കൊടുത്തിട്ടു് 'ഇതിലെ കഥ ഒരാട്ടക്കഥയായിട്ടു് ഉണ്ടാക്കി നോക്കു' എന്നു പറഞ്ഞു. തങ്കച്ചി സാദരം ആ ഗ്രന്ഥം കയ്യിൽ വാങ്ങുകയും അച്ഛന്റെ ആജ്ഞയെ ശിരസാ വഹിക്കുകയും ചെയ്തുകൊണ്ടു് അചിരേണ ആ ഗ്രന്ഥത്തിലെ കഥയെ വിഷയമാക്കി 'ശ്രീമതീസ്വയംവരം' എന്നൊരു ആട്ടക്കഥയുണ്ടാക്കാൻ ആരംഭിച്ചു. ആ കഥ മുഴുവനും തീൎന്നു അരങ്ങേറിക്കാണ്മാനിടയാകാതെ തന്റെ അച്ഛൻ ൲൩൰൧-ാമാണ്ടു കൎക്കടകമാസത്തിൽ പരലോകപ്രാപ്തനായിപ്പോയതിനാൽ തങ്കച്ചിക്കു് അപാരമായ മനസ്സുപേദമുണ്ടായി. ആ ഇച്ഛാഭംഗംനിമിത്തം ആ കഥ മുഴുവനാക്കുന്നൊന്നല്ല, കവിതാവിഷയത്തിൽ പരിശ്രമിക്കുന്നതിനുതന്നെ തങ്കച്ചിക്കു വളരെക്കാലത്തേക്കു മനസ്സും ഉത്സാഹവുമുണ്ടായില്ല. പി

ന്നെ പലരുടേയും നിർബ്ബന്ധംനിമിത്തം ൧൦൭൦-ാമാണ്ടിടയ്ക്കു തങ്കച്ചി ആ കഥ മുഴുവനാക്കുകയും അന്നു നാടുവാണിരുന്ന ആയില്യംതിരുനാൾ തിരുമനസ്സിലെ കാണിക്കുകയും തിരുമനസ്സുകൊണ്ട് ആ കഥ കണ്ടു സന്തോഷിക്കുകയും തങ്കച്ചിക്കു ചില സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയും ചെയ്യുന്നതുകൂടാതെ കൊട്ടാരംവക കഥകളിയോഗക്കാരെക്കൊണ്ടു ശ്രീപാദത്തുകൊട്ടാരത്തിൽവെച്ച് ആ കഥ അരങ്ങേറ്റം കഴിപ്പിക്കുകയും ചെയ്തു. ശ്രീമതീസ്വയംബരം ആട്ടക്കഥയെ തിരുമനസ്സുകൊണ്ട് ഇത്രയും ആദരിക്കുകയാൽ തങ്കച്ചിക്കു കവിതയിലുള്ള ഉത്സാഹം വീണ്ടും വർദ്ധിച്ചു. അതിനാൽ പിന്നെയും അവർ ആ വിഷയത്തിൽ യഥാവസരം പരിശ്രമിച്ചുകൊണ്ടിരുന്നു.

൧൦൭൫-ാമാണ്ടിടയ്ക്കു തങ്കച്ചി 'പാർവ്വതീസ്വയംബരം' ആട്ടക്കഥയുണ്ടാക്കുകയും മഹാരാജാവു തിരുമനസ്സിലെ അടുക്കൽ കാണിക്കുകയും ചെയ്തു. അതു ശ്രീമതീസ്വയംബരത്തിനേക്കാൾ കുറച്ചുകൂടി നന്നായിരുന്നതുകൊണ്ടു തിരുമനസ്സുകൊണ്ടു പൂർവ്വാധികംസന്തോഷിക്കുകയും ഉടൻ ആ ആട്ടക്കഥ ശ്രീകണ്ഠേശ്വരത്തു ക്ഷേത്രത്തിൽവെച്ചു കൊട്ടാരംവക കളിയോഗക്കാരെ (ഈശ്വരപിള്ളവിചാരിപ്പുകാർ മുതലായ വേഷക്കാരെ)ക്കൊണ്ടുതന്നെ അരങ്ങേറ്റം കഴിപ്പിക്കുകയും തങ്കച്ചിക്കു പല സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയും ചെയ്യുന്നതുകൂടാതെ, കണ്ടുകൃഷിവകയിൽനിന്നു തങ്കച്ചിക്കുണ്ടായിരുന്ന ശമ്പളം, കല്പിച്ചു സ്വല്പം കൂട്ടിക്കൊടുക്കുകയും ചെയ്തു.

അനന്തരം തങ്കച്ചി (൧൦൮൦-ാമാണ്ടു നാടുനീങ്ങിയ) ആ

യില്യംതിരുനാൾ തിരുമനസ്സുകൊണ്ടു് പൂൎവ്വാമണ്ടു കാശിയിൽ എഴുന്നള്ളിയതിനെക്കുറിച്ചു 'ഗംഗാസ്നാനം' എന്നു പേരോടുകൂടി ഒരു തുള്ളൽക്കഥയുണ്ടാക്കി തിരുമുമ്പാകെ അടിയറവെക്കുകയും തിരുമനസ്സുകൊണ്ടു് അതു കണ്ടു വളരെ സന്തോഷിക്കുകയും തങ്കച്ചിക്കു് ഇടപ്പകളത്തു നിന്നു പതിവായി രണ്ടുനേരവും പകൎച്ചകൊടുക്കുന്നതിനു കല്പനയാവുകയും ചെയ്തു. പിന്നീടു് അതു തങ്കച്ചിയുടെ പേരിൽ പണമായിട്ടു കല്പിച്ചു പതിച്ചുകൊടുക്കുകയും ചെയ്തു.

ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ടു നാടുനീങ്ങിയതിന്റെ ശേഷം നാടുവാണിരുന്ന വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു കാശിയിലും രാമേശ്വരത്തും എഴുന്നള്ളിയതിനെക്കുറിച്ചു 'ഗംഗാസ്നാനപ്പാന' എന്നും 'സേതുസ്നാനം കൈകൊട്ടിക്കളിപ്പാട്ടു്' എന്നും രണ്ടു കൃതികൾ തങ്കച്ചിയുണ്ടാക്കി അടിയറവെക്കുകയും ആ തിരുമനസ്സുകൊണ്ടും വളരെ സന്തോഷിച്ചു തങ്കച്ചിക്കു വിലയേറിയ പല സമ്മാനങ്ങൾ കല്പിച്ചു കൊടുക്കുകയും ചെയ്തു.

തങ്കച്ചി ഗംഗാസ്നാനപ്പാനയുണ്ടാക്കി തിരുമുമ്പാകെ കൊണ്ടുചെന്നപ്പോൾ വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടു് 'എന്താണതു്?' എന്നു കല്പിച്ചുചോദിച്ചതിനു മറുപടിയായിട്ടു തങ്കച്ചി അറിയിച്ചതു് 'അടിയങ്ങൾ കുപ്പാട്ടിൽപ്പെരുമാറുന്ന പാത്രങ്ങളിലൊന്നാണ്' എന്നായിരുന്നു. വലിയ മൺപാത്രത്തിനു 'പാന' എന്നു പറയാറുള്ളതുകൊണ്ടു തങ്കച്ചി അറിയിച്ചതിന്റെ സാരം കുശാഗ്ര

ബുദ്ധിയായിരുന്ന തിരുമനസ്സുകൊണ്ടു് ഊഹിച്ചറിയുകയും ഗംഭീരാശയനായിരുന്ന ആ തിരുമേനിയുടെ തിരുമുഖത്തു പെട്ടെന്നൊരു മന്ദസ്മിതം പ്രസ്ഫുരിക്കുകയും ചെയ്തു.

തങ്കച്ചിയുടെ സംഭാഷണങ്ങൾ പ്രായേണ യുക്തിയുക്തങ്ങളും ഫലിതമയങ്ങളുമായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുള്ളതിനു് ഉദാഹരണമദ്ധ്യാന്തമാണല്ലോ. ആ മഹതിക്കു സംഭാഷണവിഷയത്തിലുണ്ടായിരുന്ന രസികത്വം വാർദ്ധക്യദശയിലും വിട്ടുപോയിരുന്നില്ല.

തങ്കച്ചിക്കു് ഏകദേശം എൺപതുവയസ്സായിരുന്ന കാലത്തു് ഒരുദിവസം ഒരു കവി തങ്കച്ചിയെക്കാണ്മാനായിച്ചെന്നിരുന്നു. രണ്ടുപേരുംകൂടി കവിതാസംബന്ധമായി ഓരോന്നു പറഞ്ഞുകൊണ്ടിരുന്ന കൂട്ടത്തിൽ തങ്കച്ചി 'കവിതാവിഷയത്തിൽ എന്നോളം ഭാഗ്യഹീനയായ ഒരു സ്ത്രീ കേരളത്തിൽ ഇപ്പോൾ ചുരുക്കമാണു്' എന്നു പറഞ്ഞു. അതുകേട്ടു് ആ കവി 'അയ്യോ! അങ്ങിനെ പറയരുതു്. കവിതാവിഷയത്തിൽ അവിടത്തോളം ഭാഗ്യമുള്ള സ്ത്രീകളാണു് ഇപ്പോൾ ചുരുക്കമായിരിക്കുന്നതു്. അവിടത്തെ കവനങ്ങളെല്ലാം സുപ്രസിദ്ധങ്ങളും സർവ്വസമ്മതങ്ങളുമാണല്ലോ. കവിതാവിഷയത്തിൽ അവിടത്തെപ്പോലെ രാജസന്മാനങ്ങൾ ലഭിച്ചിട്ടുള്ള ഒരു സ്ത്രീ കേരളത്തിൽ ആരുണ്ടു്? അവിടത്തെ കവിതകളെക്കുറിച്ചു് ആരും ദോഷമൊന്നും പറഞ്ഞുകേട്ടിട്ടില്ല' എന്നു പറഞ്ഞു. അപ്പോൾ തങ്കച്ചി വീണ്ടും പറഞ്ഞു. 'ഞാൻ പറഞ്ഞതിന്റെ കാരണം മനസ്സിലാക്കീട്ടു പറയൂ. അതു മനസ്സിലാകുമ്പോൾ ഞാൻ പറഞ്ഞതു വാസ്തവമാണെന്നു നിങ്ങൾ

സമ്മതിക്കും. അച്ഛൻ ജീവിച്ചിരുന്ന കാലത്തുതന്നെ ഞാൻ ചിലതൊക്കെ എഴുതിയുണ്ടാക്കിത്തുടങ്ങി. അച്ഛൻ അവ കണ്ടാൽ അവയിൽ വല്ല സ്ഖലിതങ്ങളുമുണ്ടെങ്കിൽ അടയാളപ്പെടുത്തി 'അവ മാററണം' എന്നു പറഞ്ഞു മടക്കിത്തരികയല്ലാതെ അവ തിരുത്തി വേണ്ടതുപോലെ ആക്കിത്തരിക ഒരിക്കലുമുണ്ടായിട്ടില്ല. പിന്നെ ആ തെററുകൾ തീർത്തു ശരിപ്പെടുത്തേണ്ടുന്ന ഭാരവും എനിക്കുതന്നെയായിരുന്നു. എന്നെ ആരും സഹായിച്ചിരുന്നില്ല. ഇപ്പോൾ ചില സ്ത്രീകൾക്കു കവയിത്രികളാകുന്നതിന് ഒരു പ്രയാസമൊട്ടുമില്ല. ചില പുരുഷന്മാർ പുസ്തകങ്ങളുണ്ടാക്കിക്കൊടുക്കും. സ്ത്രീകൾ അവ വാങ്ങി തങ്ങളുടെ പേരും വെച്ചു കവയിത്രികളായിത്തീരുകയും ചെയ്യും. അച്ചടിക്കൂലികൂടി വേണമെങ്കിൽ പുരുഷന്മാർ കൊടുത്തേക്കും. ഇങ്ങിനെ ഒരു കഷ്ടപ്പാടും നഷ്ടവും കൂടാതെ കവയിത്രികളായിത്തീരുന്ന സ്ത്രീകളല്ലേ ഭാഗ്യവതികൾ? എനിക്ക് ഇങ്ങിനെയുള്ള ഭാഗ്യം ഇതുവരെ ഉണ്ടായിട്ടില്ല. ഇതാണ് ഞാൻ പറഞ്ഞതിന്റെ സാരം.' ഇതു കേട്ടിട്ട് ആ കവി അതിനെക്കുറിച്ചു വിശേഷിച്ചൊന്നും പറഞ്ഞില്ല. അക്കാലത്തു സ്ത്രീകൾക്കു വേണ്ടി കവിതയുണ്ടാക്കുന്ന ചില പുരുഷന്മാരും അവ വാങ്ങി തങ്ങളുടെ പേരുവെച്ച് അച്ചടിപ്പിച്ചു കവയിത്രികളാകുന്ന ചില സ്ത്രീകളുമുണ്ടായിരുന്നു. ഇപ്പോഴും ഇങ്ങിനെയുള്ളവർ നിശ്ശേഷമില്ലെന്നു പറയാമെന്നു തോന്നുന്നില്ല.

തങ്കച്ചിയുടെ പ്രധാന കൃതികൾ—൧. ശ്രീമതീസ്വയംബരം, ൨. പാർവ്വതീസ്വയംബരം, ൩. മിത്രസഹാമാ

ക്ഷം, ൪. തിരുവനന്തപുരം സ്ഥലപുരാണം, ൫. വൈക്കം സ്ഥലപുരാണം, ൬. സ്വർഗ്ഗവാതിലേകാദശീമാഹാത്മ്യം, ൭. ശിവരാത്രിമാഹാത്മ്യം, ൮. സീതാസ്വയംവരം, ൯. നാരദമോഹനം, ൧൦. സേതുസ്നാനം, ൧൧. കിരാതം, ൧൨. ബാലചരിതം, ൧൩. സ്വാഹാസുധാകരം, ൧൪. ഗജേന്ദ്രമോക്ഷം, ൧൫. ഗംഗാസ്നാനം, ൧൬. അജ്ഞാതവാസം—ഇവയാകുന്നു. ഇവയിൽ ൧—൩ ആട്ടക്കഥകളും ൪—൬ കിളിപ്പാട്ടുകളും ൭—൧൦ കൈകൊട്ടിക്കളിപ്പാട്ടുകളും ൧൧-ം ൧൨-ം കുറത്തിപ്പാട്ടുകളും ൧൩-ം ൧൪-ം ഊഞ്ഞാൽപാട്ടുകളും ൧൫ തുള്ളൽക്കഥയും ൧൬ ഭാഷാനാടകവും ആകുന്നു. മേല്പറഞ്ഞവയിൽ ൨-ം ൪-ം ൬-ം ൭-ം ൮-ം ൧൫-ം ൧൬-ം നമ്പർ കൃതികൾ അച്ചടിപ്പിച്ചിട്ടുണ്ട്. ഇവ കൂടാതെ ഗംഗാസ്നാനപ്പാന, പാതിരാപ്പാട്ടുകൾ, താരാട്ടുകൾ, കമ്മികൾ, സ്തോത്രങ്ങൾ മുതലായി മററനേകം ചില്ലറക്കൃതികളും അനവധി മററു ശ്ലോകങ്ങളും തങ്കച്ചി ഉണ്ടാക്കീട്ടുണ്ട്. തങ്കച്ചിയുടെ കവിതാരീതി കാണിക്കുന്നതിനായി ചില പദ്യങ്ങളും മററും താഴെ ചേർക്കുന്നു.

വന്ദനശ്ലോകങ്ങൾ

ക്ഷണപ്രഭാഗണപ്രഭാസമപ്രഭാലസൽപ്രഭാ
കരപ്രഭാധികസ്ഫുരന്മണിപ്രദീപ്തഭൂഷണാ
ഹരിപ്രിയാദ്യശേഷഖേചരപ്രിയാനുഭാവിതാ
ഹരിപ്രിയാ ജഗൽപ്രിയാ വരപ്രദാസ്തു മേ സദാ.

പവമാനമിത്രവരമിത്രശശാങ്കനേത്രം
ഭവമാനമാർത്തിമയകാനനവീതിഹോത്രം
പവനാശനാമലവിഭൂഷണഭൂഷിതാംഗം
ഭവനാശനം പുരഹരം പരമാത്മയോഗം.

സമ്പത്തുകൊണ്ടു ധനദോപമ! വഞ്ചിഭൂമി-
ക്കൻപാർത്തുണ്ടുമഖമൻപൊടു ചെയ്തു രാജൻ!
ഒപ്പത്തൊന്നിഹ വയസ്സു തികഞ്ഞൊരിന്നാൾ
ഇപ്പത്തു കണ്ടു തൊഴുവാൻ വിടകൊണ്ടഹം തേ. *

(൧൦൭൮-ാമാണ്ടു കർക്കടകമാസം ൭-ാംനു- നാഗർകോവിൽ അമ്മച്ചിയുടെ ഷഷ്ടിപൂർത്തിയെ സംബന്ധിച്ച തങ്കച്ചി അമ്മച്ചിക്ക് അയച്ചുകൊടുത്തവയിൽ ചില ശ്ലോകങ്ങൾ)

ശ്രീവഞ്ചിക്ഷോണിപാലപ്രണയിനി! തവ ജ-
 ന്മർക്ഷമാം നാളിൽ മല്ല-
പ്പൂവമ്പും മന്ദഹാസം തടവിന വദനം
 തത്ര വന്നൊന്നു കണ്ടോൻ
കൈവന്നീലത്ര യോഗം കളമൊഴി! യധുനാ
 പാർക്കിലെൻ ഭാഗ്യദോഷാൽ
ദൈവം കല്പിച്ചതല്ലാതൊരു വിധവുമൊരാൾ-
 ക്കെത്തിലും ഭാഗ്യമാമോ? ൧
ഷഷ്ടിപൂർത്തിമഹമംഗളകലം
ഇഷ്ടയോടിഹ കഴിഞ്ഞ വിശേഷം
എട്ടുദിക്കിലുമൊത്തുപരന്നൾ-
കൃഷ്ടമായ തവ കീർത്തിയൊടൊപ്പം.
കല്യാണഗാത്രി! സുഭഗേ! തവനാമതുല്യം
കല്യാണിയായ് ചെയ്തു വെച്ചിതു ഷഷ്ടിപൂർത്തി

---

* അന്ന് ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ട് ഒരു സാല്വയും ഒരു വെള്ളിക്കിണ്ണവും വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു ഒരു ഗൌരീശങ്കരം നടനായകമായി സ്വർണ്ണംകെട്ടിയ ഒരു രുദ്രാക്ഷമാലയും തങ്കച്ചിക്കു കല്പിച്ചുകൊടുത്തു.

പാരിന്നു ഗീർവ്വാണ! ഭവാനൊരേവം
പാരമെന്നെ നിന്നറിയിപ്പതെല്ലാം
നേരെന്നു ബോധിച്ചതല്ലേ ഞാനെൻെറ
പേരിന്നു ചേരാത്ത മൊഴികളല്ലോ.
കണ്ഠീരവൻ ഉദിതവാൻ കവിപുംഗവാനാം
കണ്ടേതപായമില്ല നിൻ കവിതാരസൌരഭം
കൊണ്ടാളുവാൻ സ്വയമി കണ്ടിതി ഹന്ത! പാർത്തു-
കണ്ടാൽ കവിയ്ക്കു തവ കല്പന ചേരുമേവമെന്നോ.

എന്നിതമിത്രഗ്രഹമിങ്ങ് ഭവാനു-
മേറ്റം മറ്റിതുമുതൽക്കശേഷം
യശസ്സവാനിന്നവിടുന്നു ചൊല്ലി-
ട്ടെല്ലാമതാണന്നു നിനച്ചിടല്ലേ.

ഇതിന്റെ കാരണം പകർത്തിത്തുടങ്ങിയാൽ അവസാനമില്ലാതെയും ഈ പുസ്തകത്തിൽ സ്ഥലം മതിയാകാതെയും വരുന്നതുകൊണ്ടും തങ്കച്ചിയുടെ കവിതാരീതി ഇത്രയും കൊണ്ടു് വായനക്കാരുടെ മനസ്സിലാകാവുന്നതാകയാലും ഈ ഭാഗം ഇവിടെ നിറുത്തുന്നു.

നയനരോഗം നിമിത്തം സ്വയമേവ എഴുതാൻ നിവൃത്തിയില്ലാതെയിരുന്നിട്ടും തങ്കച്ചി ഇഹലോകവാസം വിടുന്നതിന് ഒന്നുരണ്ടു കൊല്ലം മുമ്പുവരെ കവിതകൾ ഉണ്ടാക്കിക്കൊണ്ടുതന്നെയിരുന്നു. തങ്കച്ചി അപ്പോഴപ്പോൾ തോന്നുന്ന കവിതകൾ മനസ്സിൽ സംഗ്രഹിച്ചുവെച്ചിരുന്നു യഥാവസരം തൻെറ പുത്രന്മാരെക്കൊണ്ടോ മറ്റോ പറഞ്ഞുകൊടുത്ത് എഴുതിക്കുകയായിരുന്നു പതിവ്. ൧൦൮൭-മാണ്ടു മുതലാണ് തങ്കച്ചി കവിത തീരെ മതിയാക്കിയത്. അക്കാലംമുതൽ തങ്കച്ചി ആജീവനാന്തം ഈ

ഭഗവന്നാമസ്തോത്രങ്ങൾ ജപിച്ചുകൊണ്ടും പുരാണങ്ങളും മറ്റും വായിപ്പിച്ച് ഈശ്വരകഥകൾ കേട്ടുകൊണ്ടും ഈശ്വരസ്മരണയോടുകൂടിയും കാലത്തെ നയിച്ചുകൊണ്ടിരുന്നു. ൮൪ വയസ്സു തികയുന്നതായ ൧൦൭൯-ാമാണ്ടു കുംഭമാസം ൧-ാംനു ഉദയാൽ പൂർവം നാലുനാഴികയുള്ളപ്പോൾ ഏകാദശിമുതൽക്കാലിൽ ഹരിവാസരസമയത്തു തന്റെ മൂന്നു പുത്രന്മാരേയും ഒരു പുത്രിയേയും ദൌഹിത്രിമാർ മുതലായി ശേഷമുള്ള സന്താനങ്ങളേയും കണ്ടുകൊണ്ടു വിശേഷിച്ചു യാതൊരു സുഖക്കേടും കൂടാതെ അന്യാദൃശ വിശിഷ്ടയായ ആ പുണ്യവതി യശശ്ശരീരമാത്രാവശിഷ്ടയായിത്തീരുകയും ചെയ്തു.

തങ്കച്ചിയുടെ നിര്യാണംനിമിത്തം അവരുടെ കുടുംബത്തിലുള്ളവർക്കുണ്ടായ ദുസ്സഹദുഃഖത്തിൽ പങ്കുകൊള്ളാതെ ഭാഷാഭിമാനികളായിട്ടുള്ള കേരളീയരിൽ ആരുമില്ലെന്നുള്ളതിനു 'മലയാളമനോരമ' മുതലായ പത്രങ്ങളിലുണ്ടായിരുന്ന ചരമശ്ലോകങ്ങളുടെ ബാഹുല്യംതന്നെ മതിയായൊരു ലക്ഷ്യമാണ്. ആവക ശ്ലോകങ്ങൾ വിസ്തരഭയത്താൽ ഇവിടെ പകർത്തുന്നില്ല. എങ്കിലും കേരളവർമ്മ വലിയകോയിത്തമ്പുരാൻ സി. എസ്. ഐ. തിരുമനസ്സുകൊണ്ടു ചിത്രമെഴുത്തു പത്മനാഭൻതമ്പി അവർകൾക്കു കല്പിച്ചയച്ചുകൊടുത്ത തിരുവെഴുത്തു താഴെ പകർത്തിക്കൊണ്ടു ഈ ഉപന്യാസത്തെ ഇവിടെ സമാപിപ്പിച്ചുകൊള്ളുന്നു.

ശ്രീ. തിരുവനന്തപുരം

൧൦൭൯ കുംഭം ൯-ാംനു

നിങ്ങളുടെ അമ്മ ഈ മാസം ൧-ാംനു മരിച്ചുപോയവിവ

ദം അറിഞ്ഞു ഞാൻ നിർവ്യാജമായി അനുതപിക്കുന്നു. സ്വന്തം ഒരു നല്ല വിദുഷിയും കവികളിൽ പ്രഥമഗണനീയനായ ഇരയിമ്മൻതമ്പിയുടെ പുത്രിയും ചിത്രമെഴുത്തിൽ അസാധാരണമെന്ന പുണ്യം സമ്പാദിച്ചിട്ടുള്ള നിങ്ങളുടെ പ്രിയമാതാവും പല സന്ദർഭങ്ങളിലും അഭിമുഖമായി കണ്ടു സംസാരിക്കുന്നതിന് എനിക്കു സംഗതി വന്നിട്ടുള്ള ഒരു സത്സ്വഭാവശ്രീയും ആയ കുട്ടിക്കുഞ്ഞു തങ്കച്ചി ഇഹലോകവാസം ഉപേക്ഷിച്ചുപോയതിൽ എനിക്കുള്ള ഇപ്പോലെ ഗാഢമായ വ്യസനം മററു ചുരുക്കം ചിലർക്കേ ഉണ്ടാകാനിടയുള്ളൂ. ദുസ്സഹമായ ഈ മാതൃവിയോഗദുഃഖത്തിൽ ശ്രീപത്മനാഭൻതന്നെ നിങ്ങളെ ആശ്വസിപ്പിക്കട്ടെ.

കേരളവർമ്മ
(ഒപ്പ്)





പൂരംതിരുനാൾ ജ്യേഷ്ഠത്തമ്പുരാട്ടി.

## ൯. പൂരംതിരുനാൾ ദേവ്യംബത്തമ്പുരാട്ടി

ഹൈദരാലി ബ്രിട്ടീഷ് മലബാർ ആക്രമിച്ച കാലത്തു പല രാജകുടുംബങ്ങളും തിരുവിതാംകൂറിനെ ശരണം പ്രാപിച്ചകൂട്ടത്തിൽ ൯൪൫-ാമാണ്ടു പരപ്പനാട്ട് ആലിയക്കോട്ട് എന്ന കോവിലകത്തുനിന്നു രണ്ടു പുരുഷന്മാരും നാലു സ്ത്രീകളും ഒന്നുരണ്ടു നമ്പൂരിമാരും എളതാന്മാരും കുട്ടികളുമുൾപ്പെട്ട ഒരു കുടുംബം ചില ഭൃത്യന്മാരുമായി പുറപ്പെട്ടു തിരുവനന്തപുരത്തു വന്നുചേൎന്നു. ഇവർ മഹാരാജാവിനെ മുഖംകാണിച്ച് അടുത്തൂൺ വാങ്ങി ചിലവുകഴിച്ചുകൊണ്ടു കുറച്ചുനാൾ അവിടെ വലിയകോയിക്കൽ എന്ന സ്ഥലത്തു താമസിച്ച ശേഷം കല്പനപ്രകാരം ചങ്ങനാശ്ശേരിയിൽ തെക്കുംകൂർരാജാക്കന്മാരുടെ വാസസ്ഥലമായിരുന്ന നീരാഴിക്കൊട്ടാരത്തിൽ താമസമാക്കി. ൯൫൩-മാണ്ട് അവരിൽ മൂന്നു സ്ത്രീകൾ അവരുടെ സന്താനങ്ങളോടുകൂടി തിരുവല്ലാ പാലിയക്കര കൊട്ടാരം, ഗ്രാമത്തിൽ കൊട്ടാരം, പള്ളത്തുകൊട്ടാരം എന്നീ സ്ഥലങ്ങളിലേക്ക മാറിത്താമസിച്ച ശേഷം ഒരു സ്ത്രീയും സന്താനങ്ങളും നീരാഴിയിൽത്തന്നെ താമസിച്ചിരുന്നു. അവിടത്തേക്ക മൂന്നു പുത്രന്മാരും ഒരു പുത്രിയുമാണുണ്ടായിരുന്നത്. അവരിൽ മൂത്ത ആളായ രാജരാജവൎമ്മകോയിത്തമ്പുരാൻ അന്നത്തെ ആറ്റിങ്ങൽ മൂത്തതമ്പുരാനായിരുന്ന ലക്ഷ്മീറാണി തിരുമനസ്സിലെ പള്ളിക്കെട്ടുകഴിച്ചതിൽപ്പിന്നീടാണ് ലക്ഷ്മീപുരത്തു കൊട്ടാരം പണികഴിപ്പിച്ചത്. ഈ കൊട്ടാരത്തിനു ല

ക്ഷ്മീപുരമെന്ന പേരു സിദ്ധിച്ചുള്ളതു ലക്ഷ്മീറാണി പണിചെയ്യിച്ചുകൊടുത്തതുകൊണ്ടുമാണ്. ഈവിധം സ്വന്തമായി സ്ഥലമുണ്ടായതിനു ശേഷവും വലിയകോയിത്തമ്പുരാന്റെ മാതാവു പുത്രന്മാരോടൊന്നിച്ചു തിരുവനന്തപുരത്തുതന്നെ സ്ഥിരവാസം ചെയ്തുവന്നു. അവിടത്തെ മദ്ധ്യമപുത്രനായ കൊച്ചുകോയിത്തമ്പുരാൻ സഹോദരിയേയും സഹോദരന്മാരേയും ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ താമസിപ്പിച്ചു കുടുംബഭരണം നടത്തിക്കൊണ്ടുമിരുന്നു. റാണിയുടെ ഔദാര്യവും കോയിത്തമ്പുരാന്റെ ഭരണനൈപുണ്യവും നിമിത്തം ക്രമേണ സമ്പൽസമൃദ്ധമായിത്തീർന്ന ഈ കുടുംബത്തിൽ സന്തതിയുടെ അഭാവം ഒരു ന്യൂനതയായിത്തീർന്നു. ഇതിന്റെ പരിഹാരത്തിനായി കൊച്ചുകോയിത്തമ്പുരാൻ കൊട്ടാരത്തിനടുത്തുതന്നെ ഒരു ക്ഷേത്രം പണികഴിപ്പിച്ചു സന്താനഗോപാലമൂർത്തിയെ പ്രതിഷ്ഠിപ്പിച്ചു. ഈ ക്ഷേത്രത്തിനു '[illegible]' എന്നു പേരുപറഞ്ഞുവരുന്നു. പിന്നീട് അധികം താമസിയാതെ അവിടത്തെ സഹോദരി മൂന്നു പുത്രികളേയും രണ്ടു പുത്രന്മാരേയും പ്രസവിച്ചു. അവരിൽ മൂത്തവരായ ലക്ഷ്മിത്തമ്പുരാട്ടിയുടേയും ചെലപ്പുറത്തു നമ്പൂരിപ്പാട്ടിലേയും സ്ത്രീസന്താനങ്ങളിൽ രണ്ടാമത്തെ ആളാണ് ശ്രീമതി ദേവ്യംബത്തമ്പുരാട്ടി. അമ്മ മുതലായവർ അവിടത്തെ കാമനപ്പേരുവിളിച്ചിരുന്നത് 'ഇട്ടിമംഗല' എന്നായിരുന്നു. ദേവ്യംബത്തമ്പുരാട്ടിക്ക് ഒരു ജ്യേഷ്ഠസഹോദരനും ഒരു ജ്യേഷ്ഠസഹോദരിയും രണ്ടു കനിഷ്ഠസഹോദരന്മാരും മൂന്നു കനിഷ്ഠസഹോദരികളുമുണ്ടായിരുന്നു. അവിടത്തെ ജനനം ൯൯ കന്നിമാസത്തിൽ മൃ

രംനക്ഷത്രത്തിലാണ്. പിതാവായ വെലപ്പാക്കരനമ്പൂരിപ്പാട്ടു സൎവ്വജ്ഞനും വേദജ്ഞനുമായ ഒരു മാന്യനായിരുന്നു. മാതാവായ ലക്ഷ്മിത്തമ്പുരാട്ടിക്ക് അന്നത്തെ കാലസ്ഥിതിനിമിത്തം പറയത്തക്ക വിദ്യാഭ്യാസമൊന്നുമുണ്ടായിരുന്നില്ലെങ്കിലും സഹജങ്ങളായ സ്ത്രീഗുണങ്ങൾ പൂൎണ്ണമായും ഉണ്ടായിരുന്നു എന്നു പല കാരണങ്ങൾകൊണ്ടും വെളിപ്പെട്ടിട്ടുണ്ട്. ദേവ്യംബത്തമ്പുരാട്ടിയുടെ അഞ്ചാമത്തെ വയസ്സിൽ കുലാചാരപ്രകാരം പിതാവുതന്നെ അവിടത്തെ വിദ്യാരംഭം ചെയ്യിച്ചു. അവിടെ കുട്ടികളുടെ പ്രാഥമിക വിദ്യാഭ്യാസം നടത്തിയിരുന്നതു തിരുവാൎപ്പുകാരൻ രാമവാരിയർ എന്നൊരാളാണ്. ദേവ്യംബത്തമ്പുരാട്ടിയെ കൂടാതെ അവിടത്തെ സഹോദരന്മാരും മാതൃഷ്വസേയന്മാരുമായി വേറെയും കുട്ടികൾ പഠിക്കാനുണ്ടായിരുന്നു. എന്നാൽ ഗ്രഹണധാരണാപടുത്വം, ശ്രദ്ധ, വിനയം മുതലായ ഗുണങ്ങളുടെ ബീജങ്ങൾ ബാല്യംമുതൽക്കേതന്നെ കഥാനായികയായ ദേവ്യംബത്തമ്പുരാട്ടിയിൽ പ്രകാശിച്ചു കാണുകയാൽ ഗുരുനാഥനു ഈ ബാലികയിൽ ഒരു പ്രത്യേകവാത്സല്യമുണ്ടായിരുന്നു. തന്നിമിത്തം സ്ത്രീവിദ്യാഭ്യാസം ആ കാലത്തു നടപ്പില്ലായിരുന്നെങ്കിലും വാരിയർ സ്വശിഷ്യയെ ഒരു സംസ്കൃതവിദുഷിയാക്കിത്തീൎക്കണമെന്നുള്ള ഉദ്ദേശത്തോടെ സിദ്ധരൂപവും അമരവും വായിപ്പിച്ചതുകൂടാതെ ശ്രീരാമോദന്തം, കൃഷ്ണവിലാസം മുതലായ ലളിതങ്ങളായ കാവ്യങ്ങളിൽക്കൂടി ക്രമേണ പരിചയിപ്പിച്ചുവന്നു. ൧൨-ാമത്തെ വയസ്സിൽ തളിപ്പറമ്പത്തുള്ള മല്ലപ്പള്ളി എന്ന നമ്പൂരി അവിടത്തെ വിവാഹംചെയ്തു.

ഈ നമ്പൂരി കാവ്യനാടകാലങ്കാരാദികളിലും, ജ്യോതിശ്ശാസ്ത്രത്തിലും, വിഷചികിത്സയിലും, നിപുണനും കുലവിദ്യകളായ വേദം, ആശൌചം, ചടങ്ങു മുതലായവയിൽ അദ്വിതീയനുമായ ഒരു മാന്യപുരുഷനായിരുന്നു. ഇതുനിമിത്തം വിവാഹാനന്തരം മാതുലന്മാരുടെ അടുക്കലുള്ള പഠനം നിൎത്തേണ്ടതായിവന്നിട്ടും ദേവ്യംബതമ്പുരാട്ടിക്ക് അതുകൊണ്ടു ഹാനിയൊന്നുമുണ്ടായില്ല. പരസ്പരാനുരക്തന്മാരായ ആ ദമ്പതികൾ വിദ്യാവിനോദങ്ങൾകൊണ്ടുതന്നെ മൂന്നുസംവത്സരകാലം അതിസന്തോഷത്തോടെ കഴിച്ചുകൂട്ടി. ഇത്രയുംകാലംകൊണ്ടു ഭൎത്താവിനുള്ള വൈദുഷ്യങ്ങളിൽ ഏതാണ്ടെല്ലാം ഭാൎയ്യയിലും സംക്രമിച്ചു. അവിടത്തെക്ക സംഗീതത്തിൽ അത്ര സാമൎത്ഥ്യമുണ്ടായിട്ടില്ലെങ്കിലും ചില കീൎത്തനങ്ങൾ, തിരുവാതിരപ്പാട്ടുകൾ, ജയദേവരുടെ ഗീതഗോവിന്ദത്തിലുള്ള പദങ്ങൾ മുതലായവയെല്ലാം ഒരുവിധം ഭംഗിയിൽ പാടാൻ സാധിച്ചിരുന്നു. ൧൭-ാമത്തെ വയസ്സിൽ (൧൦൧൪ ഇടവത്തിൽ) അവിടന്ന് ഒരു പുത്രനെ പ്രസവിച്ചു. ഈ കുമാരൻതന്നെയാണ് അനന്തപുരത്തു രാജരാജവൎമ്മമൂത്തകോയിത്തമ്പുരാൻ എന്ന പ്രസിദ്ധനായിത്തീൎന്നത്. ൧൦൧൭-ൽ ദേവ്യംബതമ്പുരാട്ടിയുടെ അനുജൻ ചെറുണ്ണിക്കോയിത്തമ്പുരാൻ പൂരാടംതിരുനാൾ ആററുങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പള്ളിക്കെട്ടുകഴിച്ചു തിരുവനന്തപുരത്തു താമസമായി. ദേവ്യംബതമ്പുരാട്ടിക്കു പിന്നീട് അടുത്തടുത്തു രണ്ടു പെൺകുട്ടികളുണ്ടായി. അവർ ബാല്യത്തിൽതന്നെ മരിക്കയും ചെയ്തു. ൧൦൨൦-ാമാണ്ടു കുംഭത്തിൽ കേരളവൎമ്മവലിയ

കോയിത്തമ്പുരാൻ തിരുമനസ്സിലെ പ്രസവിച്ചു. ൧൦൫൮ൽ ജ്യേഷ്ഠസഹോദരിയായ കുഞ്ഞിത്തമ്പുരാട്ടി പരേതയായതിനാൽ അന്നുമുതൽ അവിടത്തെ നാലു സന്താനങ്ങളുടെ ഭാരവാഹിത്വവുംകൂടി ദേവ്യംബാത്തമ്പുരാട്ടിയുടെ കൃത്യമായിത്തീൎന്നു. പുത്രീവിയോഗത്താൽ ദുഃഖിതയായ മതാവിനെ ആശ്വസിപ്പിക്കുന്നതിനായി വലിയകോയിത്തമ്പുരാൻ അവിടത്തെ ഗുരുവായൂർ മുതലായ പുണ്യക്ഷേത്രങ്ങളിലെല്ലാം കൂട്ടിക്കൊണ്ടുപോയി സ്വാമിദൎശനം കഴിപ്പിച്ചു് ഒരുമിച്ചു തിരുവനന്തപുരത്തുതന്നെ താമസിപ്പിച്ചു് ഇങ്ങളെല്ലാം സമാവൎത്തിച്ചുകൊണ്ടിരുന്നു. ഇങ്ങിനെയിരിക്കെ ദുൎദ്ദൈവവശാൽ ൧൦൬൫ കൎക്കടകത്തിൽ ആ കോയിത്തമ്പുരാനും തീപ്പെട്ടുപോയി. ശോകത്തിന്റെ സമാധാനത്തിനായി മൂത്തതമ്പുരാൻതിരുമനസ്സുകൊണ്ടുതന്നെ എഴുന്നള്ളി പലപ്രകാരം സാന്ത്വനങ്ങൾചെയ്തിട്ടും ഒരു ഫലവും സിദ്ധിച്ചില്ല. ലക്ഷ്മിത്തമ്പുരാട്ടി അത്രമാത്രം ദുഃഖാക്രാന്തയായിത്തീൎന്നിരുന്നു. മൂത്തമകൻ കുഞ്ഞുണ്ണിക്കോയിത്തമ്പുരാൻ ഉടനെതന്നെ തിരുവനന്തപുരത്തു ചെന്നു് അമ്മയെ ചങ്ങനാശ്ശേരിയിലേക്കു കൂട്ടിക്കൊണ്ടുപോന്നു. സഹോദരന്റെ പാരലൌകികകൎമ്മങ്ങളെല്ലാം യഥാശാസ്ത്രം നടത്തിയ ശേഷം മൂത്തതമ്പുരാൻതിരുമനസ്സിലെ ഇഷ്ടാനുസാരം അവിടത്തെ ഭൎത്തൃപദം സ്വീകരിച്ചു തിരുവനന്തപുരത്തുതന്നെ സ്ഥിരതാമസമായി. കോയിത്തമ്പുരാൻ പോകുന്നസമയം അമ്മയുടെ സകല ശുശ്രൂഷകളും സ്ഥിരചിത്തയും വിനീതയുമായ സഹോദരിയിലാണു് ഏല്പിച്ചിരുന്നതു്. സ്വയമേവ ഈ കാൎയ്യത്തിൽ അതിജാഗ്രതയായിരുന്ന സഹോദരിക്കു കേട്ടു

ജ്യേഷ്ഠന്റെ ഈ നിയോഗം പുരാതനകൃത്യമായേ ഇരുന്നുള്ളൂ. ഈ കാലങ്ങൾക്കിടയിൽ ദേവ്യംബത്തമ്പുരാട്ടിക്കു മൂട്ടുകളുടെ പ്രസവങ്ങളുമുണ്ടായിക്കൊണ്ടിരുന്നു. കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ അനുജന്മാരായി അഞ്ചു കുമാരന്മാരും ഒട്ടുവിൽ ഒരു കുമാരിയും അവിടത്തേക്കുണ്ടായി. ഇവരിൽ രണ്ടുകുമാരന്മാർ ബാല്യത്തിൽത്തന്നെ മരിക്കയും ചെയ്തു. ലക്ഷ്മിത്തമ്പുരാട്ടിക്കു പ്രിയപുത്രിയായ ഇട്ടിമംഗലയുടെ ശുശ്രൂഷകളും സാന്ത്വനങ്ങളും കത്തിജ്വലിക്കുന്ന ശോകാഗ്നിക്കു ചാറൽമഴകളായി കലാശിച്ചതേയുള്ളു. ഒന്നോടൊപ്പം വർദ്ധിച്ച ദേഹത്തിനും സുഖമില്ലാതായിത്തീർന്ന് ലക്ഷ്മിത്തമ്പുരാട്ടി മരിക്കൽ മൂന്നുമക്കളെ അടുക്കൽ വിളിച്ചിരുത്തി ഇങ്ങിനെ പറഞ്ഞു. 'ഇട്ടിമംഗലേ! എന്റെ കുഞ്ഞേ! നിങ്ങളെല്ലാവരും എപ്പോഴുമടുത്തിരുന്നു എനിക്കു വേണ്ടതെല്ലാം നോക്കിച്ചെയ്യുന്നുണ്ട്. വല്യപ്പനും (മൂത്ത മകനെ ഇങ്ങിനെയാണ് വിളിക്കാറ്) അവിടെയിരുന്നുകൊണ്ടായുന്നപോലെ അന്വേഷിക്കുന്നുണ്ട്. എന്തായാലും എനിക്കു ദേഹത്തിനും മനസ്സിനും മരിക്കലും ഒരു സൈരവും കിട്ടുന്നില്ല. എനിക്കിനി അധികമിട്ടുണ്ടെന്നു തോന്നുന്നില്ല. കുഞ്ഞിക്കുട്ടിയും ലക്ഷ്മിയും സാധുക്കളാണ്. അമ്മുവും രാമവർമ്മനും കുഞ്ഞിയുടെ മക്കളുമെല്ലാം കുട്ടികളുമാണ്. അവരെയെല്ലാം നീതന്നെ നോക്കിക്കൊള്ളണം. കൃഷ്ണസ്വാമി നിന്നെ രക്ഷിക്കും. നിനക്കു സകല ശ്രേയസ്സുകളുമുണ്ടാവും.' മാതാവിന്റെ ഈ നിയോഗത്തെ ദേവ്യംബത്തമ്പുരാട്ടി ഭക്ത്യാദരങ്ങളോടെ സ്വീകരിക്കയും തന്റെ അന്ത്യകാലംവരെ പരിപൂർത്തി അനുവർത്തിക്കയും

ചെയ്തു. ലക്ഷ്മിത്തമ്പുരാട്ടി പിന്നീട് അധികകാലം ജീവിച്ചിരുന്നില്ല. അവിടത്തെ നിൎയ്യാണം ആ കുടുംബത്തിന്റെ അഭിവൃദ്ധിക്കു വലിയ ഹാനികരമായിരുന്നു. അവിടത്തെ സംസ്കാരത്തിനായി എടുത്തുകൊണ്ടുപോകുമ്പോൾ വയോധികനും, ലക്ഷ്മീപുരത്തുകൊട്ടാരത്തിന്റെ പ്രതിഷ്ഠാപകനുമായ കൊച്ചുപ്പുക്കോയിത്തമ്പുരാൻ 'എന്റെ ലക്ഷ്മീപുരത്തിലെ ലക്ഷ്മി പൊയ്പ്പോയി' എന്നു പറഞ്ഞു കഠിനമായി വ്യസനിച്ചു. ഇത്രയുംകാലം മാതാവിന്റെ ആജ്ഞാനുസാരം പ്രവൎത്തിച്ചുകൊണ്ടിരുന്ന ദേവ്യംബത്തമ്പുരാട്ടിയുടെ അന്തൎല്ലീനമായിരുന്ന ഭരണനൈപുണ്യം അപ്പോൾമുതല്ക്കാണ് വെളിപ്പെട്ടുതുടങ്ങിയത്. സ്വപുത്രന്മാരേയും സഹോദരീപുത്രന്മാരേയും പക്ഷപാതംകൂടാതെ ഒരേരീതിയിൽ വളൎത്തിവന്നതുകൊണ്ട് അവൎക്കു പ്രായമായ ശേഷംകൂടിയും ആരുംതന്നെ അവിടത്തെ വലിയമ്മയെന്നോ കൊച്ചമ്മയെന്നോ വിളിച്ചിട്ടില്ല. അവിടുന്ന് എന്നും എല്ലാവൎക്കും അമ്മയായിത്തന്നെയിരുന്നു. ഇക്കാലങ്ങളിൽ സകലകാൎയ്യങ്ങളിലും നീതിജ്ഞനായ ഭൎത്താവിന്റെ ഉപദേശങ്ങളും സഹായസഹകരണങ്ങളും അവിടത്തേക്ക് അത്യന്തോപയുക്തങ്ങളായുമിരുന്നു. ഇങ്ങിനെയിരിക്കെ കുടുംബത്തിന്റെ ഭാരവാഹിയും സൎവ്വസമ്മതനുമായിരുന്ന കൊച്ചുപ്പുക്കോയിത്തമ്പുരാനും തീപ്പെട്ടു. അപ്പോൾമുതൽ ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ ഗൃഹച്ഛിദ്രത്തിനുള്ള ആരംഭവുമിട്ടു. ഇതിനെ നശിപ്പിക്കുവാൻവേണ്ടി ദേവ്യംബത്തമ്പുരാട്ടി ചെയ്ത പ്രയത്നങ്ങളെല്ലാം നിഷ്ഫലങ്ങളായിത്തീൎന്നു. മത്സരം ക്രമേണ വൎദ്ധിച്ചുതന്നെ വന്നു. ദേ

വ്യംബത്തമ്പുരാട്ടിയുടെ ശാഖയാൽ അവിടത്തെ ജ്യേഷ്ഠൻ വലിയകോയിത്തമ്പുരാൻ മാത്രമല്ലാതെ പ്രായപൂൎത്തി വന്ന പുരുഷന്മാരാരുമായിരുന്നില്ല. തന്നിമിത്തം മൂന്നായി പിരിഞ്ഞ മൂലകുടുംബത്തിന്റെ ശാഖകളിലൊന്നായ സ്വകുടുംബത്തിന്റെ സൎവ്വധുരീണത്വം ദേവ്യംബത്തമ്പുരാട്ടിക്കുതന്നെയായിത്തീൎന്നതിനാൽ ദൂരസ്ഥനായ ജ്യേഷ്ഠഭ്രാതാവിന്റെ സാഹായ്യത്തോടുകൂടി തന്റെ അധീനത്തിലുള്ള വക ഒരു ബുദ്ധിമുട്ടിനിടയാകാതെ കാൎയ്യങ്ങളെല്ലാം അവിടുന്നു തന്നെ നടത്തിവന്നു. ഈവിധം കുറച്ചുനാൾ കഴിഞ്ഞപ്പോൾ ൧൦൩൨ മീനത്തിൽ ആ ശാഖാകുടുംബത്തിനൊരാവലംബമായിരുന്ന വലിയകോയിത്തമ്പുരാനും തീപ്പെട്ടുപോകയാൽ ദേവ്യംബത്തമ്പുരാട്ടിയുടെ സ്ഥിതി വലിയ കഷ്ടതയിലായി. അതിനാൽ 'താൻ അശരണയായിത്തീൎന്നല്ലൊ' എന്നുള്ള വിചാരം അവിടത്തെ മനസ്സിനെ കഠിനമായ സന്താപത്തിനധീനമാക്കിത്തീൎത്തു. ഈ അവസരത്തിൽ ൧൦൩൩-ൽ നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സുകൊണ്ടു സേവകനായ ഒരു ബ്രാഹ്മണനെ ലക്ഷ്മീപുരത്തുകൊട്ടാരത്തിലേക്കയച്ചു കോയിത്തമ്പുരാന്റെ സഹോദരിമാരെ സാന്ത്വനവചനങ്ങൾകൊണ്ടു സമാശ്വസിപ്പിക്കയും, പിന്നീടും കോയിത്തമ്പുരാൻ ജീവിച്ചിരുന്നപ്പോഴത്തേതിലുമധികമായി അവരുടെ യോഗക്ഷേമങ്ങൾ അന്വേഷിച്ചു യഥാകാലം സഹായിച്ചുകൊണ്ടിരിക്കയും ചെയ്തതുകൂടാതെ ദേവ്യംബത്തമ്പുരാട്ടിയുടെ ദ്വിതീയപുത്രനായ കേരളവൎമ്മകോയിത്തമ്പുരാനെക്കൊണ്ടു ഭരണിതിരുനാൾ മൂത്തതമ്പുരാൻ തിരുമനസ്സിലെ പള്ളിക്കെട്ടുകഴിപ്പിക്കയും ചെയ്തു.

ദേവ്യംബത്തമ്പുരാട്ടി വളരെക്കാലമായി ആഗ്രഹിച്ചിരുന്ന ഒരു സ്ത്രീസന്താനത്തെ ലഭിച്ചത് ൧൦൩൫-ാമാണ്ടിലാണ്. ഈ കുമാരിയുടെ ജനനം മാതാപിതാക്കന്മാൎക്കും മററു ബന്ധുക്കൾക്കും അതിസന്തോഷത്തിനു കാരണമായിത്തീൎന്നെങ്കിലും ദേവ്യംബത്തമ്പുരാട്ടിക്ക് ഈ സന്തോഷം നിൎബ്ബാധമായി അധികകാലമനുഭവിക്കാൻ സാധിച്ചില്ല. കുട്ടിയുണ്ടായി ആറുമാസം കഴിഞ്ഞപ്പോഴേയ്ക്കും ഭൎത്താവു സന്ന്യാസാശ്രമത്തെ സ്വീകരിച്ചു. വിദ്വാനായ നമ്പൂരി ജ്യോതിശ്ശാസ്ത്രത്തിലുള്ള പാണ്ഡിത്യത്താൽ തന്റെ ആയുഷ്കാലം മുൻകൂട്ടി ഗണിച്ചുവെച്ചിരുന്നു. ഇരുപതിറ്റാണ്ടു സംസാരബന്ധത്തിൽനിന്നു വിമുക്തനായി സന്ന്യാസവൃത്തി അവലംബിച്ച് ഏതാനുംകാലം കൎമ്മാനുഷ്ഠാനങ്ങൾ ചെയ്തശേഷം കാശിയിൽ പോയി ശ്രീവിശ്വനാഥസന്നിധിയിൽ ദേഹത്യാഗംചെയ്തു സായുജ്യം പ്രാപിക്കണമെന്നു കുറച്ചുകാലമായി ആഗ്രഹിച്ചുകൊണ്ടിരിക്കയായിരുന്നു. പതിവ്രതയായ പത്നിയിൽ സ്ത്രീസന്താനത്തിന്റെ അഭാവം മാത്രമായിരുന്നു ഇതിനു പ്രതിബന്ധമായിത്തീൎന്നിരുന്നത്. ഭൎത്താവിന്റെ ഈ സന്ന്യാസവൃത്താന്തം ദേവ്യംബത്തമ്പുരാട്ടിയുടെ മനസ്സിനെ വളരെ നാളത്തേക്ക് അസ്വസ്ഥമാക്കിത്തീൎക്കാൻ പൎയ്യാപ്തമായിരുന്നു. അന്നുമുതൽ അവിടത്തേക്കു ഭോഗങ്ങളിൽ ആസക്തിയില്ലാതെയായി. ഒരു നേരം മാത്രം ഭക്ഷണം കഴിച്ചുകൊണ്ടു സ്വസന്താനങ്ങളുടെ രക്ഷയ്ക്കായി ജീവധാരണംചെയ്തുവന്നു. ഈ കാലമായപ്പോഴേയ്ക്കു ലക്ഷ്മീപുരത്തുകൊട്ടാരത്തിൽ ചരിത്രങ്ങളും മത്സരങ്ങളും വൎദ്ധിച്ചു പരമകാഷ്ഠയിലെത്തിക്കഴിഞ്ഞിരുന്നു.

൧൦൫൩-ൽ രക്ഷിതാവായ മഹാരാജാവു നാടുനീങ്ങിയപ്പോൾ ആ അവലംബവുമില്ലാതായി. പിന്നീട് അവിടത്തെ താമസം ദുസ്സഹമായിത്തോന്നുകയാൽ പുത്രന്മാർമുഖേന വിവരം ആയില്യംതിരുനാൾമഹാരാജാവു തിരുമനസ്സിലെ അടുക്കൽ അറിയിച്ചു കല്പനപ്രകാരം കുടുംബസഹിതം സർക്കാർവകകാർത്തികപ്പള്ളികൊട്ടാരത്തിൽവന്നുതാമസിച്ചു. ഇതു ൧൦൪൦-ാമാണ്ടു മകരത്തിലായിരുന്നു. രാജരാജവർമ്മത്തകോയിത്തമ്പുരാൻ അരിപ്പാട്ട് അനന്തപുരത്തുകൊട്ടാരം പണികഴിപ്പിക്കുന്നതുവരെ ആ ചെറുകുടുംബം കാർത്തികപ്പള്ളിയിൽത്തന്നെ താമസിച്ചിരുന്നു. ഈ കാലമെല്ലാം ദേവ്യംബത്തമ്പുരാട്ടി സ്വകുടുംബത്തിന്റെ ശ്രേയസ്സിനുവേണ്ടി പലവിധത്തിലുള്ള വ്രതങ്ങൾ ആചരിക്കുന്നതിലും ബ്രാഹ്മണരെക്കൊണ്ട് ഈശ്വരസേവകൾ നടത്തിക്കുന്നതിലും ബദ്ധശ്രദ്ധയായിരുന്നു. നിർബ്ബാധമായ ഈ സ്ഥലത്തു ബാലന്മാരുടെ വിദ്യാഭ്യാസത്തിനും പൂർവ്വാധികം സൗകര്യവും ഉൽക്കർഷവും ലഭിച്ചിരുന്നു. അവരെ സംസ്കൃതം പഠിപ്പിക്കാനായി അച്യുതവാരിയർ എന്ന ഒരു പണ്ഡിതനെയാണ് നിയമിച്ചിരുന്നത്. ക്രമേണ ബാലന്മാരെല്ലാവരും സംസ്കൃതത്തിലും വിശിഷ്യ അഷ്ടമനായ രാജരാജവർമ്മകോയിത്തമ്പുരാൻ ഇംഗ്ലീഷിൽകൂടിയും അഭിജ്ഞത സമ്പാദിക്കുകയുംചെയ്തു. ഇതിനിടയിൽ മല്ലപ്പള്ളി സ്വാമിയാർ കാശിയിലേക്കെഴുന്നള്ളുന്നവഴി കാർത്തികപ്പള്ളിയിൽനിന്നധികം അകലെയല്ലാത്ത വലിയകുളങ്ങര എന്ന ക്ഷേത്രത്തിൽ കയറുകയുണ്ടായി. സ്വപിതാവായ ആ യതീശ്വരനെ വന്ദിക്കുവാനും തന്റെ ചിലവിന്മേൽ അന്ന

പൂരംതിരുനാൾ ദേവ്യംബത്തമ്പുരാട്ടി ൻ്റ

ത്തെ ഭിക്ഷയജ്ഞത്തെ നടത്തിക്കുവാനായി മൂത്തകോയിത്തമ്പുരാൻ കനിഷ്ഠസഹോദരന്മാരോടുകൂടി വല്യകുളങ്ങരയ്ക്കു പുറപ്പെടുന്ന സമയം ദേവ്യംബത്തമ്പുരാട്ടി സ്വാമിയാരുടെ പാദങ്ങളിൽ സമർപ്പിക്കുവാനായി താഴെ കാണിച്ചിട്ടുള്ള പദ്യംകൂടി കൊടുത്തയച്ചിരുന്നു.

'ആബാല്യാത്ത്വത്സമീപേ സഹവസതിമയാ
മുഗ്ദ്ധയാ സ്ത്രീസ്വഭാവാൽ
ജ്ഞാതാജ്ഞാതേ മഹാന്തം കിമപി ബത വിഭോ!
വിപ്രിയം തേ കൃതം ചേൽ
തന്വാനാ വാമധിയാ വഹ സക്ലേശമപി
ജ്ഞാതാജ്ഞാതാൽ കൃതം വാ
തത്സർവ്വം ദീനബന്ധോ! സകലഗുണനിധേ!
ഭിക്ഷുവര്യ! ക്ഷമേഥാഃ.'

പദ്യം വായിച്ചസമയം മുമുക്ഷുവെങ്കിലും ആ ഭിക്ഷുവിന്റെ നേത്രങ്ങൾ ക്ഷണനേരത്തേക്ക് അശ്രുപൂർണ്ണങ്ങളായിത്തീർന്നതു പൂർവ്വസ്മരണനിമിത്തമായിരിക്കാം. അദ്ദേഹം കാശിയിലെത്തി സ്നാനാദികളായ കർമ്മങ്ങളെല്ലാം യഥാക്രമം നടത്തിയ ശേഷം അധികം താമസിയാതെ ൧൦൪൨ ചിങ്ങത്തിൽ ശുക്ലചതുർദ്ദശിനാൾ സമാധിസ്ഥനാകയും ചെയ്തു. ൧൦൪൩ തുലാം ൧൫-ാംനു മുതൽക്കാണ് ദേവ്യംബത്തമ്പുരാട്ടിയും സന്താനങ്ങളും അനന്തപുരത്തു കൊട്ടാരത്തിൽ താമസം തുടങ്ങിയത്. അപ്പോഴേയ്ക്ക് അവിടത്തെ പുത്രന്മാർക്കെല്ലാം ഒരുവിധം പ്രായപൂർത്തി വന്നിരുന്നു. വിദുഷിയും സുശീലയുമായ മാതാവിന്റെ ശിക്ഷാനൈപുണ്യത്താൽ എല്ലാവരും സച്ചരിത ലോകമാന്യന്മാ

രായും തീൎന്നിരുന്നു. മാതാവിന്റെ ഹിതാനുവൎത്തനത്തിൽ എല്ലാവരും ജാഗരൂകന്മാരായുമിരുന്നു. ഈ സ്ഥിതിയിൽ പരിപൂൎണ്ണമായ ആനന്ദം മാത്രമനുഭവിക്കേണ്ട കാലത്തിലും ദേവ്യംബാത്തമ്പുരാട്ടിക്കു് അന്തരാന്തരാ ദുഃഖങ്ങളുണ്ടായിക്കൊണ്ടുതന്നെയിരുന്നു. ൧൦൪൩ മകരത്തിൽ അടുത്ത അനുജത്തി കുഞ്ഞിക്കുട്ടിത്തമ്പുരാട്ടിയും ൧൦൪൮ ചിങ്ങത്തിൽ അഞ്ചാമത്തെ മകൻ രാമവൎമ്മകോയിത്തമ്പുരാനും ൧൦൪൯ വൃശ്ചികത്തിൽ കടുവിലത്തെ അനുജത്തി അമ്മുത്തമ്പുരാട്ടിയും ൧൦൫൦ തുലാത്തിൽ കടുവിലത്തെ അനുജൻ രാമവൎമ്മകോയിത്തമ്പുരാനും തീപ്പെട്ടുപോയി. ഈവിധം നാലഞ്ചുകൊല്ലത്തേക്ക സ്വല്പവിശ്രമത്തിനുപോലുമിട കൊടുക്കാതെ മനസ്സിനെ അത്യധികം പീഡിപ്പിച്ചുകൊണ്ടിരുന്ന ഈ കഠിനസംഭവങ്ങൾ കടുതിക്തങ്ങളായ ഔഷധങ്ങൾ രോഗിക്കെന്നപോലെ അവിടത്തേക്ക ചില ഗുണങ്ങൾക്കും കാരണമായില്ലെന്നില്ല. ദുഃഖങ്ങൾ അനുഭവിക്കുന്തോറും മനസ്സിനു ശാന്തതയും സഹനശക്തിയും ഈശ്വരഭക്തിയും, ദൃഢമായി വൎദ്ധിച്ചുവരികയാണു് ചെയ്തതു്. ഇതോട്ടുടൻതന്നെ ഹൃദയഭേദകമായ മറ്റൊരു കഷ്ടസംഭവവും നേരിട്ടു. ആയില്യംതിരുനാൾ മഹാരാജാവുതിരുമനസ്സിലേക്കു് ഏതോ സംഗതിവശാലുണ്ടായ നീരസത്തിന്റെ ഫലമായി കേരളവൎമ്മവലിയകോയിത്തമ്പുരാൻ രണ്ടുകൊല്ലം കഠിനനിൎബ്ബന്ധങ്ങളോടുകൂടി സൎക്കാർവക ആലപ്പുഴ കൊട്ടാരത്തിലും പിന്നീടു മൂന്നുകൊല്ലം സാധാരണ രീതിയിൽ അനന്തപുരത്തുകൊട്ടാരത്തിലും താമസിക്കേണ്ടിവന്നു. പുത്രവത്സലയായ ദേവ്യംബാത്ത

മ്പുരാട്ടി കൎമ്മഫലങ്ങൾ അനതിക്രമണീയങ്ങളെന്നുള്ള ബോധത്താൽ ഒരുവിധം ധൈൎയ്യമവലംബിച്ചും സതീരത്നമായ റാണി ലക്ഷ്മീഭായി തിരുമനസ്സിലെ സദുക്തികളുടെ സാന്ത്വനങ്ങളാൽ സമാശ്വാസിതയായും സ്വപുത്രന്റെ ശ്രേയസ്സിനായി സദാ ഈശ്വരനെ പ്രാൎത്ഥിച്ചും വ്രതാദികൾ അനുഷ്ഠിച്ചും, വിശിഷ്ടന്മാരായ ബ്രാഹ്മണരെക്കൊണ്ടു ഈശ്വരസേവകൾ ചെയ്യിച്ചും യുഗോപമങ്ങളായ അഞ്ചുസംവത്സരം പ്രയാസപ്പെട്ടു കഴിച്ചുകൂട്ടി. ഈശ്വരൻ അവിടത്തെ പ്രാൎത്ഥനകളെ സ്വീകരിക്കയും ചെയ്തു. എന്തെന്നാൽ വിശാഖംതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു തന്റെ കിരീടധാരണത്തിനുതക്കവണ്ണം വലിയ കോയിത്തമ്പുരാനെ ബഹുമാനപുരസ്സരം വരുത്തി പൂൎവ്വസ്ഥിതിയിൽ താമസിപ്പിച്ചു. ദേവ്യംബതമ്പുരാട്ടിയുടെ വാത്സല്യഭാജനമായ ഏകപുത്രിയും, വിദുഷിയും, സുശീലയുമായ ലക്ഷ്മിത്തമ്പുരാട്ടി ൧൦൩൯ മുതൽ ൧൦൫൪വരെയുള്ള കാലംകൊണ്ടു മൂന്നു പുത്രികളേയും രണ്ടു പുത്രന്മാരേയും പ്രസവിച്ചു ശേഷം ൧൦൫൯ ഇടവത്തിൽ ഭൂവാസത്തെ ഉപേക്ഷിച്ചു. ദേവ്യംബതമ്പുരാട്ടി അനുഭവിച്ചിട്ടുള്ളവയിൽവെച്ചു ശക്തിമത്തായ ദുഃഖം ഇതുതന്നെയെന്നു തീൎച്ചയായിപ്പറയാം. എന്നാൽ ഈ സന്ദൎഭത്തിൽപ്പോലും ചാപല്യങ്ങൾ കാട്ടാതിരിക്കാൻ മാത്രമെങ്കിലും ധൈൎയ്യം അവിടത്തേക്കു ശേഷിച്ചിട്ടുണ്ടായിരുന്നു. ഈ സംഭവം നടന്നതിൽപിന്നെ ദേവ്യംബതമ്പുരാട്ടി കുടുംബകാൎയ്യങ്ങളിലൊന്നിലും പ്രവേശിക്കയുണ്ടായിട്ടില്ല. അധികമായി ആരേയും കാണ്മാനും സംസാരിക്കാനുമിഷ്ടപ്പെട്ടിരുന്നില്ല.

ഈശ്വരഭജനംചെയ്തുകൊണ്ടു വിജനമായ സ്ഥലത്തിരുന്ന് ആയുശ്ശേഷം കഴിച്ചുകൂട്ടണമെന്ന ഒരാഗ്രഹംമാത്രമേ അവിടത്തേക്കുണ്ടായിരുന്നുള്ളു. ഈ വിവരം ശ്രീമൂലം തിരുനാൾ മഹാരാജാവുതിരുമനസ്സിലെ അറിയിച്ച ഉടനെ അനന്തപുരത്തുകൊട്ടാരത്തിൻെറ വളരെ അടുത്തു തെക്കപടിഞ്ഞാറായി സ്ഥാനാങ്കിതമായ 'ശ്രീമൂലവിലാസം' എന്ന കൊട്ടാരം പണിചെയ്യിച്ചുകൊടുത്തതുകൂടാതെ പിതൃഷ്വസാവ് ആവശ്യപ്പെട്ടപ്രകാരം തൻെറ ഒരു ഛായാപടവുംകൂടി അയച്ചുകൊടുത്തു. അതോടൊന്നിച്ചു തുല്യംചാൎത്തിയ ഒരു തിരുവെഴുത്തുമുണ്ടായിരുന്നു. തിരുവെഴുത്തിൽ താഴെ കാണുന്ന ഒരു പദ്യം മാത്രമെഴുതിയിരുന്നത്.

'പിതൃഷ്വസ്രേ മയാ ദത്തം പ്രതിരൂപമിദം മമ
സ്വീക്രിയേതതയാൎപ്പകകാമയാ പ്രേമപൂൎവ്വകം'

പിന്നീടു ദേവ്യംബത്തമ്പുരാട്ടിയുടെ സ്ഥിരവാസം ആ കൊട്ടാരത്തിലായിരുന്നു. എപ്പോഴും ഭഗവന്നാമങ്ങൾ ജപിച്ചും പുരാണങ്ങൾ വായിപ്പിച്ചുകേട്ടും ചിലസമയം മാതൃവിയുക്തന്മാരായ ദൌഹിത്രന്മാരെ ലാളിച്ചും ദിവസങ്ങൾ കഴിച്ചിരുന്നു. ഒരവസരത്തിൽ ശുശ്രൂഷയ്ക്കായി അടുത്തുനിന്നിരുന്ന ദൌഹിത്രിയോട് ഈവിധം പറയുകയുണ്ടായി 'ഈശ്വരനെ സേവിക്കുന്നവൎക്കു മനസ്സുഖം കുറവായിട്ടാണ് കാണുന്നത്. സകലവും ഇഷ്ടംപോലെ സാധിച്ച മനുഷ്യന് ഒരുപ്രകാരത്തിലും ക്ലേശത്തിനു കാരണമില്ലെന്നായാൽ മനുഷ്യർ എന്നെന്നില്ലാതെ മദിച്ചു ദൈവത്തെ മറന്നുകളയും. അപ്പോൾ സൽഗ്ഗതിക്കുള്ള മാൎഗ്ഗവുമടഞ്ഞതുതന്നെ. കരുണാനിധിയായ ഈശ്വരൻ തൻെറ ഭക്തന്മാൎക്ക് ഈവി

ധം അധഃപതനമുണ്ടാകാതിരിക്കാനായിട്ടാണ് അവൾക്കു ദുഃഖങ്ങളുണ്ടാകുന്നതെന്നാണ് വിചാരിക്കേണ്ടത്. ഈ ദുഃഖവും ക്ഷമയോടുകൂടി സഹിക്കാനുള്ള ഒരു ശക്തിയുംകൂടി ഈശ്വരൻ അവൾക്കു കൊടുക്കുന്നുണ്ട്. 'ശാന്ത്യർത്ഥം ഹി ശ്രാന്തിരേഷാ സ്വകാനാം' എന്നു മേല്പുത്തൂർ ഭട്ടതിരി ചുരുക്കിപ്പറഞ്ഞിരിക്കുന്നതിതുതന്നെയാണ്.' ൧൦൫൬ കന്നിയിൽ അവിടത്തേക്കു വാതരോഗമാരംഭിച്ചു. ഒരു ദിവസം പെട്ടെന്നു വലത്തുവശം മുഴുവൻ അസ്വാധീനമാവുകയാണുണ്ടായത്. ഇതു കഴിഞ്ഞ് ഏതാനും ദിവസങ്ങൾക്കകം കുറച്ചുനാളായി സുഖമില്ലാതെ കിടപ്പിലായിരുന്ന ശേഷിച്ച സഹോദരി ലക്ഷ്മിത്തമ്പുരാട്ടിയും കഥാശേഷയായിത്തീർന്നു. സഹോദരന്മാരാരും കൂടാതെയും ദേഹത്തിനു സ്വാസ്ഥ്യമില്ലാതെയും മൂത്തകോയിത്തമ്പുരാന്റെ ചികിത്സാവൈഭവത്താൽ പരാപേക്ഷയോടുകൂടീട്ടെങ്കിലും സ്നാനഭക്ഷണാദികളായ ദിനചര്യകൾ മുടക്കംകൂടാതെ നടത്തിയും രണ്ടുകൊല്ലത്തോളം ജീവിച്ചിരുന്നശേഷം ൧൦൫൮ കർക്കടകം ൨൬-ാംനു രാവിലെ ൧൦ മണിസമയം പ്രാപഞ്ചികാവസ്ഥകളിൽ വിരക്തയായിത്തീർന്നിരുന്ന ആ മഹതി വളരെക്കാലം താൻ ഏകാഗ്രതയോടെ ഉപാസിച്ചിരുന്ന ദൈവത്തോടു സായുജ്യം പ്രാപിക്കയും ചെയ്തു.



# ശ്രീദേവിത്തമ്പുരാട്ടി

ഈ ഉപന്യാസത്തിനു വിഷയമായിരിക്കുന്ന തമ്പുരാട്ടിയെക്കുറിച്ചു പറയുന്നതിനുമുമ്പായി അവിടത്തെ കുടുംബത്തെ സംബന്ധിച്ചു കുറഞ്ഞൊന്നു പറയേണ്ടിയിരിക്കുന്നു. കേരളഭൂമിയുടെ രക്ഷാകർത്തൃത്വം ആദ്യകാലത്തു വഹിച്ചിരുന്നതു കേരളീയബ്രാഹ്മണർതന്നെയായിരുന്നു എന്നും ഈ ഭൂമിയെ അറുപത്തിനാലു ഗ്രാമങ്ങളായി വിഭജിച്ചാണ് അവർ ഭരിച്ചിരുന്നതെന്നും ആ അറുപത്തിനാലിൽ ഒന്നു ചെങ്ങന്നൂർ ഗ്രാമമാണെന്നുമുള്ളതു ചരിത്രപ്രസിദ്ധമായിട്ടുള്ളതാണല്ലോ. ചെങ്ങന്നൂർ ഗ്രാമത്തിന്റെ രക്ഷാകർത്തൃത്വവും ആ ഗ്രാമത്തിലുൾപ്പെട്ട അറുപത്തിനാലു കുടുംബത്തിലുള്ള പോററിമാരുടെ നേതൃത്വവും ആധിപത്യവും ആദ്യകാലത്തുതന്നെ കേരളകർത്താവായ ശ്രീപരശുരാമനാൽ കൊടുക്കപ്പെട്ടിട്ടുള്ളതു വഞ്ചിപ്പുഴമഠത്തിലേക്കാണ്. അതിനാൽ ആ മഠത്തിലുള്ള സ്ത്രീപുരുഷന്മാരെ സാധാരണ ജനങ്ങൾ ഇന്നും തമ്പുരാട്ടിമാരെന്നും തമ്പുരാക്കന്മാരെന്നുമാണ് പറഞ്ഞുവരുന്നത്. എന്നാൽ ബ്രാഹ്മണർ മാത്രം ഇവരെ പറയുന്നതു 'പണ്ടാരത്തിൽ' എന്നാണ്. ഇതിന്റെ അർത്ഥം തമ്പുരാനെന്നുതന്നെ ആയിരിക്കണം. 'പണ്ടാരവക' എന്നു പറഞ്ഞാൽ സർക്കാർ (ഗവൺമെന്റു) വക എന്നാണല്ലോ അർത്ഥം. അപ്പോൾ പണ്ടാരത്തിൽ എന്നു പറഞ്ഞാൽ സർക്കാരിൽ (രാജ്യം ഭരിക്കുന്ന ആളിൽ) എന്നും അർത്ഥമാകാമല്ലോ. അല്ലെങ്കിൽ ഭണ്ഡാഗാരാധികാരത്തിൽ(സർക്കാർ

വക മുതൽവെച്ചു സൂക്ഷിക്കുന്ന സ്ഥലത്തിന്റെ മേലധി
കാരിയായ ആളിൽ) എന്നുള്ളതു ലോപിച്ചു ഭണ്ഡാര
ത്തിൽ എന്നും അതിന്റെ തത്ഭവമായി പണ്ടാരത്തിൽ
എന്നും വന്നതായിരിക്കാം. എങ്ങിനെയായാലും പണ്ടാ
രത്തിൽ എന്നും തമ്പുരാൻ എന്നും പറഞ്ഞാൽ ശബ്ദവ്യ
ത്യാസമല്ലാതെ അൎത്ഥവ്യത്യാസമൊന്നും ഉണ്ടെന്നു തോന്നു
ന്നില്ല. ഈ മഠത്തിലേക്കു ദേശാധിപത്യവും ജനങ്ങളുടെ
മേൽ കൊലശിക്ഷ വിധിക്കുന്നതിനുള്ള അധികാരംകൂടിയും
ആദ്യകാലംമുതല്ക്കേ ഉണ്ടായിരുന്നു. ഈ മഠത്തിലുള്ളവർ
മുൻകാലങ്ങളിൽ ആയോധനവിദ്യയിൽ അദ്വിതീയന്മാ
രായിരുന്നു എന്നു മാത്രമല്ല, ഇവരുടെ കീഴിൽ അറക്കെ
ള്ള യുദ്ധവിദഗ്ദ്ധന്മാരായ അനേകം സൈനികന്മാരുമുണ്ടാ
യിരുന്നു. ഇതെല്ലാംകൊണ്ടു് ഇവർ ക്ഷത്രിയന്മാരായിരി
ക്കുമെന്നു ആരും തെറ്റിദ്ധരിച്ചുപോകരുതു്. ആ ഗ്രാമ
ത്തിൽ ശേഷമുള്ള പോററിമാരെപ്പോലെ ഇവരും ബ്രാഹ്മ
ണർതന്നെയാണു്. ചെമ്പകശ്ശേരി (അമ്പലപ്പുഴ) തമ്പു
രാൻ, ഇടപ്പള്ളിത്തമ്പുരാൻ മുതലായവർ നമ്പൂരിമാരാണെ
ല്ലൊ. എന്നാൽ ചെങ്ങന്നൂർ ഗ്രാമത്തിലുള്ള പോററിമാ
രെ തിരുവല്ലാ മുതലായ സ്ഥലങ്ങളിലുള്ള പോററിമാരുടെ
കൂട്ടത്തിലോ മററു ഗ്രാമങ്ങളിലുള്ള നമ്പൂരിമാരുടെ ശേഖ
രത്തിലോ ഗണിക്കാൻ പാടില്ല. ഇവർ ഏററവും ശ്ലാ
ഘ്യതയും യോഗ്യതയുമുള്ള പ്രത്യേകം ഒരുവക മലയാള
ബ്രാഹ്മണരാണു്. ഇവർ നമ്പൂരിമാരുടെ ഇല്ലങ്ങളിൽ
നിന്നോ മറേറാ വിവാഹംചെയ്യുന്നോ ഇവരുടെ പെൺകി
ടാങ്ങളെ മററു ഗ്രാമങ്ങളിലുള്ള ബ്രാഹ്മണർ വിവാഹം

കഴിച്ചുകൊടുക്കുകയോ ചെയ്ക പതിവില്ല. എന്നുമാത്രമല്ല ചെങ്ങന്നൂർ ഗ്രാമത്തിലുള്ള അന്തൎജ്ജനങ്ങൾക്ക് ആ ഗ്രാമത്തിനു പുറത്തു പോകാൻ പാടില്ലെന്നുകൂടി ഏൎപ്പാടുണ്ട്. ഇപ്രകാരമുള്ള പോററിമാരിൽ ആഢ്യത്വം വഞ്ഞിപ്പുഴമഠത്തിലേക്കാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങിനെ രാജത്വംകൊണ്ടും ബ്രാഹ്മണ്യംകൊണ്ടും അത്യന്തം ശ്രേഷ്ഠമായിട്ടുള്ള ഒരു കുടുംബമാണ് വഞ്ഞിപ്പുഴമഠം.

ഇടക്കാലത്തു പല രാജാക്കന്മാരുടേയും നാടുവാഴികളുടേയും മററും രാജ്യാധികാരങ്ങൾ വേറെ ചില മഹാരാജാക്കന്മാൎക്കും മററും ഒഴിഞ്ഞുപോയ കൂട്ടത്തിൽ വഞ്ഞിപ്പുഴമഠത്തിലേക്കുണ്ടായിരുന്ന ദേശാധിപത്യവും തിരുവിതാംകൂറിലേക്ക് ഒഴിഞ്ഞിട്ടുള്ളതാണ്. എങ്കിലും വഞ്ഞിപ്പുഴത്തമ്പുരാക്കന്മാർ അവൎക്കു പ്രാബല്യവും തിരുവിതാംകൂർ മഹാരാജാക്കന്മാൎക്കു രാജദ്രോഹികളായ എട്ടുവീട്ടിൽ പിള്ളമാർ മുതലായവരുടെ ഉപദ്രവവും ഉണ്ടായിരുന്ന കാലത്തു പലവിധ സഹായങ്ങൾ—പ്രാണരക്ഷകൂടിയും—ചെയ്തിട്ടുള്ളതിനാൽ തിരുവിതാംകൂർ മഹാരാജാവു വഞ്ഞിപ്പുഴമഠത്തിലേക്ക് അനേകം ദേശവഴികളും പല സ്ഥാനമാനങ്ങളും മററും കല്പിച്ചുകൊടുത്തിട്ടുണ്ട്. തിരുവിതാംകൂർ മഹാരാജാവിന് ഇപ്പോഴും വഞ്ഞിപ്പുഴത്തമ്പുരാനെ കൂടാതെ കുടുംബസംബന്ധമായ അടിയന്തിരങ്ങളിൽ ഒന്നുപോലും നടത്താൻ പാടില്ലാതെയാണിരിക്കുന്നത്. മഹാരാജകുടുംബത്തിൽ വിശേഷാലുണ്ടാകുന്ന സകല അടിയന്തിരങ്ങൾക്കും അവശ്യം വഞ്ഞിപ്പുഴത്തമ്പുരാൻ കൂടെയുണ്ടായിരിക്കണം. എന്നുമാത്രമല്ല, മഹാരാജാവിന്റെ പ്രതി

നിധിയായിട്ടും മററും വഞ്ഞിപ്പുഴത്തമ്പുരാൻ അനേക കാൎയ്യങ്ങളും ഇപ്പോഴും പ്രതിവത്സരം നടത്തേണ്ടതായിട്ടുണ്ട്. ആവക കാൎയ്യങ്ങളെല്ലാം ഇവിടെ പ്രത്യേകം എടുത്തു വിവരിക്കുന്നില്ല. മേല്പറഞ്ഞപ്രകാരം വഞ്ഞിപ്പുഴത്തമ്പുരാനു തിരുവിതാംകൂർ മഹാരാജകുടുംബവുമായി അനന്യസാധാരണങ്ങളായ അനേകം സംബന്ധങ്ങളുണ്ടെന്നു മാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു. ഇപ്രകാരമിരിക്കുന്ന ശ്രേഷ്ഠകുടുംബമായ വഞ്ഞിപ്പുഴമഠത്തിലെ ഇപ്പോഴത്തെ വലിയ തമ്പുരാന്റെ പിതാമഹിയാണ് നമ്മുടെ കഥാനായികയെന്നു വായനക്കാരെ അറിയിച്ചുകൊണ്ടു പ്രകൃതത്തിൽ പ്രവേശിക്കുന്നു.

ശ്രീദേവിത്തമ്പുരാട്ടി ജനിച്ചതു കൊല്ലം ൧൦൩൫-ാമാണ്ടു തുലാമാസം ൧൫-ാംനു- ചതയം നക്ഷത്രത്തിൽ ചെങ്ങന്നൂർ 'മിത്രമഠ' ത്തിലാണ്. അവിടുത്തെ അച്ഛൻ മിത്രമഠത്തിൽ 'കുഞ്ഞുപോററി' എന്ന പ്രസിദ്ധനായ വിദ്വാനായിരുന്നു. മാതാവിന്റെ നാമധേയവും ശ്രീദേവി എന്നു തന്നെയായിരുന്നു. ആ ബ്രാഹ്മണദമ്പതിമാർ സാമാന്യം വൈദുഷ്യമുള്ളവരായിരുന്നതിനാൽ അവർ തങ്ങളുടെ പുത്രിയേയും യഥാകാലം വേണ്ടതുപോലെ വിദ്യാഭ്യാസം ചെയ്യിച്ചു. ശ്രീദേവിത്തമ്പുരാട്ടി വിദ്യാഭ്യാസം ആരംഭിച്ചതു് അഞ്ചാമത്തെ വയസ്സിലാണ്. അവിടുത്തെ ഗുരുനാഥൻ ചെങ്ങന്നൂർ ആറാട്ടുകടവിൽ നാരായണൻ നമ്പ്യാർ എന്നു പ്രസിദ്ധനായിരുന്ന മഹാവിദ്വാനായിരുന്നു. ബ്രാഹ്മണകന്യകമാൎക്കു വിവാഹാനന്തരം ഗുരുമുഖേന വിദ്യാഭ്യാസം ചെയ്യുവാൻ നിവൃത്തിയില്ലാത്തതിനാൽ നമ്മുടെ ക

ഥാനായികയ്ക്കു പതിമ്മൂന്നാമത്തെ വയസ്സുവരെയല്ലാതെ ക്രമമായ വിദ്യാഭ്യാസംചെയ്വാൻ സാധിച്ചില്ല. ആ എട്ടുകൊല്ലംകൊണ്ടു ബുദ്ധിശാലിനിയായ അവിടുന്നു പഴയരീതിപ്രകാരം നിലത്തെഴുത്തു, കണക്ക്, വാക്യം, പരൽപ്പേര്, കാലദീപം മുതലായതുപഠിച്ചു നാൾപക്കംവെക്കുന്നതിന്നും ഗ്രഹങ്ങളെഗണിക്കുന്നതിന്നും ശീലമാക്കുകയും രഘുവംശം മാഘം, നൈഷധം മുതലായ കാവ്യങ്ങളിൽ ഏതാനും സർഗ്ഗങ്ങൾ വായിച്ചു സംസ്കൃതത്തിൽ സാമാന്യമായ വ്യുൽപത്തി സമ്പാദിക്കുകയും ചെയ്തു. കേരളീയസ്ത്രീകളെ—വിശേഷിച്ചും കേരളീയബ്രാഹ്മണരുടെ പെൺകിടാങ്ങളെ—വിദ്യാഭ്യാസം ചെയ്യിക്കുക സാധാരണമായി പതിവില്ലാതെയിരുന്ന ആക്കാലത്ത് ഇവിടെക്ക് ഇത്രയും സാധിച്ചത് അത്ഭുതവും ഭാഗ്യവിശേഷവുമാണല്ലൊ.

ശ്രീമതി തമ്പുരാട്ടിയെ ൧൦൧൯—മാണ്ടു ചിങ്ങമാസത്തിൽ പതിമ്മൂന്നാമത്തെ വയസ്സിൽ അന്നത്തെ വഞ്ഞിപ്പുഴ വലിയതമ്പുരാൻ വിവാഹംചെയ്തു വഞ്ഞിപ്പുഴമഠത്തിൽ കുടിവെച്ചു. അന്നുമുതൽക്കാണ് നമ്മുടെ കഥാനായിക തമ്പുരാട്ടി എന്ന നാമത്തിന് അർഹയായത്. തമ്പുരാട്ടിയുടെ ഭർത്താവായ തമ്പുരാനും ഒരു വിദ്വാനായിരുന്നതിനാൽ അവിടുന്നു (തമ്പുരാട്ടി) കന്യകയായിരുന്ന കാലത്തു സമ്പാദിച്ചിരുന്നതായ വിദ്യാധനത്തെ ക്ഷയിപ്പിച്ചുകളയാതെ അല്പാല്പമായിട്ടെങ്കിലും വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നതിന്നു കുറച്ചുകാലത്തേക്കുകൂടി സാധിച്ചു. അതും ഒരു വലിയ ഭാഗ്യമാണല്ലൊ. വിദ്വാന്മാരായ പുരുഷന്മാർ അക്ഷരകുക്ഷികളായ ഭാര്യമാരും വിദുഷികളായ

സ്ത്രീകൾക്ക് അത്തരക്കാരായ ഭർത്താക്കന്മാരും വന്നുചേർന്നാൽ അവൎക്കുണ്ടാകുന്ന പരമസങ്കടം എത്രമാത്രമായിരിക്കുമെന്നുള്ളതു അനുഭവസ്ഥന്മാൎക്കല്ലാതെ അറിയാവുന്നതല്ലല്ലൊ. പ്രസ്തുത രണ്ടുകുട്ടികൾക്കും ഒരുപോലെ വൈദുഷ്യമുണ്ടായിരുന്നാലുണ്ടാകുന്ന സുഖവും സന്തോഷവും അങ്ങിനെതന്നെയാണ്. പ്രസ്തുത ദമ്പതിമാർ വൈദുഷ്യം, വൈദഗ്ദ്ധ്യം, വൈശിഷ്ട്യം, സൌശീല്യം, സാമൎത്ഥ്യം, സൌന്ദൎയ്യം മുതലായവയിലെല്ലാം അനുരൂപ്യമുള്ളവരായിരുന്നതിനാൽ അവർ ദാമ്പത്യസുഖം യഥായോഗ്യം അനുഭവിച്ചുകൊണ്ടുതന്നെയാണ് കാലത്തെ നയിച്ചിരുന്നത്.

വഞ്ഞിപ്പുഴമഠത്തിൽ ഒന്നിലധികം പുരുഷന്മാരുണ്ടായിരിക്കുക പണ്ടേതന്നെ പതിവില്ലാത്തതിനാൽ ശ്രീദേവിത്തമ്പുരാട്ടിക്കും ഒരു പുരുഷസന്താനം മാത്രമായിപ്പോയതിൽ അത്ഭുതപ്പെടാനൊ വ്യസനിക്കാനോ ഇല്ലല്ലൊ. അവിടുന്നു ആ ഏകപുത്രനെ പ്രസവിച്ചതു ഇരുപത്തഞ്ചാമത്തെ വയസ്സിൽ ൧൦൨൭-ാമാണ്ടാണ്. ഇതുകൂടാതെ അവിടുന്ന് ഒരു പുത്രിയെക്കൂടി പ്രസവിച്ചു. തമ്പുരാട്ടി തന്റെ സന്താനങ്ങളെ യഥായോഗ്യം വിദ്യാഭ്യാസം ചെയ്യിക്കുകയും പുത്രിയെ യഥാകാലം ചെങ്ങന്നൂർ 'വെന്മണി' മഠത്തിലേക്കു വിവാഹം കഴിപ്പിച്ചു കൊടുപ്പിക്കുകയും പുത്രനെക്കൊണ്ടു ചെങ്ങന്നൂർ 'താഴമൺ'മഠത്തിൽനിന്നു വിവാഹം കഴിപ്പിച്ചു വഞ്ഞിപ്പുഴമഠത്തിൽ കുടിവെപ്പിക്കുകയും ചെയ്തു. ഈശ്വരകാരുണ്യംകൊണ്ട് അവിടേക്ക് അചിരേണ പല ദൌഹിത്രിമാരും ഒരു പൌത്രനുമുണ്ടായി. പൌത്രൻ ഇപ്പോഴത്തെ വഞ്ഞിപ്പുഴ വലിയ

തമ്പുരാൻതിരുമനസ്സുകൊണ്ടാണെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലൊ. തമ്പുരാട്ടിയുടെ പുത്രൻ മഹാവിദ്വാനും എറ്റവും യോഗ്യനും പ്രസിദ്ധനും സമൎത്ഥനുമായിത്തീൎന്നു. ഇത്രയും പറഞ്ഞതുകൊണ്ടു നമ്മുടെ കഥാനായിക അത്യന്തം ഭാഗ്യശാലിനിയാണെന്നു സ്പഷ്ടമാകുന്നുണ്ടല്ലൊ. ഇപ്രകാരം സകലവിധഭാഗ്യങ്ങളും സുഖങ്ങളും അനുഭവിച്ചുകൊണ്ടിരുന്ന അവിടേക്കും പലവിധത്തിലുള്ള കഷ്ടസംഭവങ്ങൾ നിമിത്തം ഇടക്കിടക്കു് അനേകം ദുസ്സഹദുഃഖങ്ങൾ അനുഭവിക്കേണ്ടതായിട്ടും വന്നിട്ടുണ്ടു്. എങ്ങിനെയുള്ളവൎക്കും ഇഹലോകജീവിതം സുഖദുഃഖസമ്മിശ്രമായിട്ടല്ലാതെ ഇരിക്കയില്ലെന്നുള്ളതു നളചക്രവൎത്തി, ശ്രീരാമൻ, പാണ്ഡവന്മാർ മുതലായ പുരാണപുരുഷന്മാരുടെ കഥകൾകൊണ്ടു നമുക്കു് അറിയാവുന്നതാണല്ലൊ.

'സകലഭുവനങ്ങളിൽ പ്രത്യക്ഷദേവതമാരാമ-
പ്രകടമൂൎത്തിയാം സൂൎയ്യനും ചന്ദ്രനും
ഒരുദശയിലഹോ! രാഹുവക്ത്രാന്തരേ
വിരവൊടു പതിച്ചുഴന്നീടുന്നതില്ലയോ.'

കിഞ്ച—

'ഇവനിഹ ഭവിക്കേണമിന്നകാലം വേണ-
മവശതഭവിക്കേണമൎത്ഥനാശം വേണം
ഇതി വിധി വിധിച്ചതിപ്രാണികൾക്കൎമ്മമേ
ഹിതമഹിതമെങ്കിലും ലംഘ്യമല്ലതുമേ.'

൧൦൩൩-മാണ്ടു മിഥുനമാസത്തിൽ വഞ്ചിപ്പുഴമഠത്തിൽ വലിയതമ്പുരാൻ തീപ്പെട്ടുപോവുകയാൽ നമ്മുടെ കഥാനായിക വിധവയായിത്തീൎന്നു. അന്നു് ഈ വലിയതമ്പുരാട്ടിക്കു മുപ്പതുവയസ്സു പ്രായമായിട്ടുണ്ടായിരുന്നുള്ളു. ക

ലസ്ത്രീകൾക്കു വൈധവ്യംപോലെ ദുസ്സഹമായിട്ടുള്ള ദുഃഖം വേറെ യാതൊന്നുമില്ലല്ലൊ. അതു യൗവനം ക്ഷയിക്കുന്നതിനു മുമ്പുതന്നെ അനുഭവിക്കേണ്ടതായിവ:ന്നാൽ പിന്നെ പറയാനുമില്ലല്ലൊ. അന്നു തമ്പുരാട്ടിയുടെ ഏകപുത്രന് അഞ്ചുവയസ്സുമാത്രമേ പ്രായമായിട്ടുണ്ടായിരുന്നുള്ളു. വേറെ പുരുഷന്മാരായിട്ട് ആ കുടുംബത്തിൽ ആരും ഉണ്ടായിരുന്നുമില്ല. ഇതിനും പുറമെ ആ ശ്രേഷ്ഠകുടുംബം അന്ന് ആചാരമായജ്ഞാനസമുദ്രത്തിൽമുഴുകിയിരിക്കുകയുമായിരുന്നു. ഈ നിലയിലാണ് നമ്മുടെ കഥാനായിക ഗൃഹഭരണം ആരംഭിച്ചത്. അന്ന് അവിടേക്കു നേരിട്ടതായ മനോവ്യസനവും ബുദ്ധിമുട്ടുകളും കഷ്ടപ്പാടുകളും എത്രമാത്രമായിരുന്നിരിക്കുമെന്നു വായനക്കാർ തന്നെ ഊഹിച്ചുകൊള്ളുകയല്ലാതെ പറഞ്ഞറിയിക്കുന്നകാര്യം അസാദ്ധ്യമാണ്.

അനേകം വസ്തുവകകളും ഇടവകകളും ദേശവഴികളും മറ്റുമുള്ള ആ കുടുംബം വിഷമകരമായ കടസങ്കടത്തിലകപ്പെട്ടതെങ്ങിനെയാണെന്നു വായനക്കാർ സംശയിച്ചേക്കാം. എന്നാൽ അതിന്റെ പ്രധാനകാരണം ' അവിടുത്തെ ചിലവിന്റെ ആധിക്യമെന്നല്ലാതെ മറ്റൊന്നും പറയാനില്ല. അവിടെ വഴിയൂട്ടു മുതലായി മുമ്പിനാലേയുള്ള ചിലവുതന്നെ ഒട്ടും ചില്ലറയല്ല. പിന്നെ വഞ്ചിപ്പുഴ മഠത്തിലുള്ളവർ മുമ്പിനാലേതന്നെ അത്യൗദാര്യനിധികളുമായിരിക്കുക പതിവാണ്. ഇതൊന്നും ഇന്നും ഭേദപ്പെട്ടിട്ടില്ലെന്ന് എല്ലാവർക്കും അറിയാവുന്നതാണല്ലൊ. "ആയം ദൃഷ്ട്വാ വ്യയം കുര്യാൽ" എന്നുംമറ്റുമുള്ള പ്രമാണമൊന്നും അവിടെ നോക്കാറില്ല. വഞ്ചിപ്പുഴമഠത്തിലെപ്പോലെ ദു

വാധൎമ്മങ്ങളുള്ള ഒരു പ്രഭുകുടുംബം കേരളത്തിൽ ചുരുക്കമാണെന്നുള്ള പ്രസിദ്ധി ഇന്നും നിലനിന്നുപോരുന്നുണ്ട്.

നിത്യവൃത്തി കഴിച്ചുകൂട്ടുന്നതിനുതന്നെയും വളരെ പ്രയാസമായിരുന്ന കാലത്താണ് ഗൃഹഭരണം ദൈവഗത്യാ കാൎയ്യങ്ങളേല്ക്കേണ്ടിവന്നതെങ്കിലും തന്റെ ഭൎത്താവിന്റെ പിണ്ഡം, സംവത്സരദീക്ഷ, പന്ത്രണ്ടാംമാസം മുതലായവയും പുത്രന്റെ ഉപനയനം, സമാവൎത്തനം, വേളി, കുടിവെപ്പു മുതലായവയും ഒട്ടും മോശമാകാതെ കേമമായി നിൎവ്വഹിക്കുകയും നടത്തുകയും ക്രമമായി ശമ്പളംകൊടുത്തു ഗുരുനാഥന്മാരെ മഠത്തിൽത്തന്നെ താമസിപ്പിച്ചു പുത്രനെ യഥാക്രമം വിദ്യാഭ്യാസം ചെയ്യിച്ചു വിദ്വാനും യോഗ്യനുമാക്കിത്തീൎക്കുകയും ചെയ്ത ഈ വലിയതമ്പുരാട്ടിയുടെ ഭരണവൈഭവവും ബുദ്ധിസാമൎത്ഥ്യവും ആലോചനാശക്തിയും എത്രമാത്രമുണ്ടായിരുന്നു എന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. എന്നാൽ ഇതിലേക്കൊന്നും ബുദ്ധി പറഞ്ഞുകൊടുക്കുന്നതിനോ വേണ്ടുന്നതിനെ ആലോചിക്കുന്നതിനോ യോഗ്യതയുള്ള സഹായികളാരും അവിടെക്കുണ്ടായിരുന്നുമില്ല. പറഞ്ഞതു കേൾക്കുന്നതിനുമാത്രം ഭൃത്യന്മാർ മുതലായവർ ധാരാളമുണ്ടായിരുന്നു. അവിടന്നു കാൎയ്യങ്ങൾ നടത്തീട്ടുള്ളതെല്ലാം സ്വമേധാപ്രകാരവും സ്വാഭിപ്രായംപോലെയുമാണ്. ഗുണദോഷങ്ങൾ പറഞ്ഞുകൊടുക്കാനുണ്ടായിരുന്ന ബന്ധുക്കളുടെ യോഗ്യതക്കും തമ്പുരാട്ടിയുടെ ബുദ്ധിസാമൎത്ഥ്യത്തിനും ദൃഷ്ടാന്തമായി ഒരു സംഗതികൂടി ഇവിടെ പറയാം.

കടംകൊണ്ടു ബുദ്ധിമുട്ടു സഹിക്കാൻ പാടില്ലാതെയി

ന്നു അക്കാലത്തു ബാന്ധവന്മാരിൽ ചിലർ തമ്പുരാട്ടി യോട് — അന്യാധീനത്തിലിരിക്കുന്ന വസ്തുക്കൾ അൎത്ഥം കൊടുത്ത് ഒഴിപ്പിക്കാൻ ഇനി ഇവിടെ അത്ര എളുപ്പമി ല്ലാതെയാണല്ലൊ ഇരിക്കുന്നത്. അതിനാൽ വസ്തുക്കളി ന്മേൽ ഇവിടേക്കുള്ള ജന്മാവകാശംകൂടി തീറു കൊടുത്തു കിട്ടുന്നതു വാങ്ങി കടംവീട്ടുകയാണ് ഇനി വേണ്ടത്. അ തല്ലാതെ ഈ കടം വീട്ടുന്നതിന് ഇവിടെ മാൎഗ്ഗമെ ന്നും ഇല്ലാതെയാണല്ലൊ ഇരിക്കുന്നത്. കടം കൊടുത്തു തീൎക്കാതെയിരുന്നാൽ ജന്മാവകാശമുള്ളതു കടക്കാർ വി ല്പിക്കും. അതു വളരെ നഷ്ടമായും വരും — എന്നൊരു ഉ പദേശം പറഞ്ഞുകൊടുത്തു. ഇങ്ങിനെയുള്ള ഘട്ടങ്ങ ളിൽ സ്ത്രീകളെന്നല്ല, പുരുഷന്മാർതന്നെയായിരുന്നാലും ഈ ഉപദേശത്തെ അനുസരിച്ചു പ്രവൎത്തിക്കാതെയിരിക്കു കയില്ലല്ലൊ. ജന്മാവകാശം തീറെഴുതുന്നതിന് അക്കാല ത്ത് അവിടേക്കു പൂൎണ്ണാധികാരവും സ്വാതന്ത്ര്യവും ഉണ്ടാ യിരുന്നതാനും. എങ്കിലും തമ്പുരാട്ടി ബന്ധുക്കളുടെ ഈ ഉപദേശത്തിനു മറുപടിയായി കല്പിച്ചതു — നമ്മുടെ രക്ഷാ കൎത്താവു തിരുവിതാംകൂർ മഹാരാജാവാണ്. ഇവിടെ ഇ പ്പോൾ നേരിട്ടിരിക്കുന്ന കഷ്ടതകളെ എഴുതിയയച്ചു ഞാൻ അവിടെ ഒന്നറിയിച്ചുനോക്കട്ടെ. അവിടെനിന്ന് ഒരു സഹായവുമുണ്ടാകാത്തപക്ഷം പിന്നെ എന്തുവേണ്ടു എ ന്നാലോചിക്കാം — എന്നാണ്. അപ്രകാരം അവിടുന്നു മ ഹാരാജാവിന്റെ പേൎക്ക് എഴുതി അയയ്ക്കുകയും മഹാരാ ജാവ് ഈ പരമാൎത്ഥമെല്ലാം അറിഞ്ഞു 'വഞ്ചിപ്പുഴമഠത്തി ലെ അന്തൎജ്ജനങ്ങളുടെ ചിലവിലേക്കായി നൂറു പറയ്ക്കു നിലം കരമൊഴിവായി ഉടനെ കല്പിച്ചു കൊടുക്കുകയുംചെ

ച്ചു. പിന്നെ തമ്പുരാട്ടി ആ നിലത്തിൽനിന്നുള്ള ആദായംകൊണ്ടും മററും മഠത്തിലെ ചിലവുകൾ ഭംഗിയായി നടത്തുകയും ബുദ്ധിപൂൎവ്വകമായി കാൎയ്യങ്ങൾ നോക്കുകയും ഗൃഹഭരണം നടത്തുകയും ചെയ്തുകൊണ്ടിരുന്നു. കിം ബഹുനാ, കുറച്ചുകാലംകൊണ്ടു തമ്പുരാട്ടി കടം അശേഷം തീൎക്കുകയും അന്യാധീനപ്പെട്ടിരുന്ന വസ്തുക്കളെല്ലാം വീണ്ടെടുക്കുകയും മഠത്തിലേക്ക് ആവശ്യമുള്ള പാത്രങ്ങൾ മുതലായവയും വിശേഷാൽ സംഖ്യയില്ലാതെ മുതലും സമ്പാദിക്കുകയും ചെയ്തു. ചുരുക്കിപ്പറയുന്നതായാൽ വഞ്ചിപ്പുഴ മഠത്തിൽ ഇപ്പോളുള്ള സകലൈശ്വൎയ്യങ്ങൾക്കും ധനസമൃദ്ധിക്കും കാരണഭൂത ഈ വലിയതമ്പുരാട്ടിയാണ്. ഇപ്പോഴും അവിടെ ചിലവു കഴിച്ചു പ്രതിവത്സരം ഒരു വലിയ സംഖ്യ മിച്ചമുണ്ടാകത്തക്കവണ്ണമുള്ള മുതൽകാൎയ്യങ്ങളുണ്ടെന്നുള്ളതു പ്രസിദ്ധമാണല്ലോ. ഇങ്ങിനെ കുലവിധം ദാരിദ്ര്യസമുദ്രത്തിൽനിന്നു കരയേറ്റിയെന്നുമാത്രമല്ല, സമ്പൽസൌധാഗ്രത്തിൽ കയറുകയുംകൂടി ചെയ്ത തമ്പുരാട്ടിക്കു വൈധവ്യം എന്നുള്ള ഒരു ദുഃഖമല്ലാതെ പിന്നെയുണ്ടായിരുന്നില്ല. ശേഷമൊക്കെ സുഖംതന്നെയായിരുന്നു. പുത്രൻ അതിയോഗ്യനും സമൎത്ഥനുമായിരുന്നതിനാൽ ഗൃഹകാൎയ്യങ്ങളെല്ലാം പുത്രനെ ഏല്പിച്ചു പിന്നീട് അവിടുന്നു ഈശ്വരനെ ഭജിച്ചുകൊണ്ടും തന്റെ വ്രതനിയമാദികളെ യഥാക്രമം അനുഷ്ഠിച്ചുകൊണ്ടും ഈശ്വരകഥാശ്രവണാദികൾകൊണ്ടു സമയത്തെ നയിച്ചുകൊണ്ടും സുഖമായിട്ടിരുന്നു. എന്നാൽ കശ്മലനായ ദുൎവ്വിധി ആ സുഖവും അവിടത്തേക്ക് അത്ര അധികം കാലത്തേക്ക് അനുവദിച്ചു

കൊടുത്തില്ല. ൧൦൩൯-ാമാണ്ടു തന്റെ ഏകപുത്രി പരലോകപ്രാപ്തയായിപ്പോയതിനാൽ തമ്പുരാട്ടിക്ക് അപാരമായ ദുഃഖമുണ്ടായി. എങ്കിലും സമർത്ഥന്മാരായ ദൌഹിത്രന്മാരേയും മററും കണ്ട് അവിടന്ന് ആ ദുഃഖത്തേയും ഒരുവിധം ഉള്ളിൽ ഒതുക്കിക്കൊണ്ടിരുന്നു. എങ്കിലും ൧൦൪൦-ാമാണ്ടു വൃശ്ചികമാസം ൨൨-ാംനു- തന്റെ ഏകപുത്രനും കൂടി അകാലനിര്യ്യാണത്തെ പ്രാപിച്ചതിനാൽ തമ്പുരാട്ടിയുടെ ഹൃദയം അതിനിസ്സീമമായ ദുഃഖസമുദ്രത്തിൽ മുഴുകിപ്പോയി. ഇത്രയും ദുസ്സഹമായ ഒരു ദുഃഖം തമ്പുരാട്ടിക്ക് ഈ ആയുഷ്ക്കാലത്തിൽ ഉണ്ടായിട്ടില്ല. പുത്രവിയോഗമാകുന്ന ബഡവാമുഖാഗ്നി എപ്പോഴും അവിടത്തെ ഹൃദയസമുദ്രത്തിന്റെ ആഴത്തിൽ കെടാതെ കിടന്നിരുന്നു എന്നുമാത്രമല്ല, അതു ചിലപ്പോൾ വല്ലാതെ കത്തിജ്വലിക്കുകയും ചെയ്തിരുന്നു. അക്കാലംമുതൽ ഗൃഹഭരണമാകുന്ന ഭാരമേറിയ കൃത്യം വീണ്ടും തമ്പുരാട്ടിയുടെ തലയിൽതന്നെ വന്നുകേറി. അന്നു വലിയതമ്പുരാട്ടിയുടെ ഏകപൌത്രന് (ഇപ്പോഴത്തെ വലിയതമ്പുരാൻ) പതിനൊന്നു വയസ്സും ഏഴു മാസവും മാത്രമേ പ്രായമായിട്ടുണ്ടായിരുന്നുള്ളു. വേറെ പ്രായംതികഞ്ഞ പുരുഷന്മാരാരും അവിടെയുണ്ടായിരുന്നുമില്ലല്ലൊ. അതിനാൽ മനസ്വിനിയായ ആ വലിയതമ്പുരാട്ടിതന്നെ തന്റെ സകല ദുഃഖങ്ങളേയും ഉള്ളിലൊതുക്കിക്കൊണ്ടു ഗാർഹികകാര്യങ്ങൾ വീണ്ടും ഭംഗിയായി നടത്തിക്കൊണ്ടിരുന്നു.

പിന്നെ തമ്പുരാട്ടിയുടെ പൌത്രൻ പുരുഷപ്രായം തികയുകയും ആ തമ്പുരാനും അവിടത്തെ അച്ഛനെപ്പോലെ

തന്നെ സമൎത്ഥനും ബുദ്ധിമാനും ആയിരിക്കകൊണ്ടു വലിയതമ്പുരാട്ടിക്കു കാൎയ്യാന്വേഷണാദികളുടെ ഭാരത്തിനു വളരെ ലാഘവം വന്നുകൂടി. എങ്കിലും ഇപ്രകാരം സകല കാൎയ്യങ്ങളും പിന്നെയും ആ വലിയതമ്പുരാട്ടിയുടെ ആജ്ഞാപ്രകാരവും അനുവാദപ്രകാരവുമാണ് നടക്കുകയും നടത്തിക്കുകയും ചെയ്തിരുന്നത്. ൧൦൭൯-മാണ്ടു തീപ്പെട്ടുപോയ വലിയതമ്പുരാൻ കാൎയ്യങ്ങൾ അന്വേഷിച്ചുകൊണ്ടിരുന്ന കാലത്തും ഈ അമ്മതമ്പുരാട്ടിയുടെ ആലോചനയോടും അനുവാദത്തോടുംകൂടിയല്ലാതെ ഒരു കാൎയ്യവും ചെയ്തിരുന്നില്ല. പിന്നെ മാതൃഭക്തിപൂൎണ്ണനായ പുത്രനും അതറിയാതെ ചെയ്യുമാറിടയില്ലല്ലൊ.

ഇനി നമ്മുടെ കഥാനായികയുടെ സ്വഭാവഗുണത്തെപ്പററി രണ്ടുവാക്കു പറയേണ്ടിയിരിക്കുന്നു. അവിടത്തെ ദാനശീലം അത്യസാധാരണമായിട്ടുള്ളതാണെന്നു മുമ്പു പറഞ്ഞിട്ടുള്ളതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലൊ. പിന്നെ ഈശ്വരഭക്തിയും വിശ്വാസവുമാണെങ്കിൽ അവയും അവിടേക്കുണ്ടായിരുന്നതുപോലെ ഇക്കാലത്ത് അധികമാൎക്കും ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. വ്രതനിയമാദികൾ പിന്നെയും അവിടുന്നു ശരിയായി അനുഷ്ഠിച്ചുകൊണ്ടാണിരുന്നിരുന്നത്. അന്തൎജ്ജനങ്ങൾ വിധവകളായിത്തീൎന്നാൽ ആചരിക്കേണ്ടുന്ന മുറകളെ യഥാവിധി ആചരിക്കുന്നതിലും അവിടുന്ന് അദ്വിതീയയായിട്ടാണിരുന്നിരുന്നത്. ഇങ്ങിനെ പറഞ്ഞുതുടങ്ങിയാൽ അവിടത്തെ സ്വഭാവഗുണവും അവസാനിപ്പാതെയുണ്ട്.

നമ്മുടെ കഥാനായികയായ വലിയതമ്പുരാട്ടിക്കു വാ

ർദ്ധക്യം ബാധിച്ചിട്ടും ദേഹത്തിനല്ലാതെ ബുദ്ധിക്ക യാതൊരു ശക്തിക്ഷയവും സംഭവിച്ചിരുന്നില്ല. അവിടന്നു പിന്നെയും സമയത്തെ നയിച്ചിരുന്നതു ഗീതാപാഠം ജപവും തേവാരവും ഈശ്വരവിചാരവും ഈശ്വരകഥാശ്രവണാദികളുംകൊണ്ടായിരുന്നു എങ്കിലും കാര്യസംബന്ധങ്ങളായ ഗുണദോഷങ്ങളെ തന്റെ പൌത്രന യഥാവസരം പറഞ്ഞുകൊടുക്കുകയും ചെയ്തുകൊണ്ടാണിരുന്നിരുന്നത്. ഇപ്രകാരമെല്ലാം തന്റെ വിശിഷ്ടകുടുംബത്തിന് ഒരു ശ്രീദേവിയായിട്ടുതന്നെ ജീവിച്ചിരുന്നിരുന്ന ആ വലിയതമ്പുരാട്ടി കൊല്ലം ൧൦൭൭-ാമാണ്ടു ചിങ്ങമാസം ൧൭-ാംനു-൭൯-ാമത്തെ വയസ്സിൽ കഥാവശേഷയായിത്തീരുകയും ചെയ്തു.

'ജാതസ്യ ഹി ധ്രുവോ മൃത്യുഃ' എന്നാണല്ലോ.



---

# ൮. കല്യാണിക്കുട്ടിയമ്മച്ചി

സകലകലാകുശലനും രാജ്യഭരണനിപുണനുമായിരുന്ന ആയില്യംതിരുനാൾ തിരുവിതാംകൂർമഹാരാജാവുതിരുമനസ്സിലെ പ്രേമഭാജനമായ പ്രണയിനിയായിരുന്ന നാഗർകോവിൽ കല്യാണിക്കുട്ടിയമ്മച്ചിയെക്കുറിച്ചു കേട്ടിട്ടില്ലാത്തവരായി കേരളത്തിലാരുമുണ്ടെന്നു തോന്നുന്നില്ല. ആ ശ്രീമതിയുടെ ജീവചരിത്രം വായനക്കാർക്കു രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു.

അമ്മച്ചി ജനിച്ചതു കൊച്ചിസംസ്ഥാനത്തു മുകുന്ദപുരം താലൂക്കിൽ വെള്ളൂക്കര പ്രവൃത്തിയിൽ നടവരമ്പുദേശത്തു മാളുപ്പിള്ളി എന്ന വിശിഷ്ടഗൃഹത്തിൽ കൊല്ലം ൧൦൧൪-ാമാണ്ടു കർക്കടകമാസത്തിൽ മൂലം നക്ഷത്രത്തിലാണ്. നടവരമ്പത്തു ചെമ്പറമ്പത്തു ഗൃഹത്തിലെ അംഗവും കുഞ്ഞുകൃഷ്ണമേനോൻ സർവ്വാധികാര്യക്കാർ എന്നു പ്രസിദ്ധനുമായിരുന്ന ശ്രീപുരുഷന്റെയും മാളുപ്പിള്ളി ഗൃഹത്തിലെ കുടുംബലക്ഷ്മിയായിരുന്ന കുഞ്ഞുലക്ഷ്മിയമ്മയുടെയും ദ്വിതീയസന്താനമായിട്ടാണ് ഈ ഗുണവതി ഭൂലോകജാതയായത്. ആ ഭാഗ്യദമ്പതിമാർക്ക് ഈ പുത്രിയുടെ ജ്യേഷ്ഠഭ്രാതാവും കനിഷ്ഠസഹോദരനുമായി രണ്ടു പുത്രന്മാർ കൂടിയുണ്ടായിരുന്നു. അവർ കൃഷ്ണൻതമ്പിയെന്നും മാധവൻ (കുട്ടൻ) തമ്പിയെന്നും പ്രസിദ്ധന്മാരായിരുന്ന യോഗ്യപുരുഷന്മാരാണെന്നുള്ളതു പറയേണമെന്നില്ലല്ലോ.

നമ്മുടെ കഥാനായികയെ മാതാപിതാക്കന്മാർ സവിശേഷം സ്നേഹവാത്സല്യങ്ങളോടുകൂടി പരിചരിച്ചാണ് വ



കല്യാണിക്കുട്ടിയമ്മച്ചി.

ളത്തിയിരുന്നത്. 'പ്രായശോ മാനവാനാം മക്കളുതിൽ മുക ളേറം പക്ഷപാതാതിരേകം' എന്നാണല്ലൊ. എന്നാൽ അതിലാളനംനിമിത്തം കുട്ടികൾക്കുണ്ടായിത്തീരാവുന്ന ദോഷങ്ങളിലൊന്നും തങ്ങളുടെ പുത്രിയെ ബാധിക്കാതെയിരിക്കാൻ ആ മാതാപിതാക്കന്മാർ പ്രത്യേകം ശ്രദ്ധവെക്കുകയും ചെയ്തിരുന്നു. ആ മാതാപിതാക്കന്മാരുടെ പരിചരണവും ഉപദേശങ്ങളും നിമിത്തം ആ കുട്ടിക്കു ബാല്യത്തിൽത്തന്നെ സത്യം, ഈശ്വരഭക്തി, ഭൂതദയ, പരോപകാരതൽപരത, അധർമ്മഭീരുത്വം മുതലായ സൽഗുണങ്ങൾ ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠിതങ്ങളായിത്തീർന്നു.

കുഞ്ഞുകൃഷ്ണമേനോനവർകൾ തന്റെ പുത്രിയെ എഴുത്തിനിരുത്തുകയും യഥാകാലം യോഗ്യന്മാരായ ഗുരുനാഥന്മാരെ നിയമിച്ചു വേണ്ടുംപോലെ വിദ്യാഭ്യാസം ചെയ്യിക്കുകയും ചെയ്തു. അക്കാലത്തെ പുരാതനനിലയെത്തുടർന്നു മുതലായ ആദ്യപാഠങ്ങൾ കഴിഞ്ഞതിന്റെശേഷം നമ്മുടെ കഥാനായിക അമരം, സിദ്ധരൂപം, കാവ്യനാടകാലങ്കാരങ്ങൾ മുതലായവ പഠിച്ചതു് ഒരു ശാസ്ത്രികളുടെ അടുക്കലാണു്. ഇങ്ങിനെ അഞ്ചു വയസ്സുമുതൽ പതിനാലു വയസ്സുവരെയുള്ള വിദ്യാഭ്യാസംകൊണ്ടു് ആ മനസ്വിനി മലയാളം സംസ്കൃതം ഈ ഭാഷകളിൽ ഒരുവിധം പാണ്ഡിത്യം സമ്പാദിച്ചു. ഇതിനിടയ്ക്കു് ആ ബുദ്ധിമതി സംഗീതത്തിലും സാമാന്യം നിപുണയായിത്തീർന്നു. ഈ ഗുണവതിയെ പാട്ടഭ്യസിപ്പിച്ചതു് ശിവരാമഭാഗവതരെന്നു പ്രസിദ്ധനായിരുന്ന സംഗീതവിദ്വാനാണു്.

നമ്മുടെ കഥാനായികയുടെ താലികെട്ടുകല്യാണം

അവരുടെ മൂലനാലാമിടം ചേരാനല്ലൂരാകയാൽ അവിടെ വെച്ച് ൧൦൨൬-ാമാണ്ട് ആഘോഷപൂർവ്വം നടത്തപ്പെട്ടു. ആ അടിയന്തരം സർവ്വാധികാര്യക്കാരുടെ ഉത്സാഹത്തിലും ചുമതലയിലും വളരെ ഭംഗിയായിട്ടാണ് കഴിഞ്ഞുകൂടിയത്.

കല്യാണം കഴിഞ്ഞിട്ടും നമ്മുടെ കഥാനായിക വിദ്യാഭ്യാസത്തിൽനിന്നു വിരമിക്കാതെ ആ വിഷയത്തിൽ വീണ്ടും പരിശ്രമിച്ചുകൊണ്ടുതന്നെയിരുന്നു.

നമ്മുടെ കഥാനായികയെ ആയില്യംതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു പട്ടും കച്ചയുമിട്ട് അമ്മച്ചിയാക്കി സ്വീകരിച്ചത് ൧൦൩൬-ാമാണ്ടാണ്. കൊച്ചിരാജ്യനിവാസിനിയായിരുന്ന ഈ സൌഭാഗ്യവതി തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സിലെ കരുണയ്ക്കും പ്രണയത്തിനും വിഷയീഭവിച്ചതെങ്ങിനെയെന്നും ഈ വിഷയത്തിൽ ഘടയിതാവാരായിരുന്നുവെന്നുമുള്ള ഒരു ജിജ്ഞാസ വായനക്കാർക്കു സ്വാഭാവികമായിട്ടുണ്ടാകാവുന്നതാകയാൽ ആ സംഗതിയെപ്പററിക്കൂടി സ്വല്പം പറയേണ്ടിയിരിക്കുന്നു.

ഈ ദാമ്പത്യയോഗത്തിൽ പ്രധാനഘടകനായിരുന്നത് ൧൦൩൫-ാമാണ്ടു നാടുനീങ്ങിയ ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മമഹാരാജാവുതിരുമനസ്സിലെ സേവനും പള്ളിയറ വിചാരിപ്പുകാരനും കേൾവിപ്പെട്ട ആട്ടക്കാരനുമായിരുന്ന ഈശ്വരപിള്ള അവർകളാണ്. ഈശ്വരപിള്ള വിചാരിപ്പുകാരനും സർവ്വാധികാര്യക്കാരവർകളും തമ്മിൽ വലിയ സ്നേഹമായിരുന്നു. സർവ്വാധികാര്യക്കാർക്കു കഥകളിയിൽ നല്ല ജ്ഞാനവും സാമാന്യത്തിലധികം ഭ്രമവുമുണ്ടായി

ന്നതിനാലാണ് വിചാരിപ്പുകാരന്റെ പേരിൽ അതിയായ സ്നേഹബഹുമാനങ്ങളുണ്ടായിത്തീൎന്നത്. വിചാരിപ്പുകാരദ്ദേഹം രണ്ടുതവണ വൃശ്ചികമാസത്തിൽ അഷ്ടമിക്കു വൈക്കത്തും ഏകാദശിക്കു ഗുരുവായൂരും പോവുകയും അതോടുകൂടി സൎവ്വാധികാൎയ്യക്കാരവർകളുടെ കല്പനപ്രകാരം നടവരവുത്തും പോയി കുറച്ചുദിവസം താമസിക്കുകയും പതിവായിരുന്നു.

അങ്ങിനെയിരിക്കുമ്പോൾ ൧൦൩൬-ാമാണ്ടു ഉത്രംതിരുനാൾ മാൎത്താണ്ഡവൎമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു നാടുനീങ്ങുകയും ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സിലേക്കു തിരുപ്പു സിദ്ധിക്കുകയും ആയിടയ്ക്കുതന്നെ ആയില്യംതിരുനാൾ തിരുമനസ്സിലെ ആദ്യത്തെ അമ്മച്ചി അകാലകാലധൎമ്മത്തെ പ്രാപിക്കുകയും തിരുമനസ്സിലേക്കു വീണ്ടും ഒരമ്മച്ചി ഉണ്ടാകേണ്ടതായിവരികയും ചെയ്തു. ഇക്കാലംവരെ നമ്മുടെ കഥാനായികയ്ക്കു ഒരു ഭൎത്താവുണ്ടാകാതെയുമിരുന്നു. എന്നുമാത്രമല്ല ആ ഭാഗ്യവതി ൧൦൩൮-ാമാണ്ടിടയ്ക്കു കുറച്ചുദിവസം ഒരു കാരണവശാൽ തന്റെ മാതാവോടുകൂടി തിരുവനന്തപുരത്തു പോയി താമസിച്ചിരുന്നതിനാൽ അവൎക്കു ആയില്യംതിരുനാൾ തിരുമനസ്സിലേക്കുറിച്ചും തിരുമനസ്സിലേക്ക് ഇവരെക്കുറിച്ചും ഒരുവിധം പരിചയത്തിന് ഇടയായിട്ടുമുണ്ടായിരുന്നു. വിചാരിപ്പുകാരദ്ദേഹം ഉത്രംതിരുനാൾ തിരുമനസ്സിലെ സേവനായിരുന്നുവെങ്കിലും ആയില്യംതിരുനാൾ തിരുമനസ്സിലെ അടുക്കലും അദ്ദേഹത്തിനു സേവയ്ക്കു കുറവുണ്ടായിരുന്നില്ല. ഉത്രംതിരുനാൾ തിരുമനസ്സുകൊണ്ടു നാടുനീങ്ങിയതിന്റെ ശേഷം—

"കായില്ലാമരമെന്നപോലെ മതവി-
ട്ടുന്നാത ഭൂപാലരെ-
ശ്ശീയില്ലാത്തവരെന്നപോലെ പഴുതേ
സേവിപ്പതെന്തിന്നു നാം?
ആയില്ലെങ്കിതനാളിൽ വന്നുവരുമി-
ച്ഛമേളാത്ഭുതകല്പദ്രുമ-
ത്തണ്ണില്ലേ വളരുന്ന വല്ലികളെന്നോ
വാഞ്ഛിച്ചതേ കിട്ടുവാൻ?"

എന്നുള്ള വിചാരത്തോടുകൂടി വിചാരിപ്പുകാരദ്ദേഹം ആ തിരുമേനിയെസ്സേവിച്ചുകൊണ്ടുതന്നെയാണ് താമസിച്ചിരുന്നത്. ഇതെല്ലാംകൊണ്ടും ഈ മിഥുനസംയോജനത്തിങ്കൽ വിചാരിപ്പുകാരദ്ദേഹത്തിനു അധികമായ പരിശ്രമം വേണ്ടിവന്നില്ല.

"അന്യോന്യമാനസരസസ്യ സ്വമനുഷ്യ
സംയോജനേ ഖേദയിതാ ന പരിശ്രമീ സ്യാൽ
വാതേ സത്യതിതരാമനുകൂലപാതേ
പോതം നയൻ ജലനിധായിവ കർണ്ണധാരഃ?"

എന്നാണല്ലോ.

നമ്മുടെ കഥാനായികയെ മഹാരാജാവു തിരുമനസ്സുകൊണ്ടു പട്ടും കച്ചയുമിട്ട് അമ്മച്ചിയാക്കിയതു ൧൦൩൪-ാമാണ്ടാണെങ്കിലും ൧൦൩൬-ാമാണ്ടു നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ പുത്രനായ ശ്രീനീലകണ്ഠൻതമ്പി അവർകൾ അമ്മച്ചിയെ നാഗർകോവിൽ അമ്മവീട്ടിലേക്കു ദത്തെടുത്ത് അവകാശപ്പെടുത്തിയത് ൧൦൪൦-ാമാണ്ടാണ്. അതോടുകൂടി അമ്മച്ചിയുടെ രണ്ടു സഹോദ

രന്മാരെ (കൃഷ്ണൻതമ്പി, മാധവൻ (കുട്ടൻ)തമ്പി എന്നിവരെ)യും അവിടെ ദത്തെടുത്തു. അതിന്റെ ശേഷം ൧൦൪൯-ാമാണ്ട് അമ്മച്ചിയുടെ വലിയമ്മ (അമ്മയുടെ ജ്യേഷ്ഠത്തി)യുടെ മക്കളായ അച്യുതൻതമ്പി അവർകളെയും കുഞ്ഞിലക്ഷ്മിയമ്മ, കാർത്ത്യായിനിയമ്മ എന്നിവരേയും അവിടെ ദത്തെടുത്ത് അവകാശപ്പെടുത്തി.

നമ്മുടെ കഥാനായിക അമ്മച്ചിയായി തിരുവനന്തപുരത്തു സ്ഥിരതാമസമാക്കിയതിന്റെ ശേഷവും വിദ്യാഭ്യാസം കേവലം വേണ്ടെന്നുവെച്ചില്ല. സംസ്കൃതത്തിൽ മുമ്പു സമ്പാദിച്ചിരുന്ന പാണ്ഡിത്യത്തെ വീണ്ടും വർദ്ധിപ്പിക്കുകയും തമിഴും ഇംഗ്ലീഷും എഴുതാനും വായിക്കാനും ഭംഗിയായി സംസാരിക്കാനും ഹിന്തുസ്ഥാനി സംസാരിക്കാനും വശമാക്കിയതു തിരുവനന്തപുരത്തു ചെന്നതിന്റെ ശേഷമാണ്. അപ്രകാരംതന്നെ കല്യാണകൃഷ്ണയ്യർ, മായവരം ഭാഗവതർ എന്നീ സംഗീതവിദ്വാന്മാരിൽനിന്നു വീണാവായനയും പാട്ടും അഭ്യസിക്കുകയും ആ വിഷയത്തിലും മുമ്പുണ്ടായിരുന്ന അഭിജ്ഞതയെ വർദ്ധിപ്പിക്കുകയും സംഗീതവിഷയത്തിൽ അദ്വിതീയയായിത്തീരുകയും ചെയ്തു. ഇതിലെല്ലാം കുശലനായിരുന്ന തിരുമനസ്സിലെ സഹായവും പ്രത്യേകമുണ്ടായിരുന്നുവെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

അമ്മച്ചിക്കു കവയിത്രി എന്ന പേരുകേൾക്കണമെന്നുള്ള ആഗ്രഹം ഒട്ടുംതന്നെയുണ്ടായിരുന്നില്ല. എങ്കിലും ആ വിദുഷിക്കു കവിതാവാസനയുമുണ്ടായിരുന്നുവെന്നുള്ള

ളു പല ചില്ലറ കൃതികൾകൊണ്ടു സ്പഷ്ടമാകുന്നുണ്ടു്. അമ്മച്ചി പാട്ടുകളായിട്ടും ശ്ലോകങ്ങളായിട്ടും പല കൃതികളുണ്ടാക്കീട്ടുണ്ടു്. അവയെല്ലാം പ്രായേണ ഈശ്വരവിഷയങ്ങളായിട്ടുള്ളവയാണ്. ആ വിദുഷിയുടെ സരസകൃതികളിൽ സ്തവമാലിക, രാസക്രീഡ, അംബരീഷചരിതം മുതലായ തിരുവാതിരപ്പാട്ടുകൾ പാർവ്വതീസ്വയംവരം എന്നീ നാലു പുസ്തകങ്ങൾ മാത്രമേ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ളു. കവിതാരീതി കാണിപ്പാൻവേണ്ടി അവയിൽ സ്തവമാലികയെന്ന പുസ്തകത്തിൽനിന്നു ചില ഭാഗങ്ങൾ താഴെ പകർത്തുന്നു:—

പദ്യങ്ങൾ

വരഗുണമയി! നീ വാമം
വരഗജഗമനേ! സരോജചാരുമുഖി!
സരസിജസംഭവദയിതേ!
സുരനതചരണേ! കുരുഷ്വ മേ കുശലം. ൧

ഹിമവത്തനയേ! മഹിതേ!
ഹിമകരവദനേ! പ്രസീദ മയി ദേവി!
പ്രതിദിനമമലം കമലേ!
പ്രതിമം കലയാമി താവകം ചരണം. ൨

സരസിജദളലോചന കരുണാനിധി ദേവി
പരദേവത ഭുവനേശ്വരി കുശലം മമ ദിശതാം
വരമേകുക സതതം മമ സുരപൂജിതപാദേ
ശരണാഗതപരിപാലനചതുരേ കൃപയോടെ. ൩

സദാ തേ പാദാംഭോജഭക്താ മഹാത്മൻ;
മുദാ ദേഹി കാമാദിശത്രൂൻ നിഹത്യ

തിരുമനസ്സിലേക്ക് അമ്മച്ചിയുടെ പേരിൽ അസാമാന്യമായ കരുണയും പ്രണയവുമുണ്ടായിരുന്നു. അതിനാൽ അമ്മച്ചിക്കു ധാരാളം വസ്തുവകകളും കൈമുതലും കല്പിച്ചുകൊടുത്തു. തിരുമനസ്സിലെ പ്രീതിനിമിത്തം അമ്മച്ചിക്കു സ്വകുടുംബത്തിലേക്കും അന്യന്മാൎക്കും അനേക ഗുണങ്ങൾ ചെയ്വാൻ സാധിച്ചിട്ടുണ്ട്. അമ്മച്ചി തന്നെ ആദ്യം സംഗീതമഭ്യസിപ്പിച്ചിരുന്ന ശിവരാമഭാഗവതരെ തിരുവനന്തപുരത്തു വരുത്തി തിരുമനസ്സിലേക്കൊണ്ടു വീരശൃംഖല മുതലായ സമ്മാനങ്ങൾ കൊടുപ്പിച്ചു സന്തോഷിപ്പിച്ചയച്ചു. പിന്നെ പൂൎവ്വകുടുംബസ്ഥാനമായ ചേരാനെല്ലൂര് അതികമമായി കരുപുരയും മററും പണികഴിപ്പിക്കുകയും അവിടെനിന്നു പല കുട്ടികളെ തിരുവനന്തപുരത്തു വരുത്തി താമസിപ്പിച്ചു വിദ്യാഭ്യാസം ചെയ്യിക്കുകയും പലൎക്കു സൎക്കാരുദ്യോഗം കൊടുപ്പിക്കുകയും പൂൎവ്വകുടുംബത്തിലെ പെൺകുട്ടികളുടെ താലികെട്ടുകല്യാണം മുതലായി പല അടിയന്തിരങ്ങൾ ഭംഗിയായി നടത്തിക്കുകയും മററും ചെയ്തു. ഇങ്ങിനെ അമ്മച്ചി തിരുമനസ്സിലേയും അവിടുന്നു കല്പിച്ചുകൊടുത്തിട്ടുള്ള ധനത്തിൻറയും സഹായംകൊണ്ടു സ്വകുടുംബത്തിലേക്കും അന്യന്മാൎക്കും അനവധി ഗുണങ്ങൾ ചെയ്തിട്ടുണ്ട്.

പ്രകൃത്യാതന്നെ ഈശ്വരഭക്തയും പുണ്യകൎമ്മനിരതയുമായിരുന്ന അമ്മച്ചി ഭൎത്തൃസമേതയായും അല്ലാതെയും കാശി, രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങൾ സന്ദൎശിക്കുകയും തീൎത്ഥസ്നാനം മുതലായ പുണ്യകൎമ്മങ്ങൾ ചെയ്കയും ചെയ്തിട്ടുണ്ട്. ഹരിപ്പാമണ്ടിടക്കു അമ്മച്ചി ഇരുവര

ഴൂർ, തൃശ്ശിവപേരൂർ, തൃപ്പൂണിത്തുറ, ചേരാനെല്ലൂർ മുതലായ സ്ഥലങ്ങളിൽപോയി സ്വാമിദർശനവും മററും കഴിച്ചു.

ഇപ്രകാരം, പുണ്യവതിയും ഭാഗ്യനിധിയുമായിരുന്ന അമ്മച്ചിക്കു പുത്രഭാഗ്യമെന്നുള്ള ഒന്നു മാത്രം ഈശ്വരൻ കൊടുത്തില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. “എല്ലാം തികച്ചൊരു വസ്തു ലോകേ മല്ലാർമകൻ ഹന്ത! ചമച്ചിട്ടുന്നു.”

ഏതവസ്ഥയിലിരുന്നാലും മനുഷ്യജന്മം സുഖദുഃഖസമ്മിശ്രമായിട്ടല്ലാതെയിരിക്കുകയില്ലെന്നുള്ളതിനു നമ്മുടെ കഥാനായികയുടെ ജീവിതകാലവും ഉത്തമദൃഷ്ടാന്തമായിട്ടുതന്നെയാണിരിക്കുന്നത്. അമ്മച്ചിയുടെകുടുംബത്തിൽനിന്നു കുഞ്ഞിലക്ഷ്മിയമ്മ കാർത്ത്യായനിയമ്മ എന്നിങ്ങിനെ രണ്ടു ശ്രീമതികളെക്കൂടി നാഗർകോവിൽ അമ്മവീട്ടിലേക്കു ദത്തെടുത്തതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അവരിൽ കുഞ്ഞിലക്ഷ്മിയമ്മയ്ക്കു ഒരു സ്ത്രീസന്താനമുണ്ടാകുകയും ആനന്ദലക്ഷ്മിപ്പിള്ളയമ്മ എന്നുള്ള പേരോടുകൂടി വളർന്നുവന്ന ആ സൌഭാഗ്യവതി യഥാകാലം നമ്മുടെ ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ അമ്മച്ചിയായിത്തീരുകയും അചിരേണ ഗർഭംധരിക്കുകയും ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തുവെങ്കിലും ആ പ്രസവത്തോടുകൂടി ഉടനെ ആ ശ്രീമതി കാലധർമ്മത്തെ പ്രാപിക്കുകയും ചെയ്തു. ഈ കഷ്ടസംഭവം നമ്മുടെ കഥാനായികയ്ക്കു എത്രമാത്രം സന്താപകരമായിരുന്നു എന്നുള്ളതു പറയേണ്ടതില്ലല്ലോ. ആ ആനന്ദലക്ഷ്മിയമ്മച്ചിയിൽ നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സിലേക്കുണ്ടായ ഏകപുത്രനാണ് ഇപ്പോൾ ‘നാഗർകോ

വിൽ ശ്രീനാരായണൻ തമ്പി'യെന്നു പ്രസിദ്ധനായിത്തീ ർന്നിരിക്കുന്ന മഹാനുഭാവനെന്നുള്ള വിവരം വായനക്കാർ ഊഹിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു.

മേല്പറഞ്ഞ കഷ്ടസംഭവത്തിനു മുമ്പ് ൧൦൩൬-ാമാണ്ടു തന്റെ പിതാവും ൧൦൪൭-ാമാണ്ടു തന്റെ മാതാവും പരലോകപ്രാപ്തരായ സമയത്തും അമ്മച്ചിക്കു വാസ്തവത്തിൽ ഇത്രയും വ്യസനമുണ്ടായില്ല. എന്നാൽ തന്റെ സർവ്വശ്രേയസ്സുകൾക്കും നിദാനവും രക്ഷിതാവും പ്രിയതമനുമായിരുന്ന ആ മഹാരാജാവു തിരുമനസ്സുകൊണ്ടു് ൧൦൫൫-ാമാണ്ടു് ഇടവമാസത്തിൽ നാടുനീങ്ങിയ സമയമുണ്ടായ ദുസ്സഹദുഃഖം അമ്മച്ചിയുടെ ഇതരദുഃഖങ്ങളെല്ലാം കേവലം നിസ്സാരങ്ങളാക്കിച്ചെയ്തു. തിരുമനസ്സുകൊണ്ടു നാടുനീങ്ങിയതോടുകൂടി അമ്മച്ചി ഐഹികസുഖങ്ങളെല്ലാമുപേക്ഷിച്ചു് ഒരു വിധം വിരക്തയായിത്തീർന്നുവെന്നുതന്നെ പറയാം. ആ വൈധവ്യദുഃഖമാകുന്ന ബഡവാമുഖാഗ്നി അമ്മച്ചിയുടെ ഹൃദയസമുദ്രത്തിന്റെ ആഴത്തിൽ ആജീവനാന്തം സദാ ജ്വലിച്ചുകൊണ്ടുതന്നെയിരുന്നു. ഈ സന്താപാഗ്നിയെ ശമിപ്പിക്കുന്നതിന് ഈശ്വരസേവാമൃതത്തിനല്ലാതെ ശക്തിയില്ലെന്നുള്ള ദൃഢവിശ്വാസത്തോടുകൂടി ആ മനസ്വിനി ഈശ്വരനാമങ്ങളെ ജപിച്ചുകൊണ്ടും ഈശ്വരകഥാമയങ്ങളായ പുരാണേതിഹാസങ്ങളെ വായിച്ചുകൊണ്ടും വായിപ്പിച്ചു കേട്ടുകൊണ്ടും മററുംതന്നെയാണ് ആയുശ്ശേഷത്തെ നയിച്ചതു്.

ഇതിനിടയ്ക്കു് ൧൦൫൯, ൧൦൬൧ ഈ ആണ്ടുകളിലായി തന്റെ സഹോദരന്മാർ പരലോകപ്രാപ്തന്മാരായതിനാലുണ്ടാ

ന ദുഃഖവും അമ്മച്ചിക്കു ദുസ്സഹംതന്നെയായിരുന്നു. 'അലംഘനീയാ കമലാസനാജ്ഞാ' എന്നുള്ള സമാധാനത്തോടുകൂടി ആ വിദുഷി അതെല്ലാം ഒരുവിധം സഹിച്ചുവെന്നല്ലാതെ മറ്റൊന്നും പറവാൻ കാണുന്നില്ല. ഓരോ കഷ്ടതകളനുഭവിക്കുന്തോറും അമ്മച്ചിക്കു മനോഗുണവും ഈശ്വരഭക്തിയും വർദ്ധിച്ചുകൊണ്ടാണിരുന്നത്. ആ ഗുണവതി ചെയ്തിട്ടുള്ള ദാനധർമ്മാദികളായ പുണ്യകർമ്മങ്ങൾക്കവസാനമില്ല. അമ്മച്ചിയുടെ ഷഷ്ടിപൂർത്തി ൧൦൭൪-ാമാണ്ടു കർക്കടകമാസം ൭-ാംനു ആയിരുന്നു. അതുസംബന്ധിച്ചും ആ പുണ്യവതി അനേകം ഹോമകർമ്മാദികളും ദാനധർമ്മാദികളും ബ്രാഹ്മണാദിചണ്ഡാളപര്യന്തം അതികേമമായ സദ്യയും നടത്തി. ആ ശുഭദിവസത്തിൽ മംഗളത്തെ ആശംസിച്ചും ആഘോഷങ്ങളെ വർണ്ണിച്ചും കവിതകളുണ്ടാക്കിയവർക്കും അടിയന്തിരം ആദ്യവസാനമായി ഉത്സാഹിച്ചും ശ്രമിച്ചും നടത്തിയവർക്കും ഔദാര്യനിധിയായ ആ ശ്രീമതി യഥായോഗ്യം സമ്മാനങ്ങൾ കൊടുക്കുകയും ചെയ്തു.

ഇപ്രകാരമെല്ലാമിരുന്ന ആ പുണ്യശാലിനി തന്റെ എഴുപതാമത്തെ വയസ്സിൽ ൧൦൮൪-ാമാണ്ടു മകരമാസം ൨൭-ാംനു പകൽ രണ്ടരമണിക്ക്—ശിവ! ശിവ!!

'ജൻപത്മത്തിൽ നാട്ടുനീങ്ങിയ ജലം-
ഗർഭജാതവക്ഷ്യാവൻ-
തൻപത്തു ജേച്ചു നൽപ്രണയിനി-
ഭാവേന ഭുവിൽ സുഖം
ജൻഭപാതങ്ങളിന്ന വാണിരുന്ന സതിയാ-
മമ്മച്ചി തങ്ങൾ വെടി-
ഞ്ഞിഹ്മദത്താടിഷ്ടകാലമച്യുതപദ-
ധ്യാനേന വാണിരുന്നാൾ.

നൽകൊല്ലാബ്ദമൊരായിരത്തിലതിയാ-
മെൺപത്തിനാലിൽപ്പരം
മൊന്നല്പ്പുള്ളും കുംഭമാസി ഷഷ്ഠിദിവസേ
ശ്രീസോമവാരേ ശുഭേ
പക്ഷം പൂർവ്വമതിച്ചുത്തരായണമതിൽ-
ല്പ്പെട്ടുള്ള തൃക്കേട്ടയെ-
ന്നോമൽ സൽഗ്ഗുണത്തിൽ മുഖ്യമിഹ തൽ
പുണ്യങ്ങളെണ്ണാവതോ!
പാരം ഭാഗ്യമിയന്ന കീർത്തിനിധിയായ്
സംഗീതസാഹിത്യസൽ-
സാരം സർവ്വമറിഞ്ഞു സച്ചരിതയാ-
മെത്രയും പരാർത്ഥിയായ്
മേറെക്കാലം വഞ്ചിഭൂപതിയായ് പുത്രസുഖം
വർത്തിച്ചാനമ്മച്ചിയി-
ന്നേരം പാർത്തു വിട്ടുപോയല്ലോ നിന-
ക്കുമ്പോൾ സഹിക്കാവതോ!
എന്നാലും വിധികല്പിതങ്ങളൊന്നും
നീക്കാൻ നമുക്കാവത-
ല്ലെന്നായാലുമൊരിക്കലല്ല കൃതിയു-
ണ്ടേവർക്കുമെന്നാകയാ
നന്നായോർത്തഴൽ വിട്ടിടേണമിഹ നാ-
മമ്മച്ചി സന്മാന്യയായ്
മെന്നാരാൽപ്പുരചിൽപ്പദത്തിൽ നിവസി-
ക്കട്ടെ വരട്ടെ സുഖം.

ഇപ്രകാരം പ്രാർത്ഥിച്ചുകൊണ്ടു് ഈ ഉപന്യാസത്തെ സമാപിച്ചുകൊള്ളുന്നു.



## ൯. കടത്തനാട്ട ലക്ഷ്മീറാണി

പ്രശസ്തമായ പോർളാതിരി രാജവംശത്തിൽപ്പെട്ട കുടുംബാംഗങ്ങൾ കൊല്ലം ആയിരാമാണ്ടിടയ്ക്കു രണ്ടായിപ്പിരിഞ്ഞ് ആയഞ്ചേരിക്കോവിലകം, എടവലത്തുകോവിലകം എന്നീ രണ്ടു രാജമന്ദിരങ്ങളിലായി വാസം തുടങ്ങി. അവയിൽ എടവലത്തുകോവിലകത്താണ് പ്രസ്തുത ചരിത്രനായികയായ പൂയംതിരുനാൾ ലക്ഷ്മീറാണി അവതരിച്ചത്. അതു കൊല്ലം ൧൦൨൦-ാമാണ്ട് ഇടവമാസത്തിലായിരുന്നു. ജ്യോതിശ്ശാസ്ത്രപാരാവാരപാരംഗതനായ പണ്ഡിതാഗ്രേസരനും ആയുർദ്ദായം ഗണിക്കുന്നതിൽ ഇദാനീന്തനന്മാർക്കു പററാവുന്ന തെററുകളെ ചൂണ്ടിക്കാണിച്ച് അവയുടെ പരിഹാരമാർഗ്ഗങ്ങളെ സുലളിതമായി ഉപദേശിച്ചുകൊണ്ടു ഗ്രന്ഥനിർമ്മാണം ചെയ്ത മഹാനുഭാവനുമായിരുന്ന ആയഞ്ചേരിക്കോവിലകത്തു രാമവർമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ട് ഈ രാജകന്യക ഭൂലോകജാതയായ സമയത്തെക്കുറിച്ചു സ്വല്പം ചിന്തിച്ചിട്ടു സന്തോഷസമേതം 'നമ്മുടെ വംശത്തിൽ ഒരു വിദുഷി സംജാതയായി' എന്നരുളിച്ചെയ്തു. പിന്നെ അവിടുന്നുതന്നെയാണ് ആ ബാലികയുടെ ജാതകം എഴുതിക്കൊടുത്തത്. അനന്തരം ആ കുട്ടി ക്രമേണ വളർന്നുവരികയും ചെയ്തു.

ആ കൊച്ചുകുമാരി ഏകദേശമൊരു കരിഞ്ചുകപ്പുവർണ്ണത്തിൽ കായത്തിന്നു ബലവും കരളിന്നു കരുത്തും കുറഞ്ഞു തലയിൽ ഒരൊററ രോമംപോലുമില്ലാതെ മൌനമാന്ദ്യങ്ങൾക്കു മന്ദിരമായി ആകൃതിയിലും പ്രകൃതിയിലും ഒരു

പോലെ മോശപ്പെട്ടുകൊണ്ടു 'നാലാം വയസ്സിലെ നട്ടപ്രാന്തി'ലും പ്രസരിപ്പററ് അഞ്ചാം വയസ്സിലെക്കും കാലു നീട്ടി. അതോടുകൂടി, കോവിലകം അദ്ധ്യാപകനായിരുന്ന താഴത്തു കൃഷ്ണവാരിയർ ആശയോ ആശയമോ ഇല്ലാതെ പഴയ മാമൂൽപ്പടി ആ കൊച്ചുതിരുമേനിയെ അറിവിലെഴുത്തിന്നുവെച്ചു. ഇതാണു ബാലപാഠപ്രാരംഭം.

അതിനിടയ്ക്കും ആണ്ടു രണ്ടു കഴിഞ്ഞു. അതിനിടയിൽ അനുഭവിച്ച ബാലാരിഷ്ടങ്ങൾക്കും അവസാനമുണ്ടായിരുന്നില്ല. അക്ഷരമാണെങ്കിൽ 'കാക' പോലും ധരിച്ചിട്ടില്ല. എന്നുതന്നെ അങ്ങോട്ടു ചോദിച്ചാലും മറുപടി പറയുവാൻ 'മൌനവും' ഈ വിഷയത്തിൽ പ്രവേശിച്ചാലും അനാഗരികന്മാർ അനുകമ്പികാരനായി ആലസ്യവും തയ്യാറുണ്ടായിരിക്കും.

പാഠം ഇരുവിധം അവസാനത്തിലിട്ടതാണ് അനുശാസ്യംതന്നെയെന്നുള്ള അഭിപ്രായമുള്ളതുകൊണ്ട് അടുത്തുള്ളവർ ചെയ്യു ആഗ്രഹവും അപേക്ഷയും അനുസരിച്ച് അദ്ധ്യാപകൻ പിന്നത്തെ കന്നിമാസത്തിൽതന്നെ ഉൽഗ്രന്ഥമായ 'ഗണപതിയും' ആരംഭിച്ചു. കുട്ടിക്കു നേരിട്ട ബാലാരിഷ്ടാദ്യനേകക്ലേശങ്ങളാൽ ചുട്ടുനീറിയ ഹൃദയത്തോടുംകൂടി അടുത്തുള്ള കരോട്ടു വിഷ്ണുക്ഷേത്രത്തിൽ ചെന്നു പതിവായി മാതാവായ പാർവ്വതീരാജ്ഞി ചെയ്തുകൊണ്ടിരുന്ന പ്രാർത്ഥനാവിശേഷങ്ങളാലോ, പിതാവായ പാമ്പേരിനമ്പൂരി കഴിച്ചിരുന്ന ജപസംഖ്യയാലോ അമ്മാമൻ നടത്തിയ അനേകസൽകൃതകർമ്മങ്ങളാലോ എന്തോ ഗ്രന്ഥം കയ്യിൽ കിട്ടിയതും കൊച്ചുതമ്പുരാട്ടി അന്യസഹായം ലേശംപോ

ലും അപേക്ഷിക്കാതെ സ്വാരസ്യാനുസാരം സന്ധികളിലെല്ലാം സ്വയം നിർത്തി നിർത്തി ആദ്യപദ്യത്തെത്തന്നെ അത്യുച്ചത്തിൽ ഉറന്നുവായിച്ചു. 'അപ്പോൾക്കണ്ടൊരു കാഴ്ചയെന്തുപറയാം ഹാ! ഹാ! മഹാവിസ്മയം.'

ഉടനെ ഗണപതിപ്രസാദം പരിപൂർണ്ണം കയ്യിലാക്കി. താമസിയാതെ ആറുമാസത്തെ ഇടകൊണ്ട് അമരവും വേണ്ടുംവിധം ഉറപ്പിച്ചു. ചൊട്ടന്നാവെ സിദ്ധരൂപവും വേണ്ടതുപോലെ ഗ്രഹിച്ചു. അവിലംബേന ബാലപ്രബോധനവും പൂർണ്ണമാക്കി. അതേ വഴിക്ക കാവ്യത്തിലും കണ്ണുവെച്ചു.

ശ്രീരാമോദന്തമായിരുന്നു തിരുമേനി ആദ്യമായി ആരംഭിച്ചിരുന്ന ആ ലഘുകാവ്യം. അതു മാസാർദ്ധംകൊണ്ടു മുഴുവനാക്കിയ ശേഷം രഘുവംശവും തുടങ്ങി. അതോടുകൂടി തിരുമനസ്സിൽനിന്ന് അനേകം പൂർവ്വപക്ഷങ്ങളും പുറപ്പെട്ടു. സിദ്ധാന്തങ്ങൾ പഴയ പടി പ്രകാശിപ്പിക്കുവാൻ ശക്തിയില്ലാതെ ക്രമംകൊണ്ട് അദ്ധ്യാപകനായ താഴത്തു വാരിയർ താഴത്തായിക്കലാശിക്കയും ചെയ്തു. അങ്ങിനെ കൊച്ചുതിരുമനസ്സിലെ ബാലപാഠവും അവസാനിച്ചു.

'മുമ്പിൽ ഗമിക്കുന്നൊരു ഗോവുതന്റെ പിമ്പേ നടക്കും ബഹുഗോക്കളെല്ലാം' എന്നതരത്തിലായിരുന്നു എല്ലാം എഴുത്തച്ഛന്മാരുടേയും ആ കാലങ്ങളിലെ അഭിപ്രായവും പെരുമാറ്റവും. എന്നുമാത്രമല്ല അദ്ധ്യേതാക്കളിൽ ആരോ കാരോ തിരഞ്ഞെടുത്ത് അഭ്യാസംകഴിച്ചാൽത്തന്നെ ആളുകൾ അതു തൃപ്തിയായും മഹാനുഗ്രഹമായും കരുതുകയും ചെയ്തിരുന്നു. ഇടയൻ ഇടഞ്ഞെങ്കിലും ഇടക്കണ്ണിടാത്തോർ

മാട്ടു കാട്ടുകയാണെന്ന വാസ്തവം ഇക്കൂട്ടർ ധരിക്കാത്തതു കഷ്ടംതന്നെ. വിശേഷിച്ചും മൌനമാന്ദ്യങ്ങളുടെ അവതാരമൂർത്തിയായി സങ്കല്പിക്കപ്പെട്ട നമ്മുടെ തമ്പുരാട്ടിയിൽ അവധാനം അല്പംപോലും പതിപ്പിക്കാതിരുന്നതിനെപ്പററി അദ്ധ്യാപകവിഷയത്തിൽ ഒന്നും പറയാനുമില്ലല്ലോ.

അങ്ങിനെ കാലം കഴിഞ്ഞുകൊണ്ടും വന്നു. തിരുമേനിക്കു പ്രായം കവിഞ്ഞുകൊണ്ടും വരുന്നു. വായനക്കാലത്തു ഭേദിപ്പിച്ചിരുന്ന മൌനം വീണ്ടും തിരുമനസ്സിലെ ബാധിക്കുവാനും തുനിഞ്ഞിരിക്കുന്നു. ഇപ്പോഴും, തമ്പുരാട്ടി തന്റെ അകത്തെ രാജ്യഭാരവുമായി ഇരിക്കയാകുന്നു. മുറികളിൽക്കടന്നു പരിശോധിച്ചാൽ പഠിച്ചതും പഠിക്കാത്തതുമായി പല പുസ്തകങ്ങളും പലകമേൽ അടുക്കിവെച്ചിരിക്കുന്നതും പക്ഷെ കാണുമാറുണ്ടായിരിക്കും. എന്നാൽ അതുകളെ അവസരോചിതമായെങ്കിലും അവലോകനം ചെയ്യാറുണ്ടോ ഇല്ലയോ എന്ന പരമാർത്ഥം ഈശ്വരനുമാത്രമറിയാം. അഥവാ അതിനെക്കുറിച്ച് അന്വേഷണം ചെയ്യുന്നപക്ഷം മറുപടിപറയുവാൻ മൌനം തിരുമേനിയെ അനുവദിക്കുന്നതുമല്ലല്ലോ.

പഴയ പതിവിൻപടിക്കു, കൊച്ചുതിരുമേനിയുടെ പള്ളിക്കെട്ട് അടിയന്തരം പൊടിപാറിക്കഴിഞ്ഞുകൂടി. യൌവനാരംഭത്തിൽ വന്നുകൂടിയ ഭർത്താവോടൊന്നിച്ചു സ്വാരസ്യംപോലെ തിരുമേനി പെരുമാറിക്കൊണ്ടുമിരുന്നു. ഈ അവസരത്തിൽ ഏകസഹോദരനും സാഹിത്യസാരജ്ഞനും സരസഭാവിയുമായിരുന്ന കൃഷ്ണവർമ്മതമ്പുരാൻ തിരുമേനി പതിനേഴാമത്തെ വയസ്സിൽ പ്രവേശിക്കുവാൻ ഭാവി

ക്കുകയായിരുന്നു. ഉടപ്പിറന്നവരായ ശേഷം നാലുപേരും സ്ത്രീകളും, അവർ അവസ്ഥാനുസരണം ബാല്യയൌവനാദ്യവസ്ഥകളെ പ്രാപിച്ചുകൊണ്ടുമിരുന്നു. ഏപ്പോഴും സാഹിത്യവിനോദത്തിൽ ഏർപ്പെടുന്ന സമ്പ്രദായം തമ്പുരാട്ടികളും തമ്പുരാനും ഒരുപോലെയുണ്ടായിരുന്നതുകാരണം അവരിരുവരും ഉത്തമമിത്രങ്ങളെപ്പോലെയായി ഭവിക്കുകയും തന്നിമിത്തം അന്യോന്യം സദാ സാഹചര്യം വഹിക്കുകയും ചെയ്തിരുന്നു.

കാലം എന്നും ഒരേനിലയ്ക്കു നില്ക്കയില്ല എന്നുള്ളത് ഇന്നുള്ളതല്ലല്ലോ.

"സകലഭുവനങ്ങളിൽ പ്രതാപങ്ങളേറെ-
പ്രകടതരമൂർത്തിയാം സൂര്യനും ചന്ദ്രനും
ഒരുദിവസമിങ്ങഹോ! രാഹുവക്ത്രാന്തരേ
വിരവൊടുപതിച്ചുഴന്നീടുന്നതില്ലയോ"

എന്നത് ഒരിക്കലും മിഥ്യയായി ഭവിക്കയില്ല. തമ്പുരാൻ തിരുമേനിക്ക് അതിഭയങ്കരമായ മഹാരോഗം പിടിപെട്ടു. വസൂരിരോഗം എന്നു കേൾക്കുമ്പോൾ കിടുകിടാ വിറയ്ക്കാത്ത മലയാളി കേരളത്തിൽതന്നെയില്ലല്ലോ. അതും അസ്വസ്ഥ്യംപൂർണതയോടുകൂടിയിരിക്കുന്നവരുടെ ഇടയിലാണെങ്കിൽ ചോദിപ്പാനുമില്ല. പ്രഭുക്കന്മാരുടെ അടുക്കലായി മൂക്കിൽ വിരലും തള്ളി കണ്ടതും കാണാത്തതും/ഇല്ലാക്കി സേവ പറയുവാൻ നില്ക്കുന്ന നാലുപുറവുമുള്ളവർ, ഇങ്ങിനെ ആപത്തുവരുമ്പോൾ വെവ്വേറെ വിടുന്നവരുമല്ലല്ലോ. തിരുമേനിക്ക് ഉടനെ സ്ഥലം മാററവും കൊടുത്തു. ഞാൻ എന്നു നെഞ്ഞത്തു കൈവെച്ചവരിൽ ചിലരെ രക്ഷകന്മാരായി ഏർപ്പെടുത്തിയും കഴിഞ്ഞു. രോഗത്തിന്റെ വൃദ്ധിക്ഷയത്തെക്കുറിച്ച് ഒരു രക്ഷകവർഗ്ഗത്തോടന്വേഷിക്കുന്ന

ത്തായാൽ ഉടനടി മറുപടി തങ്ങളുടെ അത്യഭിമാനത്തേയും അതിസാഹസത്തേയും കുറിച്ചായിരിക്കും. വസൂരിരോഗം വന്നുപെട്ടുന്നവരെ നോക്കിരക്ഷിക്കുവാൻ ഏല്ക്കുന്നവരിലധികവും ആർത്തരെ കൊല്ലുന്നതു പതിവുമാകയാൽ രോഗികളെ ശുശ്രൂഷിക്കയെന്നതു് ആ കൂട്ടരിൽ എപ്പോഴും ദുർല്ലഭമാണുതാനും. ഇതെല്ലാം ബുദ്ധിശാലിനിയായ തമ്പുരാട്ടിക്കു് അറിവില്ലായ്കയുമില്ല. എന്തുചെയ്യും! വർത്തമാനം കേട്ടും ആലോചിച്ചും, തപിച്ചും സഹിക്കവയ്യാതായപ്പോൾ ആത്മഗൃഹത്തിലേക്കു് ഏകാകിനിയായി തമ്പുരാട്ടി താൻതന്നെ പുറപ്പെട്ടു. ആ സമയം അടുത്തുള്ളവരിൽ പലരും ചെയ്ത നിർബ്ബന്ധത്തോടുകൂടിയ യാത്രാപ്രതിബന്ധത്തെ തിരുമേനി തൃണവൽഗണിച്ചതും ആ അവസരത്തിൽ 'വിപദിധൈര്യമഥാഭ്യുദയേ ക്ഷമാ' എന്നിങ്ങിനെ തന്നെത്താൻ ഗുരുമന്ത്രം ജപിച്ചതും ഇന്നും നാട്ടിൽ പാട്ടാകുന്നു. അവസാനയാത്രയ്ക്കുള്ള ഒരുക്കത്തോടുകൂടി ഒരു മുണ്ടോലപ്പുരയിൽ അനക്കമില്ലാതെ മലർന്നുകിടന്നിരുന്ന സോദരനെ ചെന്നു കണ്ടു കണ്ണീർധാരാ കുശലപ്രശ്നങ്ങളും കഴിച്ചു തിരിയെ പോന്ന തമ്പുരാട്ടിയുടെ ആ തിരുമുഖം അന്നു കാണേണ്ടതായിരുന്നു — ദൈവത്തിനുകൂടി കണ്ണിൽ ചോരയില്ലാതെ പോയല്ലോ — 'ലലാടലിഖിതാ രേഖാ പരിമാർഷ്ടും ന ശക്യതേ' എന്നു സമാധാനിച്ചുകൊണ്ടു തമ്പുരാട്ടി കരഞ്ഞു തനിച്ചിരിപ്പുമായി. ഉടനെ ഈശ്വരനോടു സത്യം ചെയ്ത അപേക്ഷാനുസാരം മൂന്നേ മൂന്നു ദിവസംകൊണ്ടു് അതേ ആമയത്താൽത്തന്നെ അച്ഛനായ പാവേരിനമ്പൂരിയും അത്യന്തവാത്സല്യഭാജനമായ തന്റെ

പുത്രനെ അനുഗമിച്ചു. അധികം താമസിയാതെ അമിതമായി വർദ്ധിച്ച ആധിയോടുകൂടി അമ്മയും അവരെ അനുയാനം ചെയ്തു. സോദരിമാരിൽ ഏകയായ മാധവി എന്ന തമ്പുരാട്ടിയൊഴികെ ശേഷം പേരും കാരോത്തരരായി അതിനിടയിൽ അന്തിമയാത്രയും പറഞ്ഞു പിരിയുവാനും ഇടങ്ങി. അതോടുകൂടി നമ്മുടെ തമ്പുരാട്ടി ഒരുമാസത്തോളം അത്യുഗ്രമായ വാതരോഗത്തിൽപ്പെട്ട് അനങ്ങുവാൻപോലും വയ്യാതെ കിടന്നു കഷ്ടപ്പെടുകയും ചെയ്തു.

“പിജനാവതനിവാസകന്ദരാവം
സ പജനാ ഡിയോജനാകുഗ്രകഷ്ടരോഗം
ജനിയതല മാം കഥിപ്പതെന്തോ-
ന്നജനിവയൊകയിനാക്കിവിട്ടുവല്ലോ”

എന്ന സരസകവിവാക്യം ഈ അവസരത്തിലാണ് ഓർമ്മ വരുന്നത്.

ഒരു നൂപത്തുകാലവും ആത്മസംയമനത്താൽ തിരുമനസ്സുകൊണ്ട് ഒരുവിധം ഒതുക്കി കഴിച്ചുകൂട്ടി.

“ഉണ്ടാമാപത്തൊരതിക്കൽ പുനരതു സകലം
തീർന്നു സമ്പത്തുമുണ്ടാം
ഉണ്ടായാലും വിചാരിക്കുമളവു പതിവാ-
ഷിക്കയും വേണ്ടതാണോ
കണ്ടായാലപ്പുറത്തുണ്ടതിനു പകരമായ്
കുന്നമെന്നോർത്തിടേണം
തണ്ടാർകാന്തൻ ഗ്രഹിച്ചാലുമുദയി പുനരതി-
ക്കാതിരിക്കുന്നതുണ്ടോ.”

അങ്ങിനെയിരിക്കുന്ന കാലത്തു, പഴയപടി, കുശലമന്വേഷിപ്പാൻ മഹാകവിയായ മീത്തലെമഠം ശങ്കരവാരിയർ മരിക്കൽ കോവിലകത്തു വരികയും ആ അവസരത്തിൽ നമ്മുടെ കഥാനായികയെ ചെന്നുകണ്ടു് അവിടെക്കു് അഞ്ചാറു സ്വകൃതകൃതികളെ അടിയറവെക്കുകയും ചെയ്തു. അതിന്നു ശേഷം ആജ്ഞാനുസാരം അതുകളെ വാരിയർതന്നെ വായിക്കയും തന്നെ പരീക്ഷിക്കുവാൻ ചെയ്യുന്ന ഒരു വിദ്യയാണിതെന്ന വാസ്തവം അറിഞ്ഞു തിരുമനസ്സുകൊണ്ടു് ആ സകല ശ്ലോകങ്ങളേയും സ്വയം കരാവർത്തി ചൊല്ലി, 'അതൊക്കെ പഴയ പദ്യങ്ങളല്ലെ' എന്നിങ്ങിനെ സമന്ദഹാസം അരുളിച്ചെയ്യുകയും ചെയ്തു. തമ്പുരാട്ടിയുടെ ധാരണാവേഗത്തിൽ അത്ഭുതപ്പെട്ടുകൊണ്ടു വാരിയർ വലിയതമ്പുരാൻകോവിലകത്തു ചെന്നു വിവരമൊക്കെ തിരുമനസ്സുണർത്തിക്കയും അവിടെ തക്കത്തിൽ ആസ്ഥാനോപശോഭിതനായിരുന്ന ശേഷഗിരിപ്രഭുവും ശേഷശാസ്ത്രികളെ തൽപരീക്ഷാർത്ഥം തിരുമേനിയുടെ അടുക്കലേക്കു് അയപ്പിച്ചുകൊടുക്കയും ചെയ്തു.

അമ്പത്താറിൽ തീപ്പെട്ടുപോയ ശക്തൻതമ്പുരാൻ എന്ന ഉദയവർമ്മവലിയതമ്പുരാൻ തിരുമേനിയുടെ ആശ്രിതകോടിപ്രവിഷ്ടനും ൧൦൪൪_ൽ കീഴൂർവെച്ചു് അന്തരിച്ച ആളുമായ ഈ വാരിയർ എഴുതിയ ഉദയചരിതം മഹാകാവ്യം തുടങ്ങിയ അസംഖ്യം സാഹിത്യഗ്രന്ഥങ്ങൾ ഇന്നും ഈ ദിക്കിൽ കിടപ്പുണ്ടു്. ഇത്ര വിശിഷ്ടകൃതികൾ ഇദാനീന്തനകവികൾ ആയുഷ്കാലം മുഴുവനും പ്രയത്നിച്ചാലും നിർമ്മിക്കുവാൻ ശക്തരാകുമോ എന്ന സംശയമാകുന്നു.

ചരിത്രനായിക പഞ്ചപാദഗ്രന്ഥങ്ങൾ സക്രോഡപത്രം ഗ്രഹിച്ചവസാനിപ്പിച്ചു. സ്വന്തം അമ്മാമനായ വലിയതമ്പുരാൻ തിരുമനസ്സിലെ ഉണൎത്തിച്ച വ്യാകരണശിരോമണിയും മറെറാരാസ്ഥാനപണ്ഡിതനുമായ ചിററപ്പാശാസ്ത്രികളുടെ അന്തേവാസിത്വത്തിലിരുന്ന ശേഖരാന്തം വ്യാകരണാദ്ധ്യയനവും ശേഖരിച്ചു. അതിനുശേഷം തിരുനാൾതോറും പതിവായി വലിയതമ്പുരാൻകോവിലകത്തുവെച്ചു കൂടിവരാറുള്ള വിദ്വത്സദസ്സിലും പ്രവേശം സമ്പാദിച്ചു. പൂൎവ്വപക്ഷിയെ പിടിച്ചും ഉത്തരവാദിത്വത്തെ അവലംബിച്ചും ഇടക്കിടെ പൊടിപൊടിച്ചിരുന്ന ശാസ്ത്രകലഹങ്ങൾ ഒരു കാഴ്ചക്കണ്ടവയുമായിരുന്നു. തിരുനാൾ കഴിഞ്ഞാൽ പണ്ഡിതന്മാരെല്ലാമൊന്നിച്ചു തമ്പുരാട്ടിയുടെ സ്വന്തം കോവിലകത്തുവന്നു് ഒന്നോ രണ്ടോ ദിവസങ്ങൾ ശാസ്ത്രവിനോദങ്ങൾ പിന്നെയും നടത്തുകയും പതിവായിരുന്നു. അങ്ങിനെ കുറച്ചുകാലം ആനന്ദമഗ്നയായും കഴിച്ചുപോന്നു.

സൌഭാഗ്യം പരിശോഭിച്ചുകൊണ്ടുവരുന്ന തിരുമെയ്യിൽ ഗൎഭലക്ഷണങ്ങൾ കാണുമാൻ തുടങ്ങി. ഗൎഭം പൂൎണ്ണമായതോടുകൂടി അൎഭകനേയും പ്രസവിച്ചു.

'സന്താനലാഭം സമ്പാദ്യ സന്തോഷമയതേ മനഃ
ദ്ധൃതേ ച പുനൎന്ന്യായയവനാപായശങ്കയാ' എന്നാണല്ലോ. സന്താനം സകല സമയത്തും സന്താപസമ്മിശ്രമായേ സംവേദിക്കയുള്ളു എന്നതു ലോകസമ്പ്രദായവുമാകുന്നു. എന്നാൽ എതിനാണു് പ്രാബല്യവും, പ്രാചുൎയ്യവും അതിനാണു് ആളുകൾ പ്രാമാണ്യത്തെ പ്രദാനം ചെയ്യുന്ന

ത്. കൂടാതെ പ്രാപഞ്ചികങ്ങളായ സകല സുഖങ്ങളും ദുഃഖൈകപര്യവസായികളും ആയിരിക്കുമെന്ന യഥാർത്ഥതത്വവും അറിയേണ്ടതാകുന്നു.

'ബാലസ്താവൽ ക്രീഡാസക്തഃ.' കുമാരന്റെ കളികളും മറ്റും കണ്ടു തമ്പുരാട്ടിതിരുമനസ്സുകൊണ്ടു പരമാനന്ദ സമുദ്രത്തിൽ പരം മഗ്നയായിട്ടുമിരുന്നിരുന്നു. സാഹിത്യവും സന്താനവുമായി സമയം പൊയ്ക്കൊണ്ടുമിരുന്നു. തിരുമനസ്സിലേക്കു ചിലപ്പോഴെല്ലാം ഒരു മനോരാജ്യവും പതിവായിരുന്നു. ആ അവസരത്തിൽ ആരു കുത്തിയാലും അറിയുന്നതുമല്ലായിരുന്നു.

'ചരണങ്ങൾ കുറച്ചുകൊണ്ടുമേ..
കരണം തെല്ലൊഴിയിൽ പ്രതിഷ്ഠചെയ്തും
ചിരമങ്ങിരുന്നു വാണിതാമനുഷ്യർ
സരസീപാദ്ഭവമെഴും കവിക്കുലക്ഷ്യം.'

ഇത് അനേകം തവണ അധികംപേർക്കും അനുഭവപ്പെട്ടതുമായിരിക്കും. ചിലപ്പോൾ കോഴിക്കോട്ടേക്കു ടിക്കറ്റു വാങ്ങിയ ആൾ കൊച്ചിക്കു തീവണ്ടി കയറി പരിഭ്രമിക്കുന്നത് ഒട്ടും അസാധാരണവുമല്ല. പക്ഷെ ഈ സ്വഭാവം ചിലർക്കു കൂടുതലും ചിലർക്കു കുറവുമെന്നേ വിശേഷമുള്ളു.

തിരുമേനിയുടെ കയ്യിൽ ഗ്രന്ഥമോ, എഴുത്താണിയും എഴുത്തോലയുമോ, അല്ലാത്തപക്ഷം കുട്ടിയോ ഇല്ലാതെ ഒരിക്കലുമില്ല. ഒരവസരത്തിൽ എഴുത്താണി അന്വേഷിക്കുന്ന തിരക്കായിരുന്നു. പകുതി എഴുതിക്കഴിഞ്ഞ ഒരോല കയ്യിലും അടുത്തിരിപ്പുണ്ടായിരുന്നു. എഴുത്തു തുടങ്ങി മണിക്കൂറ് ഒന്നല്ല രണ്ടോളവും കഴിഞ്ഞു. അനുജത്തി വന്നു വല്ലാതെ ഉണർത്തിയ ശേഷമേ തിരുമനസ്സുകൊണ്ട് ഉണർന്നുള്ളു. എഴുന്നേറ്റപ്പോൾ ശരീരത്തിൽനിന്നു കിരുകി

റെ ഘോരചാടിവരുന്നതു കാണ്മാനണെയായിരുന്നു. പരിശോധിച്ചപ്പോൾ ദേഹത്തിൽനിന്നു് കരംശംതന്നെ ഒരുജാതി സർപ്പം കടിച്ചുടത്തിയ കാര്യവും വെളിവായി. പാമ്പു പക്ഷേ പാരാക്ഷമായിട്ടുമില്ല. 'പ്രാരബ്ധം കമ്മ നിവ്വിഘ്നം പരിസമാപിക്കട്ടെ' എന്നും അരുളിചെയ്തുകൊണ്ടു് എഴുന്നെള്ളത്തോല തല്പുന്നു. അധികം താമസിയാതെ തിരുമനസ്സുകൊണ്ടു മോഹാലസ്യത്തിലും ആപതിച്ചു.

അക്കാലത്തു വിഷചികിത്സയിൽ വിഖ്യാതനായിരുന്നതു കുറക്കാട്ടേ കുറുപ്പ് എന്ന ഒരുളായിരുന്നു. അദ്ദേഹം കടത്തനാട്ടിലെ ഒന്നാം ക്ലാസ്സ് ജന്മിയായി ഇന്നും ജീവിച്ചിരിപ്പുണ്ടു്. ഉടനടി ഒരു ആൾ കോവിലകത്തെത്തി. ഘോരവിഷം ഇറക്കി അത്ഭുതിവാസങ്ങൾകൊണ്ടു വ്രണവും ഉണക്കിക്കൊടുത്തു.

കാലം കുറച്ചുകൂടി കഴിഞ്ഞപ്പോൾ കുട്ടി ഒന്നാകൂടിയുണ്ടായി. എങ്കിലും പ്രഥമബാലൻ അതിനിടയിൽ അകാലചരമഗതിയെ പ്രാപിച്ചു. ദിഷ്ടദൌഷ്ട്യത്താൽ ദ്വിതീയസന്താനവും തനിക്കുപയോഗ്യമായി ഭവിച്ചില്ല. ഈ തരത്തിൽ തിരുമേനി നാലുതവണ പ്രസവിച്ചതിൽ നാലും—ഉണ്ടാവുന്നതുണ്ടാവുന്നതു പൊള്ളാവുക എന്നമാതിരിയിൽ അചിരസന്താനങ്ങളും അസ്തംഗമിച്ചു.

ഇടയ്ക്കിടെ തിരുമേനി വല്ലാത്ത വിപത്തുകളിൽപ്പെട്ടു നട്ടംതിരിയുന്നതല്ലെം. മിന്നൽപിണരെന്നപോലെ ദുഷ്ടമായ കരു തെളിച്ചും വരുമ്പോൾ ഉടനേതന്നെ ഒരുപാദ്ധ്യങ്ങൾ ആഗമഗരിമകളാ ആപതിച്ചു കഠിനമായി ഇരുട്ടടച്ചുകൊണ്ടു കണ്ണുങ്ങളെ വഷിക്കയും ചെയ്യുന്നു. ജഗന്നി

നിയന്താവായ മായാമയൻെറ മഹിമകളും മറിമായങ്ങളും ആരറിയുന്നു.

'ഒന്നല്ല രണ്ടല്ല കുമാരകന്മാർ' എന്ന സന്താനഗോപാലത്തിൽ പറഞ്ഞതുപോലെ തമ്പുരാട്ടിതിരുമനസ്സിലെക്കുണ്ടായ പരിതാപപാരാവാരം തിരതല്ലി അത്യന്തം ഘോരമായി അലച്ചുകൊണ്ടിരിക്കയായിരുന്നു. ആപന്നിവൃത്തിക്കായി ഉടനെ ഭർത്താവായ മങ്ങല്ലിനമ്പൂരി സന്താനഗോപാലമന്ത്രോപാസനയും തുടങ്ങി.

ഈ അവസരത്തിൽ കോവിലകത്തുണ്ടായിരുന്ന തമ്പുരാക്കന്മാരിൽ ത്രാണിയും തന്റേടവുമുള്ളവരൊക്കെ ചരമയാത്രയും പുറപ്പെട്ടു. എന്നല്ല ഒടുവിലൊടുവിൽ ആണുങ്ങളാരുമില്ലെന്നുമായി. സൂക്ഷിച്ചുനോക്കിയാൽ ഒന്നോ രണ്ടോ ഇളംബാലന്മാർ മാത്രം കാണപ്പെട്ടുവെന്നും വന്നുകഴിഞ്ഞു. ശേഷം പേരെല്ലാം സ്ത്രീകളായിരുന്നു എന്നു പറയേണ്ടതുമില്ലല്ലൊ. ശവദാഹത്തിന്നു ശ്മശാനത്തിലെക്കു പോകേണമെങ്കിൽ അതിന്നും രാജസ്ത്രീകൾതന്നെ എന്നാദിക്കിലും ആയിത്തീൎന്നു! ഇനിമേൽ കോവിലകം കൈകാര്യനിർവ്വഹണത്തിന്നും കുടുംബഭരണത്തിന്നും സ്ത്രീകൾതന്നെ എന്നത് ഊഹ്യവുമാണല്ലൊ. ചുരുക്കിപ്പറയുകയാണെങ്കിൽ തിരുമനസ്സിലെക്ക് ഈ ഒടുവിൽപറഞ്ഞ സംഭവം ആപത്തുകൾക്കു മകുടംവെക്കുകയും ചെയ്തു.

'നമ്മുടെ രാജവംശത്തിലുണ്ടായിരുന്ന പൂർവ്വികരായ മാതാമഹികൾ പുരുഷാഭാവം നിമിത്തം പ്രകൃതപ്രദേശത്തിൻെറ പരിപാലനം നടത്തുകയും പരിപന്ഥികളുടെ പ്രവേശം പ്രതിബന്ധിക്കുവാൻ പലപ്പൊഴും പടക്കെതിരമേൽക്കു

യറി ഇടപ്പള്ളിടെ അങ്കക്കളങ്ങളിൽക്കൂടന്ന ഘോരസമരങ്ങളാടി അതതു ശത്രുക്കളുടേയും കണ്ഠനാളങ്ങളെ കണ്ടംതുണ്ടമാക്കി വെട്ടി കളിയാംവള്ളിക്കാവിലെ കാളീഭഗവതിക്കു ആറാട്ടുപൂവ്വം ചോരക്കുരുതികൊടുക്കുകയും ചെയ്യു അവസ്ഥക്കു്, ആദിശേഷനായ നാഗരാജാവിൻ്റെ കുലത്തിൽപ്പിറന്ന നാങ്ങളെന്നപോലെ ഈ കാര്യഭാരം വഹിപ്പാൻ നാം ശക്തിയിരിക്കുന്നു' എന്നും അതുളിച്ചെയ്തുകൊണ്ടായിരുന്നു പ്രകൃതകാര്യത്തിൽ തിരുമനസ്സുകൊണ്ടു കയ്യിട്ടിരുന്നതു് എന്നു കേട്ടുകേൾവിയുണ്ടു്. ഉപകാരസ്മരണ തുടങ്ങിയ അസംഖ്യം ഉൽകൃഷ്ടഗുണങ്ങളുടെ വിളഭൂമിയാണെന്നു് അവസരാനുരോധേന അനേകം തവണ വെളിപ്പെടുത്തിയ തിരുമനസ്സിലെ ഈ തീർപ്പിൽ തൃപ്തികേടും ആക്ഷേപം അന്നുണ്ടായിരുന്നില്ല. ഇങ്ങിനെ ഭംഗിയായി ഭരണകാര്യവും നിവ്വഹിച്ചു.

ഒരു കാലത്തു കോവിലകത്തു താൻ നടത്തിയിരുന്ന അടിയന്തിരങ്ങളിൽ അധികവും സീമന്തകല്യാണങ്ങളുമായിരുന്നു. എന്നല്ല പ്രസവിക്കുന്ന സന്താനങ്ങളൊക്കെ പുത്രപുത്രികളായതു പ്രത്യേകം സന്തോഷാവഹമായും ഭവിച്ചുതുടങ്ങി. അറിവുള്ളവക്കു ചോറുകൊടുക്കണം എന്നു കോവിലകക്കാരെ ഉപദേശിക്കയുമുണ്ടായി എന്നുമാത്രം, നാഴി അരി അധികം വെപ്പുണ്ടെങ്കിൽ പണ്ഡിതസമ്മേളനവും പതിവാക്കിവെച്ചു. രസികന്മാരുമായി ഇടച്ചിടെ നടന്നുപോന്ന സഹവാസത്താൽ അസംഖ്യം ഗ്രന്ഥങ്ങൾക്കു വിമശനങ്ങളുണ്ടാകുവാനും ഇടവന്നു.

ഇങ്ങിനെ പലതവണകളിലുമായി കൂടിക്കണ്ടുപോ

ന്ന സഹൃദയസമാഗമങ്ങളിൽ പരസ്പരം നടന്ന സ്വൈരാലാപകഥാവിധികളിൽ വന്നുപോയ ചില ശ്ലോകപ്രതിപാദനങ്ങളിൽ തമ്പുരാട്ടിയുടെ ഒന്നുരണ്ടു പദ്യങ്ങളും കാകതാളീയമായി പുറത്തേക്കു ചാടി. അതുകൾ പുരാതനങ്ങളല്ലെന്നുവന്നപ്പോൾ നിർമ്മാതാവിനെക്കുറിച്ച് അന്വേഷണം നടക്കാതെയുമിരുന്നില്ല. ഇതുവരെ തന്റെ കവിതാപാടവത്തെ ഒളിച്ചുവെച്ചിരുന്ന തമ്പുരാട്ടി വാസ്തവം സമ്മതിക്കയും അതുകളുടെ ആരംഭകാലം തനിക്കു സംഭവിച്ച സർപ്പദംശത്തിന്റെ അടുത്തുമുമ്പായിരുന്നു എന്നു പറയുകയും ചെയ്തു. സരസലളിതങ്ങളായ ഈവക ചെറുകൃതികളെ പുറത്തേക്കിറങ്ങുവാനനുവദിക്കാതെ ഇത്രകാലവും ബന്ധനത്തിലിട്ടു സൂക്ഷിച്ചുപോന്ന തിരുമനസ്സിലെ നിയമനശക്തിയെ അന്നത്തെ സദസ്യന്മാർ ശ്ലാഘിക്കയും ചെയ്തു. സന്താനനാശനിമിത്തകമായ സന്താപത്താൽ താൻ ഒരു അവസരത്തിൽ പകുതിയോളം എഴുതിവെച്ച സന്താനഗോപാലം എന്ന കാവ്യവും രസികന്മാരുടെ ശ്രവണപഥങ്ങളിൽ പെട്ടു. അങ്ങിനെ അതിനും പ്രകാശത്തിൽ വരുവാൻ യോഗം വന്നുതുടങ്ങി.

ഭർത്താവായ നമ്പൂരിയുടെ മന്ത്രോപാസനയോ സ്വന്തമായി ചെയ്തു കാവ്യോപാസനയോ എന്തെങ്കിലും ഫലോന്മുഖമായിപ്പരിണമിച്ചു. കോമളനായ കുമാരനും താമസിയാതെ ജാതനായി. 'അതിസ്നേഹഃ പാപശങ്കീ' എന്നതുപോലെ ശിശുവിനെ സോദരിയായ മാധവീരാജ്ഞിക്കു വളർത്തുപുത്രനാക്കിയും കൊടുത്തു. എന്നാൽ സാഹിത്യപാഠം സ്വാധീനത്തിലുമായിരുന്നു. കുമാരനായ ശങ്ക-

രവർമ്മതമ്പുരാൻതിരുമേനി വളർന്നുവരുവാനും തുടങ്ങി. കാലത്തിനൊത്തവിധം ദേഹാഭിവൃദ്ധിയിലും അതുപോലെതന്നെ മാതാവിന്റെ അടുക്കൽനിന്നു വൈദുഷ്യാഭിവൃദ്ധിയിലും സാരസ്യവും സാമർത്ഥ്യവും സമ്പാദിക്കയും ചെയ്തു.

സന്താനഗോപാലം എന്ന പേരായ മുൻപറഞ്ഞ ലഘുകാവ്യവും സമാപ്തിയെ പ്രാപിച്ചു. ഈ ഗ്രന്ഥത്തിന്റെ ആരംഭകാലവും അവസാനകാലവും രണ്ടും കാരണാന്തരങ്ങളാൽ അനുമിക്കാമെന്നല്ലാതെ തിട്ടപ്പെടുത്തുവാൻ തരം പോരാ. സന്താനനിമിത്തകമായ സന്താപം സഹിക്കുവാൻ സാധിക്കാതെ വന്നപ്പോളായിരിക്കണം സന്താനഗോപാലത്തിന്റെ സമാരംഭം. സന്താനോൽപത്തിക്കു ശേഷം നടന്ന സംഭവവിശേഷത്തിൽനിന്നു സമാപ്തിസമയവും സാമാന്യേന നിശ്ചയിക്കാം. താഴെ പറയുവാൻ പോകുന്ന നിസ്സാരമായ ഒരു സംഭവത്തിൽനിന്നു തിരുമനസ്സിലെ കവിതാതന്മയത്വത്തെയും മനസ്സിലാക്കുവാൻ കഴിയുന്നതായിരിക്കും.

തന്റെ ശിഷ്യന്മാരിലൊരാളും അന്നത്തെ കോവിലകം അദ്ധ്യാപകനുമായ താഴത്തമനയ്ക്കൽ മാധവവാരിയർ അനദ്ധ്യായത്തിനു സ്വഗൃഹത്തിലേക്കു പോയി സ്വാദ്ധ്യായത്തിനു വീണ്ടും കോവിലകത്തെത്തി തമ്പുരാട്ടി തിരുമനസ്സിലെ മുഖം കാണിക്കുവാൻ വന്നിട്ടില്ലായിരുന്നു. തിരുമേനി പെട്ടെന്ന് "മാധവാ! ഇത്ര ധൃഷ്ടത കാണിക്കുന്നതെന്താണ്! ഉദ്ദിഷ്ടലാഭത്തെ എന്നും മുടക്കുന്നതിന്ന് ഇങ്ങിനെ കണ്ണുപെടുന്നത് എന്തിനാണ്. വിശ്വസിച്ചു വരുന്ന ആളുകളെ ആപത്തിലും ആധിയിലും വലയ്ക്കുന്ന

ത് ഒരുക്കം ഉചിതമല്ല. അടുത്തിരുന്ന് ഈവിധം സാഹസം കാട്ടുന്നതു കഷ്ടം! പരമകഷ്ടം! "തോളിലിരുന്നു ചെവി തിന്നുന്നത്" അധമാധമന്മാക്കും പാടിയതല്ല. മാധവാ! നിന്നെപ്പോലെ ദുഷ്ടദുഷ്ടൻ ഇനി ഈ ലോകത്തിൽ ആരുമില്ല. ഇനി നിന്റെ മുഖാവലോകനംപോലും അരുത്." ഇത്രയും കേട്ടപ്പോഴ് വാരിയർ ഭയവിഹ്വലനായി അവിടെനിന്ന് ഓടിയ ഓട്ടത്തിന്റെ വേഗം എത്രയെന്ന് ഈശ്വരനുമാത്രമറിയാം. കുറച്ചുകാലം വാരിയർ കോവിലകത്തേക്കു കടന്നതേയില്ല. അതിന്നു ശേഷം ഒരവസരത്തിൽ തമ്പുരാട്ടിതിരുമനസ്സുകൊണ്ടു മുൻ പറഞ്ഞ കാരാട്ടു വിഷ്ണുക്ഷേത്രത്തിലേക്കു പതിവനുസരിച്ച് എഴുന്നള്ളുന്ന വഴിമദ്ധ്യത്തിൽവെച്ചു പെട്ടെന്നു കണ്ടുപോകയും ഉടനെ അവിടെനിന്നു മാറിക്കളയുവാൻ ശ്രമിച്ചതിൽ അപ്രാപ്തനാകയും ചെയ്യുന്നതുകൂടി തിരുമനസ്സുകൊണ്ടു വാരിയരെ അടുത്തുവിളിച്ചു "മാധവാ! പരിഭ്രമിക്കരുത്. അന്നൊന്തൊക്കെയോ ജല്പിച്ചുപോയെന്നേയുള്ളൂ. മാധവൻ ദുഷ്ടനാണെന്നോ മറ്റോ പറഞ്ഞുപോയതൊക്കെയും തൽകാലത്തെ നിരാലോചനക്കുറവുകൊണ്ടാണ്. ഇപ്പോൾതന്നെ കോവിലകത്തു വരണം" എന്നിങ്ങിനെ അരുളിച്ചെയ്തു. ഈ രണ്ടു വാക്യങ്ങളും വാസ്തവത്തിൽ അവസരഭയസംഭ്രമങ്ങളായ ചേതോവികാരപരിണാമവിശേഷങ്ങൾ മാത്രമാകുന്നു. കാവ്യം എഴുതിക്കൊണ്ടുവരുന്നതിൻമദ്ധ്യേ സന്താനഗോപാലപ്പാനക്കാരൻ സന്തതിനിര്യാണസന്തപ്തഹൃദയനായി, അയൽപക്കത്തിരുന്ന ദ്വാരവതീനാഥനായ സാക്ഷാൽ മാധവനെ ചെന്നുകാണുന്നതായ സമ

യം കഴിക്കുമ്പോൾ ഉള്ളിലുണ്ടായിരുന്ന ഉല്ലേഖത്തിന്റെ പൎയ്യവസാനമായിരുന്നു ആദ്യത്തെ അസുഖകരങ്ങളായ അരുളപ്പാടുകൾ. പിന്നത്തേതു പിന്നീട് അതേ ബ്രാഹ്മണന്നു സന്തതിസിദ്ധിയിൽ സമ്പ്രാപ്തമായ സന്തോഷാതിശയകാവ്യമായിരുന്നു. ഈ നഷ്ടലാഭങ്ങളിൽ തിരുമനസ്സുകൊണ്ടു സമർത്ഥമായും കവിതാപരമായും പങ്കുകൊണ്ടിട്ടുണ്ടായിരുന്നുവല്ലോ.

പ്രകൃതഖണ്ഡകാവ്യത്തിലെ പദ്യങ്ങൾ എത്രതന്നെ ആസ്വാദ്യങ്ങളാകുന്നു എന്നു അതുതന്നെ വായിച്ചുനോക്കേണ്ടതാണ്. തിരുമനസ്സിലെ അഞ്ചാറു ശിഷ്യന്മാരിൽ നല്ല സഹൃദയനും കവിയുമായിരുന്ന ഭാഗിനേയൻ രവിവൎമ്മതമ്പുരാൻ ചെയ്ത നിൎബ്ബന്ധത്തിന്റെ ഫലമായി ആ ഗ്രന്ഥം മുദ്രിതമായും കഴിഞ്ഞിട്ടുണ്ട്.

"സീതാഖ്യയാലിഖിതമാസ്ത്രമഹോ നിതാന്തം
രാമോദിതശ്ച മഹോപി ഹി യാമവത്യാഃ!
തീൎത്ഥഃ ക്ഷണേന ഹൃദയാകലിതോ മഹാത്മാ
വക്ഷസ്സ്ഥലാരുഹിതൻ മമ ചക്ഷമേന."

ഇത്യാദി മധുരമധുരങ്ങളായ അനേകം പദ്യങ്ങളുള്ളതിൽ ഗ്രന്ഥവിസ്തരഭയത്താൽ ഇതൊന്നേ ഇവിടെ ചേൎക്കുന്നുള്ളു.

ലക്ഷ്മീരാജ്ഞി ക്രമത്തിൽ കോവിലകം കൈകാൎയ്യവും വിട്ടു "സകലഭുവനഭാരഃ സ്ഥാപിതോ വത്സമൂൎദ്ധ്നി" എന്നപോലെ ശിഷ്യനായ രവിവൎമ്മതമ്പുരാൻതിരുമേനിയെ ഏല്പിച്ചു, കാവ്യവിഷയത്തിൽത്തന്നെയായി കരളുറപ്പിക്കുവാനും തുടങ്ങി. ഇടയ്ക്കിടെ കൂടിവരാറുള്ള വിദ്വത്സദസ്സും

താനും എന്നിങ്ങിനെയായിത്തീരുകയും ചെയ്തു. ആത്മമൈത്രീപാത്രങ്ങളായ പുന്നശ്ശേരി നീലകണ്ഠശർമ്മാ എന്ന യഥാർത്ഥപണ്ഡിതോത്തംസത്തിന്റെയും സരസകവിയായ വെള്ളാനശ്ശേരി വാസുണ്ണിമൂസ്സതിന്റെയും വിജ്ഞാനചിന്താമണ്യാദി പത്രങ്ങൾ പരിശോധിച്ചാൽ സമസ്യാപൂരണങ്ങളായും സുഭാഷിതങ്ങളായും ചിത്രപദ്യങ്ങളായും തിരുമനസ്സുകൊണ്ടു പഴയ കാലങ്ങളിൽ എഴുതിതള്ളിയ അസംഖ്യം കവനതല്ലജങ്ങൾ കാണപ്പെടുന്നതുമാകുന്നു. കവിയശഃപ്രാർത്ഥിതാ ലവലേശംപോലുമില്ലാത്ത തിരുമേനിയുടെ വകയായി ഭാഗവതസംക്ഷേപമെന്ന ഒരു മനോഹരഗ്രന്ഥം തന്റെ ജനനിയുടെ ആദ്യകാലങ്ങളിലെ ഔദാസീന്യങ്ങളെ അവലംബിച്ചുകൊണ്ടു സ്വാപ്നമായോ അല്ല അവിടേക്കു പെട്ടെന്നു അകാരണമായുത്ഭവിച്ച അത്യുത്സാഹത്തെ സ്വീകരിച്ചു മശകമത്കുണാദികളോടു മത്സരിച്ചുകൊണ്ടു ആനന്ദമായോ പെട്ടിയിൽ ഒരേടത്ത് ഇരിക്കുന്നുണ്ടെന്നുകണ്ടുതന്നെ ആശ്വസിക്കേണ്ടിയിരിക്കുന്നു.

അങ്ങിനെ അവിടേക്കു പ്രായവും നന്നേ കവിയുവാൻ തുടങ്ങി. കണ്ണടവെച്ചുകൊണ്ടിരുന്ന കാലം കഴിഞ്ഞു കണ്ണട വേണ്ടെന്നുംവെച്ചു. സാഹിത്യവിഷയത്തിൽ ശ്രദ്ധയും ക്രമേണ കുറഞ്ഞു. ഈശ്വരധ്യാനത്തിൽ ഏർപ്പെട്ടുകൊണ്ടുള്ള കാലയാപനത്തിലാണ് അവിടേക്കു ഇഷ്ടം കൂടിക്കൂടിവന്നത്. രാമനാമജപവും നാരായണീയപാരായണവുമാണ് അധികമായും ആ തിരുമനസ്സിനെ ആകർഷിച്ചിരുന്നത്.

പിന്നീടു് അമ്മൂപ്പിൽസ്ഥാനം ലഭിച്ച തിരുമേനി അമ്മരാജാവുമായി. സ്ഥാനം നിർവ്വഹിക്കുന്നതിലൊന്നും തനിക്കു ശ്രദ്ധയില്ലായിരുന്നു. "ലക്ഷ്മീസ്സമാവിശതു ഗച്ഛതു വാ യഥേഷ്ടം" എന്നത്രേ കാര്യവിഷയത്തെക്കുറിച്ചുള്ള സംഭാഷണങ്ങളിൽ നമ്മുടെ ചരിത്രനായിക പലസമയവും പ്രസ്താവിച്ചിരുന്നതു്. സ്വയം ലക്ഷ്മിയായിരുന്നതുകൊണ്ടായിരിക്കാം സ്വകീയതാദൃശാഭിപ്രായത്തെ വിശദീകരിച്ചിരുന്നതു്.

ഈ അവസരത്തിലായിരുന്നു സുഭദ്രാർജ്ജുനനാടകാദി ഗ്രന്ഥകർത്രിയും സാഹിത്യകുശലയുമായ തോട്ടക്കാട്ടു് ഇക്കാവമ്മയുമായി തിരുമനസ്സിലേക്കു പരിചയിക്കുവാനിടവന്നതു്. "മല്ലാരിപ്രിയയായ ഭാമ സമരം ചെയ്തീലയോ തേർ തെളിച്ചില്ലേ പണ്ടു സുഭദ്ര" എന്നു തമ്പുരാട്ടിതിരുമനസ്സിലെ കുശലപ്രശ്നവും "ഭദ്രേപി ഹി യാദവഷ്ഠിർ തീർണ്ണഃ ക്ഷണേന ... കലിതോരുമദ്ധ്യാ വക്ഷോജകുംഭയുഗളേന മയാക്ഷമേതേ" എന്നു ഇക്കാവമ്മയുടെ മറുപടിയും അവരുടെ ആദ്യത്തെ കൂടിക്കാഴ്ചയുടെ സ്മാരകങ്ങളാകുന്നു. ഇവരിരുവരും പരിചിതരായതിൽപിന്നെ വേദാന്തവിഷയമായി പല സ്തോത്രങ്ങളും ശ്ലോകങ്ങളുടെ രൂപമായും അഭിനവങ്ങളായി ആവിർഭവിക്കയും ചെയ്തിട്ടുണ്ടു്. ക്രമേണ ക്രമേണ ലൗകികങ്ങളായ വിചാരങ്ങളെല്ലാം വിട്ടു് ഐഹികം കേവലം വെടിയുവാനുള്ള ഒരുക്കം തുടങ്ങി. എഴുപതാമത്തെ തിരുമേനിയെ കോവിലകത്തുള്ള നാലുകെട്ടിന്റെ നാലുപുറവും നാമം ജപിച്ചുകൊ

ത്രപിണിയെ തൽകാലം കരളിൽ കണ്ടുകൊണ്ടും പ്രണാമം ചെയ്തുകൊണ്ടും പ്രകൃത ചരിത്രലേഖനത്തെ പരിസമാപിപ്പിച്ചുകൊള്ളുന്നു.

---

## ൧൦. തോട്ടെക്കാട്ട് ഇക്കാവമ്മ

ഗ്രന്ഥകർത്താക്കന്മാരുടെ ജീവിതത്തിൽ അസാധാരണങ്ങളോ പ്രക്ഷോഭജനകങ്ങളോ ആയ സംഭവങ്ങൾ അപൂർവ്വമായിട്ടു ഉണ്ടായിരിക്കയുള്ളു എന്ന് ഒരു പാശ്ചാത്യകവി പറഞ്ഞിട്ടുള്ളതു കേരളീയകവികളെസ്സംബന്ധിച്ചേടത്തോളം മിക്കവാറും ശരിയാണ്. അവർ സാധാരണമനുഷ്യരെപ്പോലെതന്നെ ജീവിച്ചുവന്നവരാകയാൽ അവരുടെ ചരിത്രം കെട്ടുകഥകളെപ്പോലെയോ ആഖ്യായികകളെപ്പോലെയോ അത്ഭുതാവഹങ്ങളോ രസപ്രദങ്ങളോ ആയിരിക്കാൻ തരമില്ല. വിശേഷിച്ച് ഏറ്റവും ഉൽകൃഷ്ടമായ ഒരു കുടുംബത്തിൽ ജനിച്ച് അതിയോഗ്യനായ ഒരു മഹാന്റെ പത്നീപദത്തെ പ്രാപിച്ചു സകലസുഖങ്ങളും സ്വാധീനമായിരുന്ന ഒരു വിദുഷിയുടെ ജീവിതത്തിൽ ഗ്രന്ഥനിർമ്മാണമല്ലാതെ എന്തു വിശേഷസംഭവങ്ങളാണുണ്ടാകുവാനിടയുള്ളത്. എങ്കിലും ഭാഷാകവിതാലോകത്തിൽ ഒരു ഉയന്ന സ്ഥാനത്തിനർഹയായ ഒരു വിദുഷിയെപ്പറ്റിയുള്ള വിവരങ്ങളറിവാനുള്ള കൌതുകം മലയാളികൾക്കൊക്കെ ഉണ്ടായിരിക്കുമല്ലോ. എന്നു തന്നെയല്ല, ഇവരെപ്പറ്റി അറിയുന്നതെല്ലാം ഇപ്പോൾ തന്നെ രേഖപ്പെടുത്തിവെച്ചാൽ ഇവരുടെ ജനനകാല



തോട്ടക്കാട്ടു് ഇക്കാവമ്മ.

ത്തെപ്പററിയൊ ഇവരുടെ അച്ഛനമ്മമാരാരായിരുന്നു എന്നുള്ളതിനെപ്പററിയോ പിൽക്കാലത്തുള്ളവർ ശങ്കകൂട്ടുവാനിടയുണ്ടാകുന്നതല്ലല്ലൊ എന്ന് ഒരു സമാധാനവുമുണ്ട്.

നമ്മുടെ ചരിത്രനായിക കൊച്ചിരാജ്യത്തു കേളികേട്ട പടിഞ്ഞാറെ തോട്ടെക്കാട്ടുഭവനത്തിൽ ൧൦൩൯-ാമാണ്ടു മകരമാസം ൨൮-ാംനു- ഭൂജാതയായി. ഈ ഭവനം കൊച്ചിരാജ്യത്തു വളരെക്കാലം ദിവാൻപദം അലങ്കരിച്ചിരുന്ന വിശ്രുതന്മാരായ ശങ്കുണ്ണിമേനവന്റെയും ഗോവിന്ദമേനവന്റെയും ജനനസ്ഥലമാണ്. ഇക്കാവമ്മയുടെ അച്ഛൻ ഇരിങ്ങാലക്കുട നന്തിക്കരെ ചാത്തപ്പണിക്കർതാസിൽദാരായിരുന്നു. ഇദ്ദേഹം സംഗീതസാഹിത്യാദികളിൽ നിപുണനും ഒരു സരസകവിയും വാദ്യകലാവിദ്യയിൽ വിദഗ്ദ്ധനുമായിരുന്നു. ഇദ്ദേഹത്തിന്റെ കവിത കേട്ടു സന്തോഷിച്ച് അന്നത്തെ കൊച്ചിമഹാരാജാവു തിരുമനസ്സുകൊണ്ടു വീരശൃംഖല സമ്മാനിച്ചതായി കേട്ടിട്ടുണ്ട്. "അത്യന്തഭക്തിയൊടുമീശപദാരവിന്ദം നിത്യം ഭജിച്ചു മരുവുന്ന മദീയമാതാ" എന്ന് ഇക്കാവമ്മ പറഞ്ഞിട്ടുള്ള കുട്ടിപ്പാറുഅമ്മ വലിയ വിദുഷിയായിരുന്നില്ലെങ്കിലും ഉത്തമയായ ഒരു ഗൃഹനായികയായിരുന്നു. പുരാണപാരായണമാണ് അവർ നിത്യത്തൊഴിലായി സ്വീകരിച്ചിരുന്നത്. ഇക്കാവമ്മയുടെ ബാല്യകാലത്തെ വിദ്യാഭ്യാസം അച്ഛനാണ് നടത്തിയിരുന്നത്. പക്ഷെ ദൌർഭാഗ്യവശാൽ അവരുടെ പതിനൊന്നാമത്തെ വയസ്സിൽ അച്ഛൻ പരലോകപ്രാപ്തനായി. ഈ സംഭവം അവരുടെ വിദ്യാഭ്യാ

സത്തിന്നു വലിയ പ്രതിബന്ധമായിത്തീൎന്നു എന്നു പറയേണ്ടതില്ലല്ലൊ. പിന്നീടു കുറെക്കാലം വെന്നിമലെ വാരിയർ, അച്ചകണ്ടത്തു വാസുനമ്പ്യാർ, ചണ്ഡകൌശികകൎത്താവായ മാക്കോത്തു കൃഷ്ണമേനവൻ എന്നിവരുടെ അടുക്കെ കാവ്യനാടകാദികളും ജ്യോതിഷവും പഠിച്ചു. ഇക്കാലംകൊണ്ടു ഇക്കാവമ്മയ്ക്കു സംസ്കൃതത്തിൽ സാമാന്യമായ വ്യുൽപത്തി സമ്പാദിക്കാൻ കഴിഞ്ഞു. അവരെക്കാൾ സംസ്കൃതവ്യുൽപത്തിയുള്ള നായർസ്ത്രീകൾ അക്കാലത്തുണ്ടായിരുന്നു. പക്ഷെ അവരെപ്പോലെ സ്വഭാഷാപാണ്ഡിത്യമൊ ലോകവ്യുൽപത്തിയൊ ഉള്ളവർ അക്കാലത്തു തീരെ ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. ഭാഷയിൽ വൈദുഷ്യം ഒരു യോഗ്യതയായി അന്നു് ആരും ഗണിച്ചിരുന്നില്ല. എന്തെന്നാൽ അതില്ലാത്തവർ ആരുമില്ലെന്നാണു് മിക്കപേരും ധരിച്ചിരുന്നതു്. എഴുത്തച്ഛൻപാട്ടുകൾ പതിവായി വായിച്ചിരുന്നവരിൽത്തന്നെ അധികം പേരും അവയിൽ വല്ല സാഹിത്യഗുണമുള്ളതായി മനസ്സിലാക്കിയിരുന്നില്ല. ഇക്കാവമ്മയാകട്ടെ സംസ്കൃതവിദ്യാഭ്യാസം തുടങ്ങുന്നതിനു മുമ്പുതന്നെ ഭാഷയിലുള്ള ഗ്രന്ഥങ്ങൾ മിക്കവയും വായിച്ചിരുന്നു. അസാധാരണ മേധാശക്തിയുള്ള ഇവൾക്കു എഴുത്തച്ഛന്റേയും നമ്പ്യാരുടേയും കൃതികൾ മിക്കവയും ഹൃദിസ്ഥങ്ങളായിരുന്നു. അവരുടെ കവിതയ്ക്കുള്ള രസികതയും ഉത്തമത്വവും ഗ്രഹിച്ചതാണെന്നാണു് പറയേണ്ടതു്. വെണ്മണിനമ്പൂരിപ്പാടന്മാർ എഴുത്തച്ഛന്റെ കൃതികൾമാത്രം വായിച്ച വ്യുൽപന്നന്മാരാണവരാ

ണ്ട്. വെണ്മണി അച്ഛൻ നമ്പൂരിപ്പാട്ടിലെ "ദാനവാരിയെ നിത്യവും മനതാരിലും കരതാരിലും മനോമോടു വഹിച്ചിടുന്നൊരു മാനനീയഗുണാംബുധേ!" എന്ന പ്രയോഗത്തെപ്പററി പെരുന്നെല്ലി കൃഷ്ണൻനമ്പൂരി വളരെ ശ്ലാഘിച്ചു പറഞ്ഞപ്പോൾ, "ഈ ശ്ലാഘയ്ക്കു ഞാനല്ല, കവിതാവിഷയത്തിൽ എന്റെ ഗുരുവായ എഴുത്തച്ഛനാണർഹൻ" എന്നു പറഞ്ഞതായി കേട്ടിട്ടുണ്ട്. നടുവത്ത് അച്ഛൻ നമ്പൂരിയുടെ ഭാഷാശുദ്ധിക്കു കാരണം ഇദ്ദേഹത്തിന്റെ കൃതികളുടെ പാരായണംതന്നെയാണ്. കവിതാനിർമ്മാണത്തിനു ജന്മവാസന കഴിച്ചുകൂടാത്തതാണെങ്കിലും മലയാളഭാഷയുടെ പിതാവായി സങ്കല്പിച്ചുവരുന്ന ആ ദിവ്യകവിയുടെ കൃതികളുടെ പാരായണം ചെയ്യുന്നതാണ് ഒരുവനെ സരസഭാഷാകവിയാക്കിത്തീർക്കുന്നത്. ഇക്കാവമ്മ ഈ തത്വം നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. വിദുഷികളായ മററു സ്ത്രീകളും ഇവരെ അനുകരിക്കാത്തതു മലയാളഭാഷയുടെ ഭാഗ്യദോഷമെന്നേ പറവാനുള്ളൂ.

സ്വപരിശ്രമത്താൽ മാത്രം തമിഴ്ഭാഷാപരിജ്ഞാനം സിദ്ധിച്ച ഇവർ ആ ഭാഷയിലുള്ള പല ഗ്രന്ഥങ്ങളും വായിച്ചിട്ടുണ്ട്. ഇതുകൂടാതെ, പ്രസിദ്ധനായിരുന്ന അപ്പുഭാഗവതരുടെ അടുക്കൽ കുറെക്കാലം സംഗീതം അഭ്യസിച്ചു. പക്ഷെ അവരുടെ വാസനാ സാഹിത്യത്തിലേക്കാണ് തിരിഞ്ഞത്. അതിനാൽ സംഗീതവിദുഷി എന്നു പേർ കേൾക്കാൻ അവർക്കു കഴിഞ്ഞില്ല. "ഇക്കാലത്തൊക്കെ പെണ്ണു തെററുകളുകണ്ണല്ലോയെഴുതാറെങ്കിലും ഒക്കെയും ശരി,

യാക്കിയിട്ടെഴുതിയാലൊട്ടല്ലതാശ്ചര്യമാം" എന്നു പരേതനായ കേരളവർമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു രേഖപ്പെടുത്തിട്ടുള്ളതു വളരെ ശരിയാണ്. സ്ത്രീവിദ്യാഭ്യാസം അക്കാലത്തു വളരെ താണ നിലയിലായിരുന്നു. ഇംഗ്ലീഷു വിദ്യാഭ്യാസം സിദ്ധിച്ച സ്ത്രീകൾ കൊച്ചിയിൽ ആരുമുണ്ടായിരുന്നില്ലെന്നുതന്നെ പറയാം. അതിനുള്ള സൌകര്യം അവർക്കുണ്ടായിരുന്നുമില്ല. ഇക്കാവമ്മ ഇംഗ്ലീഷു പഠിച്ചില്ലെങ്കിലും ഇംഗ്ലീഷുവിദ്യാഭ്യാസംകൊണ്ടു സിദ്ധിക്കേണ്ടതായ ഗുണങ്ങൾ മിക്കതും അവർക്കു സിദ്ധിച്ചിരുന്നു.

അവരുടെ പതിനാലാമത്തെ വയസ്സിൽ "സൌന്ദര്യലാവണ്യശൌര്യപ്രകൃതി ഗുണഗണം ചേർന്ന വിദ്യാർത്ഥി തേട്ട"ന്ന കാരക്കാട്ട നാരായണമേനവനവർകൾ ബി. എ. അവരെ വിവാഹം ചെയ്തു. "വിഷ്ണു രമയ്ക്കു നിശയ്ക്കു ശശാങ്കനുമയ്ക്കു ഹരൻ" എന്ന മാതിരി ഇക്കാവമ്മയ്ക്കു നാരായണമേനവൻ എത്രയോ അനുരൂപനായ വരനായിരുന്നു. ഈ ദാമ്പത്യത്തിന്റെ ഫലമായി അവർക്കു പത്തു സന്താനങ്ങളുണ്ടായിരുന്നതിൽ രണ്ടു കുട്ടികൾ പ്രസവിച്ച ഉടനെ തന്നെ മരിച്ചു. ബാക്കിയുള്ള സന്താനങ്ങളിൽ മൂത്ത പുത്രിയായ അമ്മിണിയമ്മ കൊല്ലങ്കോട്ടു സർ. രാജാ വാസുദേവരാജാ സി. ഐ. ഇ അവർകളുടെ പത്നിയും ഒരു സാഹിത്യരസികയുമായിരുന്നു. ഇവർക്ക് ഇംഗ്ലീഷുഭാഷ നല്ലവണ്ണം സംസാരിക്കാറായിട്ടുണ്ടായിരുന്നു. ഇപ്പോഴത്തെ ഇന്ത്യാചക്രവർത്തിയായ ജോർജ്ജുപഞ്ചമന്റെ പത്നി മേരി മഹാരാജ്ഞി (അന്നു വെയിത്സിലെ രാജകുമാരന്റെ പത്നി

യായിരുന്നു) യുമായി മദ്രാസിൽവെച്ച് അഭിമുഖസംഭാഷണം ചെയ്യാനുള്ള ഭാഗ്യവും ഇവൎക്കു സിദ്ധിച്ചു. പക്ഷെ ലക്ഷ്മി അസ്ഥിരയാണല്ലൊ. ആറാമത്തെ പ്രസവാനന്തരമുണ്ടായ ചില സുഖക്കേടുകൾനിമിത്തം ഇവർ ൧൦൮൮ തുലാത്തിൽ പരമഗതിയെ പ്രാപിച്ചു. ഇക്കാവമ്മ സ്വതേ ധീരയായിരുന്നുവെങ്കിലും നല്ല ബുദ്ധിയും തന്റേടവുമുണ്ടായിരുന്ന അമ്മിണി അമ്മയുടെ അകാലവിയോഗം അവരെ എന്തെന്നില്ലാത്തവിധം അസ്വാസ്ഥ്യയാക്കിത്തീൎക്കയും ഐഹികസുഖങ്ങളിൽ അവൎക്കു വിരക്തി ജനിപ്പിക്കുകയും ചെയ്തു. ഈ സംഭവം കഴിഞ്ഞിട്ട് അധികം കാലം കഴിയുന്നതിനുമുമ്പുതന്നെ ഇക്കാവമ്മയും അവരെ അനുഗമിച്ചുതോൎക്കുമ്പോൾ രണ്ടു സംഭവങ്ങൾക്കും തമ്മിൽ എന്തോ ഒരു ബന്ധമുണ്ടെന്നുകൂടി ഊഹിക്കാൻ ന്യായമുണ്ട്. കൊല്ലങ്കോട്ടു മാധവരാജാ അവർകളുടെ ഭാൎയ്യയാണ് രണ്ടാമത്തെ പുത്രി. ഇവരും ഇംഗ്ലീഷുവിദ്യാഭ്യാസം സിദ്ധിച്ച ഒരു യുവതിയാണ്. ഇവൎക്കും ഗദ്യരചനയിൽ നല്ല സാമൎത്ഥ്യമുണ്ടെന്ന് ഇവരും ഭൎത്താവും കൂടി എഴുതി അച്ചടിപ്പിച്ച ചില പുസ്തകങ്ങൾ തെളിയിക്കുന്നുണ്ട്. പിന്നെയുള്ള പുത്രിമാരിൽ മൂന്നാളെയും യഥാകാലം അനുരൂപവരന്മാരോടുകൂടി ചേൎത്തു. സംസ്കൃതപണ്ഡിതനും കവിയും താൎക്കികനുമായ കടത്തനാട്ട് ആയഞ്ചേരികോവിലകത്തു ശങ്കരവൎമ്മതമ്പുരാൻ അവർകളുടെ പത്നിയായ ഗൌരിക്കുട്ടിയമ്മയ്ക്കു ഗദ്യവും പദ്യവും ഒരുപോലെ എഴുതാനുള്ള സാമൎത്ഥ്യമുണ്ട്. ഒടുവിലത്തെ മകളായ പാൎവ്വതിയമ്മ ഇക്കാവമ്മയുടെ നിൎയ്യാണശേഷം മദ്രാസിൽ

ബി. എ.ക്കു വായിച്ചുകൊണ്ടിരിക്കുന്ന കാലത്തു പരേതയായി.

ആൺമക്കളെല്ലാം സർവ്വകലാശാലാബിരുദധാരികളും ചിലർ യൂറോപ്യവിദ്യാഭ്യാസംകൂടി സിദ്ധിച്ചിട്ടുള്ളവരും നല്ല നല്ല ഉദ്യോഗം വഹിക്കുന്നവരുമാകുന്നു.

ഇക്കാവമ്മയ്ക്കു രണ്ടു സഹോദരിമാരും മൂന്നു സഹോദരന്മാരുമാണുണ്ടായിരുന്നത്. സഹോദരന്മാരിൽ കൊച്ചുണ്ണിമേനവൻ കൊച്ചിയിൽ ഒരു രജിസ്ട്രാർഉദ്യോഗം വഹിച്ചിരുന്നാളും ഒരു ഭാഷാകവിയുമായിരുന്നു. ഇദ്ദേഹം ൧൦൮൯ മിഥുനത്തിൽ മരിച്ചു. രണ്ടാമത്തെ സഹോദരൻ ഗോവിന്ദമേനവൻ കൊച്ചിരാജ്യത്തെ ഇഞ്ചിനീയർ ഡിപ്പാർട്ടുമെണ്ടിൽ ഒരു സൂപ്പർവൈസരായിരുന്നു. ഇദ്ദേഹം ഇംഗ്ലീഷിൽ ഗദ്യവും പദ്യവും നല്ലപോലെ എഴുതുവാൻ പ്രാപ്തനും ഒരു നല്ല പ്രാസംഗികനും 'ഫയർബ്രാണ്ട്' (തീക്കൊള്ളി) എന്ന ഇംഗ്ലീഷുനാടകത്തിന്റെ കർത്താവുമാകുന്നു. ൧൦൮൯ കുംഭത്തിലാണ് ഇദ്ദേഹം അന്തരിച്ചത്. മലയാളത്തിൽ സ്വന്തമായും മററുള്ളവരെ ഉത്സാഹിപ്പിച്ചും പ്രാചീനാര്യാവർത്തം, ഇന്ത്യയിലെ മഹാന്മാർ മുതലായി അനേകം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയ സാഹിത്യകുശലൻ തോട്ടേക്കാട്ടു കുഞ്ഞികൃഷ്ണമേനവനവർകൾ ബി. എ., എം. എൽ. സി. എന്ന മൂന്നാമത്തെ സഹോദരനെപ്പററി വായനക്കാരോടു വിശേഷിച്ചൊന്നും പറയേണ്ടതില്ലല്ലോ. അദ്ദേഹം മലയാളസാഹിത്യലോകത്തിനു പരിചിതനാണ്. ഇദ്ദേഹവും മൂത്ത സഹോദരി കുഞ്ചിയമ്മയും മാത്രമേ ഇപ്പോൾ ജീവിച്ചിരിപ്പുള്ളു.

ഇക്കാവമ്മയുടെ ഭർത്താവായ നാരായണമേനവൻ അദ്ധ്യാപകൻേറയും താസിൽദാരുടേയും പേഷ്ക്കാരുടേയും ഡിസ്ത്രിക്ട് മജിസ്ത്രേട്ടിൻേറയും നിലയിൽ പേർ സമ്പാദിച്ച ആളാണ്. അദ്ദേഹം കൊച്ചിരാജ്യത്തു പല സ്ഥലങ്ങളിൽ ജോലിയായിരുന്നിട്ടുണ്ട്. ൧൦൮൭-ൽ ജോലിയിൽനിന്നു പിരിഞ്ഞു. അതിനു വളരെക്കാലം മുമ്പുതന്നെ ഇക്കാവമ്മയുടെ സ്ഥിരതാമസം തൃശ്ശിവപേരൂരാക്കിയിരുന്നു. ൧൦൯൦-ാമാണ്ടിൽ ഇക്കാവമ്മ ഭർത്തൃസമേതം ദക്ഷിണ ഇന്ത്യ മുഴുവൻ സഞ്ചരിച്ചു. ഈ യാത്രയിൽ ബ്രഹ്മവിദ്യാസംഘംവകയായ പല സ്ഥാപനങ്ങളും സന്ദർശിക്കുകയും അവയ്ക്കു ചില സംഭാവനകൾ ചെയ്യുകയും സംഘത്തിലെ അംഗമായിച്ചേരുകയും ചെയ്തു. ൧൦൯൨-ാമാണ്ടിൽ തന്നെ അവർക്കു ദേഹത്തിനു സുഖമില്ലായ്മ തുടങ്ങി. ദിനചര്യ്യക്കു ഭേദഗതിവരുത്തുന്നത് അവർക്കു പരമസങ്കടമായിട്ടുള്ളതായിരുന്നതിനാൽ വലിയ പത്ഥ്യമൊന്നുമാചരിക്കാൻ സാധിച്ചില്ല. ഇതുകൊണ്ടോ മലയാളികളുടെ ഭാഗ്യദോഷംകൊണ്ടോ സുഖക്കേടു തീരെ വിട്ടുമാറുകയുണ്ടായില്ല. ഇക്കാലങ്ങളിലും ഇക്കാവമ്മ പത്രങ്ങളിലേക്കും മാസികകളിലേക്കും ലേഖനങ്ങളെഴുതിയിരുന്നു. ലളിതാസഹസ്രനാമത്തിൻേറ സംസ്കൃതവ്യാഖ്യാനം ഭാഷാന്തരം ചെയ്തതും ഇക്കാലത്താണ്. ൧൦൯൭-ൽ സുഖക്കേടു വർദ്ധിച്ചു. ശസ്ത്രക്രിയ ചെയ്യാതെ ഭേദമാവുകയില്ലെന്നു കണ്ട് അവരെ മദിരാശിക്കു കൊണ്ടുപോയി ശസ്ത്രക്രിയ കഴിപ്പിച്ചിട്ടും രോഗത്തിനു ശമനമുണ്ടായില്ലെന്നുതന്നെയല്ല

ക്രമേണ അധികമാകാനും തുടങ്ങി. അവിടെ വെച്ചുതന്നെ ൧൦൯൧-ൽ മേടത്തിൽ അവർ ചരമഗതിയടഞ്ഞു.

ഇക്കാവമ്മ നന്നെ ബാല്യത്തിൽത്തന്നെ കവിതകളുണ്ടാക്കിത്തുടങ്ങി. 'സന്മാർഗ്ഗോപദേശം' തുള്ളലും 'രാസക്രീഡ' കാത്തിപ്പാട്ടും 'പുരാണശ്രവണമാഹാത്മ്യം' കിളിപ്പാട്ടും അവർ നന്നെ ചെറുപ്പമായിരുന്നപ്പോൾത്തന്നെ ഉണ്ടാക്കി പ്രസിദ്ധപ്പെടുത്തിയവയാണ്. പക്ഷെ ആ കവിതകൾ വായിച്ചാൽ അവ അവരുടെ ആദ്യകൃതികളാണെന്ന് ഒരിക്കലും തോന്നുകയില്ല. കവിതാരീതി കാണിക്കാൻ തുള്ളലിൽനിന്നും കിളിപ്പാട്ടിൽനിന്നും ചില വരികൾ താഴെ ചേർക്കുന്നു.

"പരന്നു ചന്ദ്രികാ പാരിൽ വരുന്നു കൈരവസൗഗന്ധ്യം
കലർന്നു മന്ദമാരുതനും കവർന്നുകൊള്ളുവാൻ ധൈര്യം
നിറന്നു പൂക്കളിൽ ചെന്നണിനിരന്നു ഭൃംഗജാലങ്ങൾ
* * * *
തിരിഞ്ഞു സഞ്ചരിക്കുന്നു തികഞ്ഞൊരാവസന്തത്തിൽ."

സന്മാർഗ്ഗോപദേശം.

"സൽക്കഥാശ്രവണത്താൽ ചിത്തവും വിശുദ്ധമാം
ഒക്കമാശ്ശുദ്ധചിത്തേ സിദ്ധമാം ശുദ്ധജ്ഞാനം
ധ്യാനത്താലഖിലപാപങ്ങളും നശിച്ചു നി-
ത്യാനന്ദപദം പ്രാപിക്കുന്നിതു സുകൃതികൾ."

പുരാണശ്രവണമാഹാത്മ്യം.

ഈ രണ്ടു കവിതകളും അവരുടെ വാസനയ്ക്കു പക്വത വന്നതിന്റെ ശേഷം ഉണ്ടാക്കിയതാണെന്നും അവയുടെ പൂർവ്വഗാമികളായി പല കവിതകളും അവരുടെ വക

യായി ഉണ്ടായിരിക്കണമെന്നും ഊഹിക്കുന്നതിൽ വലിയ തെറാവണ്ടെന്നു തോന്നുന്നില്ല. എങ്ങിനെയായാലും അവ കൈവശം വന്നുചേൎന്നിട്ടില്ലെന്നു പറഞ്ഞാൽകഴിഞ്ഞല്ലൊ.

'സ്ത്രീജാതിയിൽ ഇതെത്രാചാൎയ്യനെന്ന സംജ്ഞയ്ക്ക് ഈ ഗ്രന്ഥകൎത്രിയെ എന്നും അൎഹയാക്കിത്തീൎത്ത 'സുഭദ്രാൎജ്ജുനം' നാടകം ൧൦൬൭-ലാണ് പ്രസിദ്ധപ്പെടുത്തിയത്. അപ്പോൾ ഇവൾക്ക് ഇരുപത്തെട്ടു വയസ്സുമാത്രമേ പ്രായമായിരുന്നുള്ളൂ. പക്ഷേ ഗ്രന്ഥം നിൎമ്മിച്ചത് അതിനു വളരെ മുമ്പായിരുന്നു. അതിനാൽ ഇതും അവരുടെ ചെറുപ്പകാലത്തെ കവിതകളിൽ പെട്ടതാണെന്നേ വിചാരിക്കാൻ തരമുള്ളൂ. 'രസപൂൎണ്ണകോമളവചോരമ്യ'യായും 'ലാളിത്യാദി വിശേഷഗുണസാരസ്യ'യായുമിരിക്കുന്ന ഈ കൃതി പുറത്തുവന്നയുടനെ ഇതിന്റെ കൎത്തൃത്വത്തെപ്പററി വലിയ വാദം നടന്നു. ഇതിലത്ഭുതമൊന്നുമില്ല. അക്ഷരജ്ഞാനമുള്ള സ്ത്രീകൾതന്നെ അക്കാലത്തു നൂററിലൊന്നുപോലും ഉണ്ടായിരുന്നുവോയെന്നു സംശയമാണ്. വിദുഷികളായവരുടെ കഥ പിന്നെ പറയേണ്ടതില്ലല്ലൊ. സ്ത്രീകൾക്കു കവിതാനിൎമ്മാണസാമൎത്ഥ്യമുണ്ടാകുക എന്നതു ശശശൃംഗംപോലെയാണ് അധികംപേരും കരുതിയിരുന്നത്. ഈ സ്ഥിതിക്ക് അസാധാരണഗുണഗണങ്ങളോടുകൂടിയ ഒരു നാടകം ഇവരുടെ തൂലികാഗ്രത്തിൽനിന്നു പുറപ്പെട്ടതാണെന്നുള്ള കാൎയ്യത്തിൽ ആളുകൾക്കു ശങ്ക ജനിച്ചതിനെക്കുറിച്ച് ആശ്ചൎയ്യപ്പെടാനില്ലല്ലൊ.

അശ്ലിഷ്ടത, ലാളിത്യം, മാധുൎയ്യം എന്നീ ഗുണങ്ങളാ

ണ് ഇക്കാവമ്മയുടെ കവിതകൾക്കു പ്രത്യേകമായുള്ളത്. ആവക ഗുണങ്ങൾ പൂർണ്ണമായിട്ടുള്ള കവിത അക്കാലത്തു വേറെയുണ്ടായിരുന്നില്ലെന്നുതന്നെ പറയാം. സുഭദ്രാർജ്ജുനം നാടകത്തിന് ഒരു ദോഷം പറഞ്ഞുവരുന്നത് അതിലെ മിക്ക പാത്രങ്ങളിലും ഇക്കാവമ്മയുടെ സ്വഭാവം പ്രതിഫലിച്ചിട്ടുണ്ടെന്നുള്ളതാണ്. കൃഷ്ണന്റെ ആലോചനാശക്തി, ബലഭദ്രരുടെ നിഷ്കപടത, രുഗ്മിണിയുടെ ദീനാനുകമ്പ, ഉദ്ധവരുടെ പരേംഗിതഗ്രഹണസാമർത്ഥ്യം, ധർമ്മപുത്രരുടെ വിനയം, ദുര്യോധനന്റെ ഗുരുഭക്തി എന്നിവയെല്ലാം ഇക്കാവമ്മക്കുള്ള ഗുണങ്ങളാണെന്ന് അവരെ അറിഞ്ഞിട്ടുള്ളവർക്കൊക്കെ അറിയാവുന്നതാണ്. ബലഭദ്രർക്കു പൌരുഷത്തെക്കാൾ സ്ത്രീത്വമാണധികമുള്ളതെന്ന് ഒരു പക്ഷംകൂടിയുണ്ട്.

“ഹാ നാഥ! ഹാ പ്രിയസഹോദര! ദീനബന്ധോ!
ഞാനാധി പൂണ്ടു വലയുന്നിതു പാരമയ്യോ;
നൂനം കുലാംഗന വഹിപ്പൊരു ധർമ്മമോ മൽ-
പ്രാണങ്ങളോ സപദിയെന്നു നശിക്കുമിപ്പോൾ”

എന്ന പദ്യം ഇക്കാവമ്മയെപ്പോലെയുള്ള ഒരു സ്ത്രീരത്നത്തിന്റെ തൂലികയിൽനിന്നു പുറപ്പെട്ടതല്ലെന്നു സഹൃദയന്മാരാരും പറയുമെന്നു തോന്നുന്നില്ല.

സുഭദ്രാർജ്ജുനത്തെപ്പറ്റി ഇക്കാവമ്മയുടെ സമാനകാലീനന്മാരായ കവികളും ഇംഗ്ലീഷിലും മലയാളത്തിലുമുള്ള അക്കാലത്തെ പത്രങ്ങളും ഒരുപോലെ ശ്ലാഘിച്ചിട്ടു

ണ്ട്. പ്രശംസാപത്രങ്ങൾക്ക് അത്ര വിലവെക്കേണ്ടതില്ലെങ്കിലും ഈ കൃതിയെപ്പററി നിഷ്പക്ഷപാതമായി പുറപ്പെടുവിച്ചതാണെന്നു തോന്നുന്ന ചില അഭിപ്രായങ്ങൾ മാത്രം താഴെ ചേൎക്കുന്നു:—

“തോട്ടെക്കാട്ട് ഇക്കാവമ്മയുണ്ടാക്കിയതും ഇയ്യിടെ ‘കേരളകല്പദ്രുമം’ അച്ചുക്കൂടത്തിൽ അച്ചടിച്ചതുമായ സുഭദ്രാൎജ്ജുനം എന്ന നാടകം ഒരു സ്ത്രീയുണ്ടാക്കിയതാകകൊണ്ട് എന്നുള്ള വിശേഷം കൂടാതെതന്നെ വളരെ നന്നായി എന്നു പറയത്തക്കതായിരിക്കുന്നു. *** സുഭദ്രാൎജ്ജുനം മുഴുവൻ വായിച്ചുനോക്കിയതിൽ അതിന്റെ പ്രധാന ഗുണങ്ങളെന്നു ഞങ്ങൾക്കു തോന്നിയതു് അതിന്റെ നിൎദ്ദോഷതയും ആകപ്പാടെയുള്ള രസികതയുമാകുന്നു. *** വാക്യങ്ങൾക്കു വളരെ കൊഴുപ്പും സരളതയുമുണ്ട്. *** അതാതു പ്രകൃതത്തിൽ വേണ്ടതായ രസങ്ങൾ സാധാരണയായി നല്ലവണ്ണം പുറപ്പെട്ടിട്ടുണ്ട്.”

വിദ്യാവിനോദിനി.

“നവീനകവിതകൾ പലതും ഞാൻ ഇയ്യിടെ വായിച്ചിട്ടുണ്ട്. എന്നാൽ സുഭദ്രാൎജ്ജുനംപോലെ രസം അതുകളിലൊന്നും എനിക്കുണ്ടായിട്ടില്ലെന്നു സത്യമായി ഞാൻ പറയുന്നു. ശ്ലോകങ്ങളുടെ സാരള്യവും മാധുൎയ്യവും ഇടക്കിടെ വാക്യങ്ങളിൽ കാണുന്ന ചാതുൎയ്യവും ഭംഗിയും ഇത്രയെന്ന് അളവില്ല എന്നു പറവാൻ ഞാൻ ഒട്ടും മടിക്കുന്നില്ല.

ഒ. ചന്തുമേനോൻ.

“പാണ്ഡിത്യാതിരേകത്താലും യഥോചിതമായ രസസ്ഫുരണത്താലും സംസ്കൃതഗ്രന്ഥങ്ങളിൽ പരിചയിച്ചിരിക്കുന്ന ഞങ്ങളുടെ മനസ്സിനെപ്പോലും ഇതു് ആകൎഷിക്കുന്നു.

വിജ്ഞാനചിന്താമണി.

പ്രസിദ്ധപണ്ഡിതനും കവിയുമായ ഗണപതിശാസ്ത്രികൾ പ്രസ്തുതനാടകത്തെ സംസ്കൃതത്തിലേക്കു ഭാഷപ്പെടുത്തിയെന്നുള്ളതും ഈ കൃതിയുടെ മഹിമയെ കാണിക്കുന്നുണ്ട്. ഇതിന്നു പുറമെ മദ്രാസ് സർവ്വകലാശാലക്കാർ പലതവണ ഈ പുസ്തകത്തെ എം. ഏയ്ക്കും ബി. ഏയ്ക്കും പാഠപുസ്തകമായി തിരഞ്ഞെടുത്തിട്ടുണ്ടെന്ന സംഗതിയും സ്മരണീയമാണ്.

ശബ്ദഭംഗിക്കു ലോപം കുറവുവരാതെയും അപ്രസിദ്ധപദങ്ങൾ ഉപയോഗിക്കാതെയും ലേശവും ക്ലിഷ്ടതകൂടാതെയും ഭാഷയിൽ ശ്ലോകം പ്രയോഗിക്കാമെന്ന് ആദ്യമായി കാണിച്ചതു് ഈ ഗ്രന്ഥകർത്രിയാണെന്നു താഴെ എഴുതുന്ന ശ്ലോകങ്ങളിൽനിന്നു സ്പഷ്ടമാകുന്നു.

“മെല്ലെച്ചെന്നു ലതാഗൃഹത്തിലുതിരും പൂന്തേനെന്നും ഝരി-
യുല്ലാസത്തൊടുണ്ണുന്ന ഭൃംഗനിരയോടന്ത്യക്ഷമാമൃതാട്ടും
നല്ലാമോദമിയന്ന മാധവസഖൻ മന്ദാനിലൻ സ്പർശമായ്
ചെല്ലുന്നു യതിപോലെ മാധവിയെയൊന്നാലിംഗനം ചെയ്യുവാൻ.”

“ഭുജവീര്യാതിശയത്താൽ
പ്രജകളെ രക്ഷിച്ചു വാഴ്ക ബഹുകാലം
വിജയനുഭദ്രാപ്തി സുഖം
നിജഭാഗ്യംകൊണ്ടു സംഭവിച്ചീടും.”
ലഭിക്കുമല്ലിവേണി! നീ വിജയമാതകേ തത്ത്വഫലം”

എന്നു യതിവേഷധാരിയായ അർജ്ജുനൻ സുഭദ്രയോടു പറയുന്നതും ഈ സന്ദർഭത്തിൽ ഓർക്കേണ്ടതാണ്. ഒരു കവിക്കു ലഭിക്കാവുന്ന പ്രശംസകളിൽവെച്ച് ഉത്തമമായിട്ടുള്ള

ത് ആ കവിയുടെ കൃതികൾ പല മഹാന്മാരും പല സന്ദർഭങ്ങളിലും പ്രയോഗിക്കാനിടവരികയെന്നുള്ളതാണ്. ഈ ഉത്തമമായ പ്രശംസ സുഭദ്രാർജ്ജുനകർത്ത്രിക്കു ലഭിച്ചിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. 'മല്ലാരിപ്രിയയായ ഭാമേ' 'സൌന്ദര്യൌദാര്യശൌര്യപ്രഭൃതി ഗുണഗണം' 'സന്ന്യാസിമാർക്കു തടവില്ലാതിടത്തും' 'പ്രാണസ്നേഹിതയായ തന്റെ സഖിയാളെന്നാകിലും' 'അജ്ഞാതരായ മിഥുനങ്ങളെ' 'എല്ലാരോടുമാദരേണ പതിയെ' എന്നിങ്ങനെ ആരംഭിക്കുന്ന പദ്യങ്ങൾ പഴഞ്ചൊല്ലുകളെപ്പോലെയായിത്തീർന്നിട്ടുണ്ട്. ഗുരുഭക്തി, ഭർത്തൃശുശ്രൂഷ, കന്യാദാനം എന്നീ വിഷയങ്ങളെ സംബന്ധിച്ചു സ്ത്രീപുരുഷന്മാർ അറിഞ്ഞിരിക്കേണ്ട പല സംഗതികളും അടങ്ങിയ പദ്യങ്ങളിൽ ചിലതു താഴെ ചേർക്കുന്നു:—

"നിനച്ചീടാതെയും തങ്ങളുടെ ചിത്തം ഗുരുജനം
തനിച്ചു പോഷിച്ചിട്ടവർ കൊടുക്കുന്നിതതിനാൽ
ലഭിച്ചീടാഞ്ഞും കപടമൊട്ടു ഭക്തിൽ ബഹുവിധം
നശിച്ചീടുന്നില്ലേ സമയമതു പാരിൽ പല ജനം."

"വരധനം ഭുവി കന്യക നിർണ്ണയം
വരനു നല്ലണമെന്നതിനാൽ ശുഭം
വരികിലോ നവയൌവനമാത്മ-
ജമതിങ്കലിതുള്ളുക നിന്ദ്യമാം."

"കേൾക്ക നീ തരുണികൾക്കു വല്ലഭൻ
പാർത്തിലിന്നു ഭുവി ദൈവതം പരം
നീക്കമില്ല പതിയെ പൂജിക്കിലോ
കൈക്കലായ്വരും സകലാർത്ഥസിദ്ധിയും."

"ഉൽകൃഷ്ടവിദ്യ വഴിപോലഭ്യസിച്ചു ഏറി
ബോധം വളൎന്നു സുഖമായ്
മൈക്കണ്ണിമാർ ഹൃദയമൊക്കും വിധം കണവ-
നൊന്നിച്ചു ചേൎന്നു സുഖിക്കും
ചൊല്ക്കൊണ്ടിടുന്ന നിജ ധൎമ്മം ധരിച്ചു മേവി
വാണീടണം സകലരും.

* * *

രാവണൻ ശിവപൂജയ്ക്കിരിക്കുമ്പോൾ 'ഭാഷകൊണ്ടു ശിവപൂജനമദ്ധ്യേ ഭാഷണം വലിയ ദൂഷണമത്രേ' എന്നോൎത്തു ചിത്രയോധിയോടു സംസ്കൃതത്തിലാണ് സംസാരിച്ചതെന്നു സരസനായ നമ്പ്യാർ വരുത്തീട്ടുണ്ട്. ഇതുപോലെ ഒരു ചൊടിയൊക്കെ ഇക്കാവമ്മയും പ്രയോഗിച്ചിട്ടുണ്ട്.

"മനോഭവോല്ലാസിതം മന്മഥകേളിരംഗസ്ഥലം
മധുരസവിമോചനം മദിതരാഗരമ്യാധരം
തവാനനസരോരുഹം തരുണലോകനേത്രോത്സവം
ജനോയമവിലോകയൻ കഥമസൂനയേ! ധാരയേൽ"

എന്ന അൎജ്ജുനന്റെ വാക്യത്തിന്നു മദനപരവശയായ സുഭദ്ര ഉത്തരമായിപ്പറഞ്ഞതു് അതുപോലെതന്നെ ഒരു സംസ്കൃതപദ്യംവഴിയാണ്.

"പത്മിനീവ വിരഹേണ രവേഃ കിം
തപ്യതേ കുമുദിനീവ ശശാങ്കഃ
പ്രായ ഏവ വനിതാസു പതീനാം
വൃദ്ധിമേതി ഹി വിയോഗജതാപഃ."

കുലീനയായ ഒരു കന്യക തന്റെ ഇംഗിതം പുരുഷ

ന്റെ മുമ്പിൽ വെച്ചു പച്ചയായി തുറന്നുപറയുന്നതു് അസ്വാഭാവികമായി തോന്നാനിടയുണ്ടു്. ഗ്രന്ഥകർത്ത്രിയുടെ മനോധർമ്മംകൊണ്ടു് ഇവിടെ സുഭദ്രയുടെ വാക്കിൽ അല്പംപോലും അസ്വാരസ്യമുള്ളതായി കാണുന്നില്ല.

സുഭദ്രാർജ്ജുനം തീരെ നിർദ്ദോഷമായ ഒരു കൃതിയാണെന്നു് ഇവിടെ പറയുന്നില്ല. നിർദ്ദോഷമായിട്ടു ലോകത്തിൽ യാതൊന്നുമില്ലല്ലോ. ഇതിൽ ദൃഷ്ടം കാണുന്ന ന്യൂനതകൾ മിക്ക സംസ്കൃതനാടകങ്ങൾക്കും എല്ലാ മലയാള നാടകങ്ങൾക്കും സാമാന്യമായിട്ടുള്ളതാകുന്നു. എല്ലാ നാടകങ്ങളിലും സാധാരണയായി കാണുന്ന ന്യൂനതകൾതന്നെ സുഭദ്രാർജ്ജുനത്തിൽ വളരെ കുറവാണെന്നുള്ള സംഗതി അതിന്റെ യോഗ്യതയെ വെളിവാക്കുന്നുണ്ടു്.

ഈ നാടകം വായിച്ചുതന്നെയല്ല, പ്രസിദ്ധമായ കൊല്ലം 'മനോമോഹനം'നാടകസംഘക്കാർ സരസമായി അഭിനയിച്ചുതു കണ്ടും, രസിക്കാൻ പലർക്കും പലപ്പോഴും സാധിച്ചിട്ടുമുണ്ടു്.

സുഭദ്രാർജ്ജുനം നാടകമുണ്ടാക്കീട്ടു വളരെക്കാലം കഴിഞ്ഞതിനു ശേഷമാണു് നളചരിതം നാടകം പുറത്തായതു്. ഈ നാടകവും സാമാന്യം നന്നായിട്ടുണ്ടെങ്കിലും സുഭദ്രാർജ്ജുനത്തോടു താരതമ്യപ്പെടുത്തുമ്പോൾ ഇതു വളരെ വിശേഷമായിട്ടുണ്ടെന്നു പറവാൻ പാടില്ല. എങ്കിലും ഇക്കാവമ്മയുടെ കവിതയ്ക്കുള്ള ഒഴുക്കും അക്ലിഷ്ടതയും ഇതിലെ മിക്ക പദ്യങ്ങൾക്കുമുണ്ടു്. രീതി കാണിക്കാൻ രണ്ടു ശ്ലോകങ്ങൾ താഴെ ചേർക്കുന്നു:—

"അച്ഛിന്നപ്രഭ ചേർന്നു മുന്നിലധുനാ കാണുന്നതേവം നിര-
പ്പിച്ചാലിവനാലക്ഷ്മിതൻ മണിമയക്കണ്ണാടിയോ മേടയിൽ
പച്ചക്കല്ലുമിടയ്ക്കിടയ്ക്കു വിലസും മാണിക്യവും ചേർത്തുകൊ-
ണ്ടിച്ഛയ്ക്കൊത്ത വിധത്തിലിന്നു മദനൻ തീർത്തുള്ള പൂന്തോട്ടമോ."
"പാനീയം സ്ഫടികോപമം പരിമളം തിങ്ങുന്ന പങ്കേരുഹം
ചേണാർന്നോരളിസഞ്ചയം പുളിനമവ്വണ്ണം മനോമോഹനം
ഞാനെന്തിന്നധികം പറഞ്ഞു സമയം പോക്കുന്നു ചിന്തിക്കിലീ-
സ്ഥാനംതാൻ രസികർക്കു യോഗ്യതരമായീടും വിഹാരസ്ഥലം."

ഇക്കാവമ്മയുണ്ടാക്കിയ കല്ക്കിപുരാണം കിളിപ്പാട്ട് അച്ചടിപ്പിച്ചിട്ടുള്ളതായി അറിയുന്നില്ല. അതിനാൽ അതിന്റെ ഗുണദോഷങ്ങളെപ്പററി ഒന്നും പറവാൻ തരമില്ല. പിന്നീട് ഈ കവയിത്രി ഒററശ്ലോകങ്ങളും '[illegible]ശതകം' എന്ന സ്തോത്രവുമല്ലാതെ വേറെയാതൊന്നും ഉണ്ടാക്കീട്ടില്ലെന്നാണ് അറിയുന്നത്. ഓരോ സന്ദർഭങ്ങളിൽ ഇവർ ഉണ്ടാക്കീട്ടുള്ള ഒററശ്ലോകങ്ങളുടെ ആസ്വാദ്യത ഒന്നു വേറെതന്നെയാണ്. വളരെക്കാലം മുമ്പു തൃശ്ശിവപേരൂരിന്നു പ്രസിദ്ധപ്പെടുത്തിയിരുന്ന 'കേരളനന്ദിനി'യിൽ 'അരുതരുതതി സഖ്യം സ്ത്രീകളോടൊട്ടുമാകാ' എന്ന സമസ്യ ആരോ പൂരിപ്പിച്ചതു കണ്ടിട്ട് അതിന്നു മറുപടിയായി അവരുണ്ടാക്കിയ ശ്ലോകങ്ങളിൽ രണ്ടെണ്ണം താഴെ ചേർക്കുന്നു:—

"അരുതരുതൊരു നാളും നിന്ദയീ സ്ത്രീജനത്തിൽ
പുരുഷരിലഖിലർക്കും സൽഗുണം സിദ്ധമാണോ?

കന്ദുകലീലതിമാത്രം ദൃഷ്ടമല്ലൊ പുമാന്മാർ
വരുന്ന വിപിനദേശേ മൈഥിലാനന്ദം ചതിച്ചു.''
''വങ്കാട്ടിൽ സന്ത്യജിച്ചാൻ രഘുകുലവരനാം
    രാമചന്ദ്രൻ വിശങ്കം
തങ്കൽ പ്രേമം കലർന്നോരു ജനകനൃപതിതൻ
    പുത്രിയാം സീതതന്നെ
തൻകാര്യം കൈവന്നതാൻ ശിവ ശിവ! മടിയി-
    ല്ലെന്നുമെ ചെയ്യാനുമിന്നീ
വങ്കന്മാരോടു സഖ്യം, പറക തരുണിമാ-
    ർക്കെന്തിനോ സംഭവിക്കും.''

ഇക്കാവമ്മയുടെ പ്രധാനകവിതകളെല്ലാം ഇരുപതിരണ്ടു വയസ്സിന്നും മുപ്പത്തഞ്ചു വയസ്സിന്നും മദ്ധ്യേ ഉണ്ടാക്കിയവയാണ്. അവർക്ക് ആരോഗ്യവും ദീർഘായുസ്സും ഈശ്വരൻ നല്കിയിരുന്നെങ്കിൽ അസംഖ്യം കാവ്യരത്നങ്ങൾ അവരുടെ തൂലികാഗ്രത്തിൽനിന്നു പുറപ്പെട്ടുമായിരുന്നു എന്നുള്ളതിനു സംശയമില്ല. ഇനി അതിനെപ്പററി പറഞ്ഞിട്ടു പ്രയോജനമില്ലല്ലൊ. സുഭദ്രാർജ്ജുനവും ഒരു നളചരിതം നാടകവും തന്നതിനു മലയാളികൾ എന്നെന്നും ഇക്കാവമ്മയ്ക്കു കടപ്പെട്ടിട്ടുണ്ടെന്നു പറയാതെ തരമില്ല.

ഇക്കാവമ്മയുടെ ഭർത്താവായ നാരായണമേനവൻ ബുദ്ധിമാനും കാര്യസാരജ്ഞനും ഇക്കാവമ്മയെക്കുറിച്ചു സ്നേഹമുള്ള ആളുമായിരുന്നെങ്കിലും സ്വേച്ഛാപ്രഭുത്വം, വാശി, മുൻകോപം മുതലായ ചില ദുർഗ്ഗുണങ്ങളും അദ്ദേഹത്തിനുണ്ടായിരുന്നു. അപ്പപ്പോൾ താനൊന്നു നിശ്ചയിക്കുകയും ഉട

ന്റെ ആ നിശ്ചയങ്ങളെ ഭേദപ്പെടുത്തുകയും ചെയ്യുന്ന ശീലവും അദ്ദേഹത്തിനുണ്ടായിരുന്നതായി പറഞ്ഞുകേട്ടിട്ടുണ്ട്. ഇങ്ങിനെയുള്ള ഒരു ഭർത്താവിനെ പരിചരിക്കുന്നതിനു സാമാന്യമായ ക്ഷമയും തന്റേടവും വേണ്ടതാണെന്നു പറയേണ്ടതില്ലല്ലൊ. ഇക്കാവമ്മയാകട്ടെ,

"എല്ലാം നേരവുമാദരേണ പതിയെ ശുശ്രൂഷ ചെയ്യേറാവും
കല്യാണീജനവന്ദ്യയായയി സതീ! വാണീടുകേറെദ്ദിനം
ഒട്ടല്ലും മോദമവന്നു നിന്നിലുളവാകുന്നീലയെന്നാകിലും
കല്യേ! ചൊല്ലുതതപ്രിയം മനമതിൽ ചിന്തിക്കയും ചെയ്യൊലാ"

എന്ന ഉപദേശം അക്ഷരംപ്രതി അനുഷ്ഠിച്ചിരുന്നു. നാരായണമേനവന്റെ പരുഷസ്വഭാവത്തിന് അല്പം ശാന്തത വന്നിരുന്നത് ഇക്കാവമ്മയുടെ സഹവാസത്താൽ മാത്രമായിരുന്നു.

ഇക്കാവമ്മയുടെ ദിനചര്യത്തെ സംബന്ധിച്ച് കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണിഅവർകൾ 'കപോതസന്ദേശ'ത്തിൽ സരസപദ്യരൂപേണ പറഞ്ഞിട്ടുള്ളതു താഴെ ചേർക്കുന്നു.

"പ്രാതസ്നാനം പതിവിനുണ്ടും തെറ്റുപറ്റാതെ വേണം
ചെയ്തീടേണ്ട്യോ ജപവുമഥ തേവാരവും പാരമല്ലോ
സ്ത്രീകൾക്കേറ്റം പ്രിയനുമിളകൾക്കൊക്കയും നീക്കമെന്യേ
പ്രീതങ്കം മൽപ്രിയസഖി ഭവാ വട്ടവും കൂട്ടിടേണം."
"ചൊല്ലിച്ചീടും സരസമപി തൻമക്കളെ നിഷ്ഠയോടും
സ്കൂളിൽപ്പോകുന്നതിനുമുടനേ മംഗിയായെങ്ങൊരുക്കം

ഉത്സാഹത്തോടുകൂടെ പഠിക്കുന്നതിനു തമ്പുരാട്ടിമാരാൽ
സ്വാദ്ധ്യായംതാൻ തവ സാധനാശക്തിക്കു നിത്യം നമിക്കാം."

അതിശയോക്തി വല്ലതുമുണ്ടെങ്കിൽ നീക്കിയാൽ മേലെഴുതിയ പദ്യങ്ങളിൽ വർണ്ണിച്ചിരിക്കുന്ന ഗുണങ്ങൾ ഇക്കാവമ്മയ്ക്കു യഥാർത്ഥമായിട്ടുള്ളതാണ്.

നാരായണമേനവൻ സംസ്കൃതമോ ഭാഷാസാഹിത്യഗ്രന്ഥങ്ങൾ വായിക്കുന്നതിൽ തൽപരതയോ സക്തതയില്ലാത്തയാളായിരുന്നു. ഇക്കാവമ്മയുടെ സഹായത്താൽ മാത്രം കവിതകൾ വായിക്കാനും രസിക്കാനുമദ്ദേഹത്തിനിടയായിട്ടുണ്ട്. ഭർത്താവിന്റെ ആജ്ഞയെ കണ്ണടച്ചനുസരിക്കയല്ലാതെ അതിന്റെ ഔചിത്യാനൗചിത്യങ്ങളെപ്പററി വാദിക്കുന്ന ശീലം ഇക്കാവമ്മയ്ക്കു ഒട്ടുമുണ്ടായിരുന്നില്ല. എങ്കിലും അവരുടെ പ്രാബല്യം എത്രത്തോളമുണ്ടെന്നു കാണിക്കാൻ രണ്ടു സംഭവങ്ങൾ മാത്രം ഇവിടെ പറയാം.

പണ്ഡിതനായ സരസകവി കാവുങ്കര രാജൻനമ്പൂരിയെ പോലീസുകാർ ഒരു ന്യൂയിസൻസ് കേസിൽ ചാർജ്ജു ചെയ്തു കോടതിയിൽ ഹാജരാക്കി. നമ്മുടെ നാരായണമേനവനായിരുന്നു മജിസ്ത്രേട്ട്. ഇങ്ങിനെയുള്ള കാര്യങ്ങളിൽ അദ്ദേഹം ദാക്ഷിണ്യം വിചാരിക്കുക പതിവില്ല. പോരെങ്കിൽ പ്രതിയുടെ സ്വഭാവംകൊണ്ടുതന്നെ അദ്ദേഹത്തെ ന്യായമായി ശിക്ഷിക്കാവുന്നതുമായിരുന്നു. പക്ഷെ മജിസ്ത്രേട്ട് അദ്ദേഹത്തെ നിർദ്ദോഷിയാക്കി വിടുകയാണ് ചെയ്തത്. രാജൻനമ്പൂരിയുടെ യോഗ്യതയേയും സ്വഭാവ

നൈർമ്മല്യത്തേയും സംബന്ധിച്ച് ഇക്കാവമ്മയിൽനിന്ന് അറിവാനിടവന്നതാണ് ഇതിന്നു കാരണം.

ഒരിക്കൽ കൊട്ടാരത്തിൽ ശങ്കുണ്ണിയാണെന്നു പറഞ്ഞ് ഒരു കള്ളൻ നമ്മുടെ നാരായണമേനവൻപേഷ്കാരുടെ അടുക്കലെച്ചെന്നു. "എല്ലാംബ് ജത്തിന്നു ശൃതങ്ങ്കുകരവോ" എന്നാദിയായ ശ്ലോകത്തിന്റെ മൂലം എന്താണെന്നു നിശ്ചയമില്ലെന്നും കോയിത്തമ്പുരാൻ 'കവിത പാൽപരിണയം' എന്നു ഒരു കൃതിയുണ്ടാക്കീട്ടുണ്ടെന്നും പറഞ്ഞപ്പോൾതന്നെ കള്ളവു പ്രത്യക്ഷപ്പെട്ടു. "ദാരിദ്ര്യത്തിന്റെ ശക്തികൊണ്ടു പറയുന്ന ദോഷങ്ങൾ ക്ഷന്തവ്യമാണെ"ന്ന് ഇക്കാവമ്മ പറഞ്ഞപ്പോൾ "എന്നാൽ വല്ലതും കൊടുത്തു പറഞ്ഞയക്കു" എന്നു പറവാൻ അദ്ദേഹത്തിന്നു തോന്നി. പക്ഷെ അതിന്നിടവന്നില്ല, കള്ളൻ അതിന്നു മുമ്പുതന്നെ അവിടെനിന്നു മിന്നൽപോലെ പറന്നു.

ഇക്കാവമ്മയ്ക്കു പരസങ്കടം കാണുകയും കുടുംബച്ഛിദ്രം കേൾക്കുകയും തീരെ അസഹ്യമായിട്ടുള്ളതായിരുന്നു. കുടുംബച്ഛിദ്രം മൂലം തറവാടുകളിലെ സ്ത്രീകളെ അവമാനിക്കാനും കഷ്ടപ്പെടുത്തുവാനും പല പുരുഷവർഗ്ഗങ്ങളും അക്കാലത്തു സ്ത്രീകളെ പ്രതിചേർത്തു ക്രിമിനൽകേസ്സു കൊടുക്കുകയുണ്ടായിട്ടുണ്ട്. കോടതികയറാൻ മടിയുള്ള അതേവിധപ്പെട്ട സ്ത്രീകൾ നമ്മുടെ ഇക്കാവമ്മയെ അഭയംപ്രാപിക്കയും അവർ സത്യം അറിഞ്ഞ് അത്തരം സ്ത്രീകൾക്കു രക്ഷകൊടുപ്പിച്ചു സഹായിക്കയും ചെയ്തിട്ടുമുണ്ട്. ഇക്കാവമ്മ അന്യാ

യമായും അസത്യമായും തന്നോടെന്നും പറയുകയില്ലെന്ന ബോധം നാരായണമേനവനു ധാരാളമുണ്ടായിരുന്നു. അതു വാസ്തവവുമായിരുന്നു.

ഇക്കാവമ്മ വസ്ത്രാഭരണാലങ്കാരങ്ങളിൽ ഒട്ടുംതന്നെ ഭ്രമമുള്ളവരായിരുന്നില്ല. ഏറ്റവും മിതമായി ചില ആഭരണങ്ങൾ നിത്യം ഉപയോഗിക്കുകയും ശുഭ്രവസ്ത്രം ധരിക്കുകയും മാത്രമേ ചെയ്തിരുന്നുള്ളു. അവരുടെ പ്രസന്നമായ മുഖം കണ്ടാൽതന്നെ ഒരു കുലീനയാണെന്ന് ആർക്കും തോന്നുമായിരുന്നു. എന്നുതന്നെയല്ല ധാരാളം ഈശ്വരഭക്തിയുള്ളവരാണെന്നും തോന്നിയിരുന്നു. ആഡംബരങ്ങളിൽ മാത്രമല്ല ദ്രവ്യാർജ്ജനത്തിലും അവർക്ക് ലവലേശം ആഗ്രഹമുണ്ടായിരുന്നില്ല. ഈവക സൽഗുണങ്ങളെല്ലാം അവരെ അറിയുന്നവർക്കെല്ലാം അറിയാമായിരുന്നു. മക്കളിൽ ചിലർ അങ്ങിനെയല്ലതാനും. ഇക്കാവമ്മയുടെ സ്വഭാവഗുണവും കവിതാവാസനയും പൂർണ്ണമായി ഏകദേശം ലഭിച്ചിട്ടുള്ളതു മകൾ ഗൌരിക്കുട്ടിഅമ്മയാണെന്നാണ് ഇതെഴുതുന്നയാളുടെ അഭിപ്രായം.

ഇത്രയെല്ലാം പറഞ്ഞതിൽനിന്നു കേരളത്തിലെ മഹതികളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനത്തിന് ഇക്കാവമ്മ അവകാശിയാണെന്നുള്ള കാര്യത്തിൽ രണ്ടു പക്ഷമുണ്ടാവാൻ വഴിയില്ല. സുഭദ്രാർജ്ജുനകർത്ത്രിയുടെ സ്മരണ നിലനിർത്തുവാൻ യാതൊന്നും ആവശ്യമില്ലെങ്കിലും ഇവരുടെ സ്മാരകമായി കേരളത്തിലെവിടെയെങ്കിലും ഏതെ



കിളിമാനൂർ മംഗലാഭായിത്തമ്പുരാട്ടി.

കിലും ഏർപ്പെടുത്താത്തപക്ഷം അതു് അവരുടെ പേരിൽ മലയാളികൾക്കുള്ള അനാദരവിനെയല്ലെ കാണിക്കുന്നതു്. ഇക്കാവമ്മയുടെ ആത്മാവിനു നിത്യശാന്തി പ്രാർത്ഥിച്ചുകൊണ്ടു് ഇതിവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

---

## കിളിമാനൂർ മംഗലാഭായിത്തമ്പുരാട്ടി

സംസ്കൃതഭാഷാവ്യുൽപത്തി, കവിതാചാതുര്യം, നേത്രചികിത്സ, ചിത്രമെഴുത്തു, സംഗീതം മുതലായ കലാവിദ്യകളിൽ അനന്യസാധാരണമായ വൈദഗ്ദ്ധ്യം സമ്പാദിച്ചിരുന്ന കിളിമാനൂർ മകയിരം തിരുനാൾ ഉമാംബത്തമ്പുരാട്ടിക്കു് ഏഴു സന്താനങ്ങളുണ്ടായവരിൽ ഒടുവിലത്തെ പുത്രിയാണു് മംഗലാഭായിത്തമ്പുരാട്ടി. ഈ തിരുമനസ്സിലെ തിരുവവതാരം ൧൦൪൧-ാമാണ്ടു കുംഭമാസത്തിൽ സ്വാതി തിരുനാളിലാകുന്നു. അവിടത്തെ അച്ഛൻ വിദ്വാനും വൈദ്യനുമായിരുന്ന കുന്നത്തൂർതാലൂക്കിൽ എഴുമാവുമനക്കൽ ബ്രഹ്മശ്രീ നീലകണ്ഠൻനമ്പൂരിപ്പാടു് അവർകളായിരുന്നു. ഈ കഥാനായികയുടെ സഹോദരിമാർ മൂന്നുപേരും ശൈശവത്തിൽത്തന്നെ പരലോകം പ്രാപിച്ചു. സഹോദരന്മാരായി ചിത്രമെഴുത്തു രവിവർമ്മകോയിത്തമ്പുരാൻ, ഗോദവർമ്മൻ തമ്പുരാൻ, സി. രാജരാജവർമ്മത്തമ്പുരാൻ ഇങ്ങിനെ മൂന്നു വിദ്വാന്മാരുണ്ടായിരുന്നു.

മംഗലാഭായിത്തമ്പുരാട്ടി അഞ്ചാം വയസ്സിൽ വിദ്യാ

രണം ചെയ്യിക്കപ്പെട്ടു. നിലത്തെഴുത്തു, കണക്ക്, അഷ്ടകങ്ങൾ മുതലായ ആദ്യപാഠങ്ങൾ പഠിപ്പിച്ചതും ചില കാവ്യങ്ങൾ വായിപ്പിച്ചതും സംസ്കൃതമലയാളഭാഷകളിൽ നല്ല പാണ്ഡിത്യമുള്ള കൊട്ടാരം അദ്ധ്യാപകൻ ഗോവിന്ദപ്പിള്ള ആശാനായിരുന്നു. അധികം കാലതാമസമെന്യെ മലയാളത്തിലും സംസ്കൃതത്തിലും തമ്പുരാട്ടിക്കു സാമാന്യജ്ഞാനം സിദ്ധിച്ചു. ആശാൻ ഒരു ജ്യോതിഷിയുംകൂടിയായിരുന്നതിനാൽ ആ വിഷയവും അവിടത്തെ അഭ്യസിപ്പിക്കാതിരുന്നില്ല. ബാല്യകാലത്ത് അഭ്യസിക്കേണ്ടതായ സംഗീതം കൊട്ടാരത്തിൽ താമസിച്ചിരുന്ന സുബ്രഹ്മണ്യഭാഗവതരുടെ അടുക്കൽ നിന്ന് അക്കാലത്തുതന്നെ പഠിച്ചു. സംഗീതത്തിലുള്ള വാസനാവൈശിഷ്ട്യംമൂലം കൊട്ടാരം സംഗീതാദ്ധ്യാപകനായിരുന്ന രഘുപതിഭാഗവതരുടെ ശിഷ്യത്വം വളരെക്കാലം വഹിക്കുകയും തദ്വിഷയത്തിൽ അനിതരസാധാരണമായ നൈപുണ്യം നേടുകയും ചെയ്തു. അവർണ്ണനീയമായ സ്വരമാധുര്യത്താലും സംഗീതത്തിലുള്ള ആചാരജ്ഞാനത്താലും അവിടന്നു ത്യാഗരാജകൃതികൾ, നളചരിതം ആട്ടക്കഥയിലെ പദങ്ങൾ, സ്വാതിതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കീട്ടുള്ള പദങ്ങൾ, കീർത്തനങ്ങൾ എന്നിവ പാടുന്നതു കേൾക്കേണ്ടതുതന്നെയാണ്. ഈ തമ്പുരാട്ടിയുടെ പാട്ടിന്റെ ഗുണാധിക്യത്താൽ നാടുനീങ്ങിയ ആറ്റിങ്ങൽ തിരുമേനികൾ ഈ മനസ്വിനിയെ പലപ്പോഴും തിരുവനന്തപുരത്തു വരുത്തി പാടിക്കുകയും വളരെ സമ്മാനങ്ങൾ കൊടുക്കുകയും

ചെയ്തിരുന്നു. സംഗീതപാരാവാരപാരംഗതയായിരുന്ന മഹാറാണി ലക്ഷ്മീബായി സി. ഐ. തിരുമനസ്സുകൊണ്ട് "എന്റെ പ്രിയമംഗലയുടെ മധുരഗാനം കേൾക്കുവാൻ ഒരു പ്രത്യേകസുഖം ഉണ്ട്" എന്ന് അരുളിച്ചെയ്തിട്ടുള്ളതിൽനിന്നു കഥാനായികയ്ക്കു സംഗീതത്തിലുള്ള വാസനയും പാണ്ഡിത്യവും അനുമേയമാണല്ലോ.

രവിവർമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ഗുരുഭൂതനും സകലകലാവല്ലഭനും ആയിരുന്ന രാജരാജവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു തന്റെ പ്രിയഭാഗിനേയിയേയും സ്വന്തം ചിത്രമെഴുത്തുപാഠശാലയിൽ ചേർത്തു. അന്ന് ഈ വിദ്യാർത്ഥിനിക്കു പ്രായം ഏററവും ചെറുപ്പമായിരുന്നു എങ്കിലും അന്നും തന്റെ ബുദ്ധിശക്തിയെ ഈ വിഷയത്തിലും പ്രദർശിപ്പിക്കാതെയിരുന്നില്ല. ഇതിന്ന് അനേകം ദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും വിസ്തരഭയത്താൽ അവയിൽ ഒരെണ്ണം മാത്രമേ ഇവിടെ പ്രസ്താവിപ്പാൻ വിചാരിക്കുന്നുള്ളൂ.

ഒരു ദിവസം രാജരാജവർമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ശിഷ്യരിൽ ഒരാൾ വിഷ്ണുമായ പകർത്തിക്കുന്നതായ ഒരു പടം എഴുതിത്തീർത്തതിനെ അദ്ദേഹം പരിശോധിച്ചപ്പോൾ ചില ന്യൂനതകൾ കാണുകയും അവയെ കണ്ടുപിടിക്കുന്നതിന്നു തന്റെ ശിഷ്യരോടാജ്ഞാപിക്കുകയും ചെയ്തു. ശിഷ്യഗണങ്ങളിൽ ആൎക്കുംതന്നെ ആ ന്യൂനതകൾ കണ്ടുപിടിപ്പാൻ സാധിച്ചില്ല. ചെറിയ ക്ലാസ്സിൽ പഠിച്ചിരുന്ന സ്വപ്രിയഭാഗിനേയിയോട് ഈ ചോദ്യം ചോദിക്കയുണ്ടായില്ല. എങ്കിലും സമീപത്തു നിന്നിരുന്ന ആ വിദ്യാർത്ഥിനി ആ ന്യൂനതകളെ നിഷ്പ്രയാസം കണ്ടുപിടിച്ചു

പറയുകയും തമ്പുരാൻ തിരുമനസ്സുകൊണ്ടു നിൎഭരം പ്രസാദിക്കുകയും ചെയ്തു. കഥാനായികയ്ക്കു ചിത്രമെഴുത്തിലുള്ള വാസനാവൈഭവം ഈ സംഗതിയിൽനിന്നു പ്രത്യക്ഷമാകുന്നുണ്ടല്ലൊ. പതിനൊന്നാമത്തെ തിരുവയസ്സിൽ അവിടത്തെ ത്രത്താലിചാൎത്തു കഴിഞ്ഞു; എങ്കിലും രണ്ടു കൊല്ലവുംകൂടി അമ്മാമന്റെ അടുക്കൽ മററു ശിഷ്യരോടൊന്നിച്ചു ചിത്രമെഴുത്തു പഠിച്ചുപോന്നു. ബാല്യകാലം അതിക്രമിക്കുകയാൽ ഉടനെ പാഠശാല വിടേണ്ടിവന്നു. ൧൦൫൦-ാമാണ്ടിൽ അമ്മാമനും ഗുരുവുമായിരുന്ന രാജരാജവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു തീപ്പെട്ടുപോവുകയാൽ പിന്നെ തന്റെ സഹോദരന്മാർ എഴുതീട്ടുള്ള പടങ്ങൾ നോക്കി പരിചയിക്കുകയല്ലാതെ ഗുരുമുഖേനയുള്ള അഭ്യാസത്തിന്നു അവിടേക്കു ഭാഗ്യം ഉണ്ടായില്ല.

കഥാനായികയുടെ ഭൎത്തൃപദം പ്രാപിപ്പാൻ ഭാഗ്യമുണ്ടായ പുരുഷശ്രേഷ്ഠൻ കോതമംഗലത്തുമറാമ്മൽ ദാമോദരൻ നമ്പൂരി അവർകളായിരുന്നു. ഇദ്ദേഹം വേദം ശബ്ദിക്കാനല്ല ചിന്തിക്കാൻതന്നെ കഴിവുള്ള ആളായിരുന്നു. അതിനാൽ ബുദ്ധിനൈൎമ്മല്യവും യഥാൎത്ഥബ്രാഹ്മണ്യവും ഇദ്ദേഹത്തിന്നുണ്ടായിരുന്നു. ശാസ്ത്രാംബോധികുംഭോത്ഭവന്മാരായ കോയിത്തമ്പുരാക്കന്മാരുടെ കുലഗുരുസ്ഥാനവും ഇദ്ദേഹത്തിന്റെ മനസ്സുലഭ്യമായിരുന്നു എന്ന സംഗതി ഇവിടെ വക്തവ്യമായിട്ടുള്ളതാകുന്നു. സുകൃതനിധികളായ ഈ ദമ്പതിമാൎക്കു ഇപ്പോൾ രണ്ടു പുത്രന്മാരും ഒരു പുത്രിയുമാണുള്ളത്. മൂത്ത പുത്രനായ കെ. ആർ. രവിവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ചിത്രമെഴുത്തിൽ തന്റെ മാതുലന്മാരുടെ യശസ്സിനെ നിലനിൎത്തിപ്പോരുവാൻ ത

കവൈണ്ണും വാസനയും അഭ്യാസബലവും ഉള്ള ആളാകുന്നു. അവിടുന്നു ഇപ്പോൾ തിരുവനന്തപുരത്തു കോട്ടയ്ക്കകത്തു കൊട്ടാരത്തിൽവെച്ചുതന്നെ ഒരു ചിത്രമെഴുത്തുപാഠശാല നടത്തിവരുന്നു. പലരും അവിടെ പഠിച്ചു യോഗ്യന്മാരായിത്തീർന്നിട്ടുണ്ട്. അവിടത്തെ യോഗ്യതാഭാഗങ്ങൾ സുപ്രസിദ്ധങ്ങളാകയാൽ ഇവിടെ വിവരിക്കുവാൻ വിചാരിക്കുന്നില്ല. രണ്ടാമത്തെ പുത്രനായ രാജരാജവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ബി. ഇ. എന്ന എഞ്ചിനിയറിങ് പരീക്ഷ ജയിച്ചു തിരുവിതാംകൂറിൽ ഒരു അസിസ്റ്റൻറ് എഞ്ചിനീയരായിരിക്കുന്നു. നാമത്താലെന്നപോലെ ചിത്രമെഴുത്തിലും മേല്പറഞ്ഞ കൊച്ചുതമ്പുരാക്കന്മാർ രണ്ടുപേരും തങ്ങളുടെ മാതുലന്മാൎക്കനുരൂപന്മാരാണെന്ന സംഗതി അവർ പ്രവൃത്തിദ്വാരേണ തെളിയിച്ചിരിക്കുന്നു. അവരുടെ ഈ ഔന്നത്യത്തിനു കാരണം മാതാവായ ആ മനസ്വിനിയാണെന്നു പറയേണ്ടതില്ലല്ലൊ.

'ജന്മമുണ്ടെങ്കിൽ മരണവും നിശ്ചയം' എന്ന സംഗതി എല്ലാവൎക്കും നിശ്ചയമുണ്ടെങ്കിലും തന്നെ സംബന്ധിച്ചവരുടെ വിയോഗത്തിൽ വ്യസനിക്കാത്തവർ ഉണ്ടോ എന്നു സംശയമാണ്. ചരിത്രനായികയുടെ പ്രിയമാതാവു കൊല്ലവൎഷം ൧൦൩൫-ലും പിതാവ് ൧൦൭൪-ലും ശാശ്വതപദം പ്രാപിച്ചു. മലയാളികളെ മാത്രമല്ല മാലോകരെ കക്കയും ദുഃഖപ്പൊയ്കയിൽ നിമഗ്നരാക്കിയ സാക്ഷാൽ രവിവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ദേഹത്യാഗം സഹോദരിയായ തമ്പുരാട്ടി തിരുമനസ്സിലേക്ക് എത്രമാത്രം ഹൃദയശല്യം ഉണ്ടാക്കീട്ടുണ്ടായിരിക്കണമെന്ന് ഏവൎക്കും അനാ

യാസേന അനുമാനിക്കാവുന്നതാണല്ലോ. അത്രമാത്രമോ? ആപത്തു വരുമ്പോൾ കൂട്ടത്തോടെ എന്ന ആപ്തവാക്യത്തെ അന്വർത്ഥമാക്കിത്തീർക്കാനോ എന്നു തോന്നുമാറു അടുത്തടുത്തു ശിഷ്യന്മാരായ രണ്ടു സഹോദരന്മാരും ത്രിവിഷ്ടപം ഗമിച്ചു. ഇതിലുമധികം ഒരു ദുഃഖം ഇനിയെന്താണുണ്ടാകാനുള്ളതു്? ചപലകളെപ്പോലെ വിലപിച്ചു കാലം കളയാതെ തന്റെ മൂത്തസഹോദരനായ രവിവർമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ചരമം എഴുതിത്തീർക്കുകയും അതു് അക്കാലത്തു മദിരാശിയിൽവെച്ചു നടത്തപ്പെട്ട പ്രദർശനത്തിൽ പ്രദർശിപ്പിക്കുകയും ചെയ്തു. തിരുമനസ്സുകൊണ്ടു പ്രദർശനസംഘാടകന്മാരുടെ പ്രശംസയ്ക്കു പാത്രമായി പരിണമിച്ചതിൽ അത്ഭുതപ്പെടുവാനില്ലല്ലോ. നാമം ജപിച്ചും പുരാണപാരായണം ചെയ്തും ശിഷ്യഗണങ്ങളെ പഠിപ്പിച്ചും അവിടുന്നു ദിവസങ്ങൾ നയിച്ചുപോന്നു. ദക്ഷിണ ഇന്ത്യയിലെന്നുവേണ്ട ഭാരതവർഷത്തിലെന്നുതന്നെ തികച്ചു പറയാം, ഇത്ര ചിത്രകലാവൈദഗ്ദ്ധ്യമുണ്ടായിട്ടുള്ള മഹിളാരത്നം ഈ മംഗലാഭായിത്തമ്പുരാട്ടി തിരുമനസ്സുകൊണ്ടല്ലാതെ മറ്റാരും ഏതൽകാലപര്യന്തം ഉണ്ടായിട്ടില്ല. രവിവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ബറോഡ, പൂന, മൈസൂർ മുതലായ ദിക്കുകളിൽ മിക്കപ്പോഴും സഞ്ചരിച്ചുകൊണ്ടിരുന്നിരുന്നതിനാൽ കിളിമാനൂർ ചിലപ്പോൾ മാത്രമേ അദ്ദേഹം എഴുന്നള്ളിത്താമസിച്ചിരുന്നുള്ളു. അതിനാൽ ചിത്രമെഴുത്തിൽ സഹോദരനിൽനിന്നു വിശേഷിച്ചൊന്നും പഠിപ്പാൻ കഥാനായികയ്ക്കു കഴിഞ്ഞില്ല. എങ്കിലും ചിത്രമെഴുത്തിന്റെ മർമ്മങ്ങൾ സംഭാഷണങ്ങൾ

ക്കിടയിൽ തദ്ദേഹം അനുകരിച്ചുചെയ്യാറുണ്ടായിരുന്നു. യോഗ്യന്മാരുടെ 'വെടി'കളിൽ തന്ത്രങ്ങളടങ്ങിയിരിക്കുമെന്ന് അനുഭവസ്ഥന്മാരെപ്പറഞ്ഞറിയിക്കേണ്ടതായ ആവശ്യമില്ലല്ലോ. തിരുവിതാംകൂറിലെ ചില യോഗ്യന്മാരുടെ ആവശ്യപ്രകാരം ഈ സാധ്വി പുരാണപുരുഷന്മാരുടെ ഛായ എഴുതീട്ടുണ്ടായിരുന്നു. അവയിൽ ചിലതു രവിവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു പരിശോധിച്ചു പരമാനന്ദഭരിതചിത്തനായിച്ചമഞ്ഞിട്ട് "എന്റെ സഹോദരി ഒരു പുരുഷനായിരിക്കയും ചിത്രമെഴുത്തു നിത്യം പരിശീലിക്കയും ചെയ്തിരുന്നു എങ്കിൽ അവരുടെ പേർ ആചന്ദ്രതാരം പരിലസിച്ചുകൊണ്ടിരിക്കുമായിരുന്നു" എന്ന് അവിടുന്ന് പല സന്ദർഭങ്ങളിലും അഭിപ്രായപ്പെട്ടിട്ടുള്ളതായി കേട്ടിട്ടുണ്ട്.

ആയമാരുടെ താരാട്ടത്തിന്നായി കുട്ടികളെ വിട്ടുകൊടുത്തു ചാരുകസേരയ്ക്കു ഭാരമായിത്തീരുന്ന ആധുനികവനിതാജനങ്ങളെപ്പോലെയല്ല കഥാനായിക കഴിച്ചുപോന്നത്. ബാലപരിചരണത്തിൽ അവിടുത്തേക്കുണ്ടായിരുന്ന നിഷ്കർഷ ഒന്നുവേറെതന്നെയാണ് എന്ന് അവിടത്തെ പുത്രന്മാരായ കൊച്ചുതമ്പുരാക്കന്മാരുടെയും തമ്പുരാട്ടിയുടെയും സൗശീല്യാദിഗുണങ്ങൾ പ്രത്യക്ഷമാക്കുന്നുണ്ട്. മടിക്കാരനും കുഞ്ഞുനമ്പൂരിയും കുട്ടിപ്പട്ടരും കാര്യസ്ഥനും മറ്റും ഉണ്ടെങ്കിലും കഥാനായികയുടെ ദൃഷ്ടി സർവ്വകാര്യങ്ങളിലും യഥാകാലം പതിയാതിരിക്കുന്നില്ല. രോഗിശുശ്രൂഷയിൽ ഈ മഹതിക്കുള്ള സാമർത്ഥ്യം അനല്പമായിരുന്നു എന്നു സി. രാജരാജവർമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ഡ

യറിയിലെ താഴെ കാണുന്ന ഭാഗത്തിൽനിന്നു മനസ്സിലാക്കാവുന്നതാണ്. "അച്ഛൻ ൧൦൭൧-ൽ ദീനമായി കിടപ്പായിരുന്നപ്പോഴും അദ്ദേഹത്തിന്റെ ചരമം എഴുതുകയുണ്ടായി. അദ്ദേഹം കിളിമാനൂർ ഞങ്ങളുടെ പൂർവ്വികകോവിലകത്തു കിടന്നാണ് അന്തരിച്ചത്. ദീനക്കിടക്കയിൽ കിടന്നിരുന്നപ്പോഴും ഞങ്ങളെല്ലാം ദൂരദിക്കുകളിലായിരുന്നതിനാൽ വേണ്ടതുപോലെ ശുശ്രൂഷിച്ചിരുന്നതു ഞങ്ങളുടെ സഹോദരി മംഗലാഭായി ആയിരുന്നു."

കൊച്ചുതമ്പുരാട്ടിമാരെ ഇംഗ്ലീഷുപാഠശാലയിലയച്ചു പഠിപ്പിക്കുന്ന സമ്പ്രദായം ഇദംപ്രഥമമായി ആരംഭിച്ചത് ഈ തമ്പുരാട്ടിതന്നെയാകുന്നു. അതും തന്റെ പൌത്രിയായ 'ശാരദാഭായി'ത്തമ്പുരാട്ടിയെ എന്നു വന്നാൽ അവിടത്തെ മനഃപരിഷ്കാരവും വിദ്യാഭ്യാസതൽപരതയും മറ്റും വ്യക്തമാകുന്നുണ്ടല്ലോ. സ്ത്രീവിദ്യാഭ്യാസാഭിവൃദ്ധിക്കെന്നുവേണ്ട തന്നാൽ കഴിയുന്ന സഹായം സകല കാര്യങ്ങളിലും സകലർക്കും സസന്തോഷം ചെയ്തുകൊടുക്കുന്നതിന്ന് അവിടുന്നു സദാ സന്നദ്ധയാണ്.

൧൧൦൧ കുംഭമാസത്തിൽ അവിടത്തെ ഷഷ്ടിപൂർത്തിമഹം യഥാവിധി ആഘോഷിക്കപ്പെട്ടു. അതിന്നു ശേഷം ഈ മഹതിക്കു ദൈവഭജനത്തിൽ ശക്തിയും ഭക്തിയും വർദ്ധിച്ചുവശായി. അന്തർദൃഷ്ടി തെളിഞ്ഞതുകൊണ്ടായിരിക്കാം ഇപ്പോഴും അവിടുന്ന് എഴുതുന്ന അവതാരപുരുഷന്മാരുടെ ചിത്രങ്ങൾക്കൊക്കെ തന്മയത്വം വർദ്ധിച്ചുകാണുന്നത്. ഇങ്ങിനെ കഥാനായികയുടെ ഗുണഗണങ്ങൾ പറവാൻ

പുറപ്പെട്ടാൽ കുറ്റം വളരെയുണ്ട്. അവ വായനക്കാർ ഊഹിച്ചുകൊള്ളുന്നതാണ് ഉത്തമം.

സകല കലകളിലും സാമാന്യമായും ചിത്രമെഴുത്തിൽ പ്രത്യേകമായും വാസനയും പാണ്ഡിത്യവും പരമ്പരാസിദ്ധമായിട്ടുള്ള കിളിമാനൂർ രാജസ്വരൂപത്തിന്നൊരു കെടാവിളക്കായി ഉജ്വലിച്ചുകൊണ്ടിരിക്കുന്ന മംഗലാഭായിത്തമ്പുരാട്ടി തിരുമനസ്സുകൊണ്ടു തന്റെ പുത്രപൌത്രാദികളുടെ ഭാഗ്യവിശേഷം കണ്ടുകണ്ടിങ്ങനെ ആനന്ദിച്ചുകൊണ്ട് അനേകകാലം ആരോഗ്യദൃഢഗാത്രയായി വാണരുളുന്നതിന്നു ശ്രീ അംബികാദേവി അനുഗ്രഹിക്കുമാറാകട്ടെ.



